

“കേരളവൎമ്മ വിദ്യാമന്ദിരഗ്രന്ഥാവലി”

# പ്രവേശകം.

സവ്യാഖ്യാനം.



ജലധിജാശ്രിതവാമകളേവരം
ഭജത രെ മനുജാഃ കമലാപതിം (൨)

കിമു ജപൈശ്ച തപോഭിരുതാധ്വരൈ-
രപി കിമുത്തമതീർത്ഥനിഷേവണൈഃ
കിമുത ശാസ്ത്രകദംബവിലോകനൈ-
ർഭജത രെ മനുജാഃ കമലാപതിം (൩)

മനുജദേഹമിമം ഭുവി ദുർല്ലഭം
സമധിഗമ്യ സുരൈരപി വാഞ്ഛിതം
വിഷയലംപടതാമപഹായ വൈ
ഭജത രെ മനുജാഃ കമലാപതിം (൪)

ന വനിതാ ന സുതൊ ന സഹോദരൊ
ന ഹി പിതാ ജനനീ ന ച ബാന്ധവാഃ
വ്രജതി സാകമനേന ജനേന വൈ
ഭജത രെ മനുജാഃ കമലാപതിം (൫)

സകലമേവ ചലം സചരാചരം
ജഗദിദം സുതരാം ധനയൌവനം
സമവലോക്യ വിവേകദൃശാ ദ്രുതം
ഭജത രെ മനുജാഃ കമലാപതിം (൬)

വിവിധരോഗയുതം ക്ഷണഭംഗുരം
പരവശം നവമാർഗ്ഗമലാകുലം
പരിനിരീക്ഷ്യ ശരീരമിദം സ്വകം
ഭജത രെ മനുജാഃ കമലാപതിം (൭)

മുനിവരൈരനിശം ഹൃദി ഭാവിതം
ശിവവിരിഞ്ചിമഹേന്ദ്രനുതം സദാ
മരണജന്മജരാഭയമോചനം
ഭജത രെ മനുജാഃ കമലാപതിം (൮)

ഹരിപദാഷ്ടകമേതദനുത്തമം
പരമഹംസജനേന സമീരിതം

# മുഖവുര

—०ःॐः०—

ഈ ഗ്രന്ഥത്തിന്റെ മാഹാത്മ്യത്തെപ്പറ്റി അധികമൊന്നും പറയേണമെന്നില്ല. ഈ ഗ്രന്ഥം (മൂലം) പാണ്ഡിത്യംകൊണ്ടും കവിതാഗുണംകൊണ്ടും പ്രതിഷ്ഠയെ പ്രാപിച്ചിട്ടുള്ള കേരളീയന്മാരിൽവെച്ചു സർവ്വഥാ പ്രഥമഗണനീയനും പൂജ്യപാദനുമായ, മേപ്പത്തൂർ നാരായണഭട്ടപാദരെ അഭ്യസിപ്പിക്കുന്നതിനായി അദ്ദേഹത്തിന്റെ ഗുരുനാഥൻ തൃക്കണ്ടിയൂർ അച്യുതപ്പിഷാരടിയെന്ന മഹാത്മാവിനാൽ ഉണ്ടാക്കപ്പെട്ടതാണ്. തക്കതായ ഒരു വ്യാഖ്യാനം ഇല്ലാതിരുന്നതുകൊണ്ടു ഇതിന്റെ പ്രചാരം കേരളത്തിൽ തന്നെയും അല്പീയസ്സായിരുന്നു. കോവിൽകണ്ടിയിൽ ആറാംപുറത്തു ഇരവിച്ചൻ ഗുരുക്കൾ എന്ന മഹാവിദ്വാനാൽ ഉണ്ടാക്കപ്പെട്ട 'പ്രകാശികാ' എന്ന നാമധേയത്തോടുകൂടിയ ഈ വ്യാഖ്യാനം മേൽപറയപ്പെട്ട ന്യൂനതയെ സവിശേഷം പരിഹരിച്ചിരിക്കുന്നുവെന്നു പണ്ഡിതാഗ്രേസരന്മാരായ പലരും ഐകകണ്ഠ്യേന സമ്മതിക്കുന്നുണ്ട്. ഇതിനുമുമ്പ് അച്ചടിച്ചു പ്രസിദ്ധം ചെയ്തിട്ടില്ലാത്തതും ഈ വ്യാഖ്യാതാവിനാൽ തന്നെ വ്യാഖ്യാനിക്കപ്പെട്ടിട്ടുള്ളവയുമായ ഇതിന്റെ ഉത്തരഭാഗവും, ലഘുകൌമുദിയെന്ന വ്യാകരണഗ്രന്ഥത്തിന്റെ എത്രയും ലളിതമായ ഒരു വ്യാഖ്യാനവും എന്റെ ഗുരുനാഥനായ ശ്രീ ഗുരുനാണുചരണാലയം കൃഷ്ണനാശാനവർകളാൽ വ്യാഖ്യാനിക്കപ്പെട്ട 'ബാലപാഠാമൃത'ത്തിന്റെ ഒരു വ്യാഖ്യാനവും അച്ചടിച്ചുവരുന്നതു ഉടനെതന്നെ പുറപ്പെടുന്നതാകുന്നു. ഇവകൂടാതെ പലവിഷയങ്ങളിലായി അനേകം സംസ്കൃതഗ്രന്ഥങ്ങളെ കേരളവർമ്മവിദ്യാമന്ദിരത്തിൽനിന്നും വ്യാഖ്യാനിപ്പിച്ചു വരുന്നുണ്ട്. അവയെല്ലാം കേരളീയവിദ്യാർത്ഥികളുടേയും മഹാജനങ്ങളുടേയും സമാരാധനത്തിനായിക്കൊണ്ടു ഭവിക്കണമെന്നുള്ള ആശംസയോടുകൂടി ഈ അവതാരികയെ ഇവിടെ അവസാനിപ്പിച്ചുകൊള്ളുന്നു.

എന്ന്

കെ. ഭാരതി

കീഴ്ക്കതെരുവാ.

കരുവാ

കൊല്ലം.

൧൦൯൭

തുലാം ൨൦.

# ശ്രീ.

വന്ദേ വന്ദാരുവൃന്ദോദിതദുരിതഭരധ്വംസകൃത്യപ്രവീണം
ശുണ്ഡാദണ്ഡാദിധാമപ്രഭവമദധുനീമണ്ഡിതാശാവകാശം
ഗംഗാസ്രോതോനിനാദപ്രതിഭടമധുപധ്വാനജാതപ്രമോദം
ബ്രഹ്മാദ്യാരാധിതാംഘ്രിദ്വയമിഭവദനം ശ്രേയസേ വിഘ്നരാജം. ൧

കോലംബദേശനിലയാ മഹിഷാസുരാദി-
ഘോരാഹിതപ്രകരദർപ്പഭരാപഹന്ത്രീ
ദേവീ മദീയദുരിതോപശമം തനോതു
നീലാംബുജദ്യുതിവിഡംബിഭിരക്ഷിപാതൈഃ. ൨

ശ്രീമാനംബരമൌലിനാമകഗൃഹാലങ്കാരഹീരായിതഃ
ശ്രീരാമാഭിധയാഗുരുർവ്വിജയതേ ദോഷജ്ഞചൂഡാമണിഃ
യസ്യാനർഘഗുണോൽകരാ സുകവിതാപ്രോദ്യദ്രസാലംകൃതിഃ
സദ്വൃത്താ സുരസുന്ദരീവ ബുധലോകാനന്ദസന്ദായിനീ. ൩

തദന്തേവാസിനാ തസ്യ പ്രസാദേന മയാ കൃതാ
പ്രവേശകസ്യ വ്യാഖ്യേയം ജീയാന്നാമ്നാ പ്രകാശികാ. ൪

"കേരളവർമ്മ വിദ്യാമന്ദിരഗ്രന്ഥാവലി"

# പ്രവേശകം.

## സവ്യാഖ്യാനം.



ഹരിഃ ശ്രീ ഗണപതയേ നമഃ



### സംജ്ഞാപ്രകരണം.



അശേഷാഗമതാല്പര്യകൈരവോല്ബോധചന്ദ്രികാം
ഉപാസ്മഹേ ജ്ഞാനമുദ്രാം രാമചന്ദ്രകരോദിതാം. ൧

അശേഷാഗമതാല്പര്യകൈരവോല്ബോധചന്ദ്രികയായി രാമചന്ദ്രകരോദിതയായിരിക്കുന്ന ജ്ഞാനമുദ്രയെ ഞങ്ങൾ ഉപാസിക്കുന്നു.

അശേഷാഗമതാല്പര്യകൈരവോല്ബോധചന്ദ്രികാ= അശേഷങ്ങളായിരിക്കുന്ന ആഗമങ്ങളുടെ താല്പര്യമാകുന്ന കൈരവത്തിന്റെ ഉൽബോധത്തിങ്കൽ ചന്ദ്രികയായുള്ളത്. അശേഷങ്ങൾ=ഒട്ടൊഴിയാതെയുള്ളവ. ആഗമങ്ങൾ=ശാസ്ത്രങ്ങൾ. കൈരവം=ആമ്പൽ. ചന്ദ്രികാ=ചന്ദ്രപ്രകാശം. രാമചന്ദ്രകരോദിത=രാമനാകുന്ന ചന്ദ്രന്റെ കരങ്ങളാകുന്ന കരങ്ങളിൽനിന്ന് ഉദിതയായുള്ളത്. കരങ്ങൾ=ഹസ്തങ്ങൾ. രശ്മികൾ=ഉദിതാ (ഉത്ഭൂതാ) ജ്ഞാനമുദ്ര=തത്ത്വജ്ഞാനം. ഉപാസിക്കുക=സേവിക്കുക.

ലക്ഷ്മ്യാ പ്രകാശവിഷയം രഞ്ജയന്നിജയാ നിജം
നിത്യമഭ്യുദിതോ ജയതി സുകൃതാലംബനോ രവിഃ. ൨

നിജയായിരിക്കുന്ന ലക്ഷ്മികൊണ്ടു നിജമായിരിക്കുന്ന പ്രകാശവിഷയത്തെ രഞ്ജയനായി നിത്യം ഉദ്യത്തായി സുകൃതാലംബനമായിരിക്കുന്ന രവി ജയിക്കുന്നു.

നിജാ=ആത്മീയാ. ലക്ഷ്മി=രാജലക്ഷ്മി ശോഭയെന്നും. പ്രകാശവിഷയം=പ്രകാശമായിരിക്കുന്ന വിഷയം. പ്രകാശം=ശോഭമാനം. വിഷയം=ദേശംപ്രകാശത്തിന്റെ വിഷയമെന്നും. പ്രകാശം=തേജസ്സ്. വിഷയം=ആശ്രയം. രഞ്ജയൻ=രഞ്ജിപ്പിക്കുന്നവൻ. രഞ്ജിപ്പിക്കുക=സന്തോഷിപ്പിക്കുക ശോഭിപ്പിക്കുക എന്നും. ഉദ്യന്ത=ഉദിച്ചിയങ്ങുന്നവൻ. ഉദിക്കുക=അഭിവൃദ്ധിയെ പ്രാപിക്കുക ആവിർഭവിക്കുക എന്നും. സുകൃതാലംബനം=സുകൃതത്തിന്റെ ആലംബനം. സുകൃതം=പുണ്യം. ആലംബനം=ആധാരം രവിര=വിവർമ്മരാജാവ് ആദിത്യനെന്നും.

പ്രവേശകസ്സംസ്ക്രിയതേ ശബ്ദശാസ്ത്ര പ്രവേശകഃ
സുഗമോയമൃജുമ്മാർഗ്ഗോ ബാലാനാമ്മന്ദചേതസാം. ൩

ശബ്ദശാസ്ത്രപ്രവേശകമായിരിക്കുന്ന പ്രവേശകം സംസ്കരിക്കപ്പെടുന്നു. ഇതു് മന്ദചേതസ്സുകളായിരിക്കുന്ന ബാലന്മാൎക്ക സുഗമമായി ഋജുവായിരിക്കുന്ന മാർഗ്ഗമാകുന്നു.

ശബ്ദശാസ്ത്രപ്രവേശകം=ശബ്ദശാസ്ത്രത്തിന്റെ പ്രവേശകം. ശബ്ദശാസ്ത്രം=വ്യാകരണം. പ്രവേശകം=പ്രവേശിപ്പിക്കുന്നത്. പ്രവേശകം=പ്രവേശകാഖ്യഗ്രന്ഥം. മന്ദചേതസ്സുകൾ=അല്പബുദ്ധികൾ. ബാലന്മാർ=അഭ്യാസന്മാർ. സുഗമം=സുഖേന ഗമിക്കാവുന്നത്. ഋജു=അവക്രം.

പ്രവേശകേന ജാനന്തി ശബ്ദാൻ വ്യാകരണാക്ഷമാഃ
ഇക്ഷൂൻ ഖാദന്തി നാന്ധാ രസം ശക്കരയാ വിദുഃ ൪

വ്യാകരണാക്ഷമന്മാർ പ്രവേശകംകൊണ്ടു ശബ്ദങ്ങളെ അറിയുന്നു. അന്ധന്മാർ ഇക്ഷുക്കളെ ഖാദിക്കുന്നില്ലാ. ശക്കരകൊണ്ടു രസത്തെ അറിയുന്നു.

വ്യാകരണാക്ഷമന്മാർ=വ്യാകരണത്തിങ്കൽ അക്ഷമന്മാരായുള്ളവർ. അക്ഷമന്മാർ=അസമർത്ഥന്മാർ. അന്ധന്മാർ=ദന്തരഹിതന്മാർ. ഇക്ഷുക്കൾ=കരിമ്പുകൾ. ഖാദിക്കുക=ഭക്ഷിക്കുക. ശക്കര=പഞ്ചസാര.

ദപ്പണേ പണ്യമാനേപി ദന്തിപ്രതിഫലേദ്യഥാ
തഥാല്പേപി പ്രകരണേ മഹദ്വ്യാകരണംസ്ഫുരേൽ. ൫

പണമാത്രമായെങ്കിലുമിരിക്കുന്ന ദർപ്പണത്തിങ്കൽ യാതൊരു പ്രകാരം ദന്തി പ്രതിഫലിക്കും അപ്രകാരം അല്പമായെങ്കിലുമിരിക്കുന്ന പ്രകരണത്തിങ്കൽ മഹത്തായിരിക്കുന്ന വ്യാകരണം സ്ഫുരിക്കും.

പണമാത്രം=പണപ്രമാണം. ദർപ്പണം=കണ്ണാടി. ദന്തി=ഗജം. പ്രതിഫലിക്കുക=പ്രതിബിംബിക്കുക. പ്രകരണം=പ്രബന്ധം. സ്ഫുരിക്കുക=പ്രകാശിക്കുക.

പാഠക്രമഃ പ്രസിദ്ധോഽത്ര പഞ്ചാശദ്വർണ്ണസന്തതേഃ
ലളയോരവിശിഷ്ടത്വം മതം വ്യാകരണേ സതാം. ൩

ഇതിങ്കൽ പഞ്ചാശദ്വർണ്ണങ്ങളുടെ സന്തതിക്കു പ്രസിദ്ധമായിരിക്കുന്ന പാഠക്രമം ഭവിക്കുന്നു. സത്തുക്കൾക്കു വ്യാകരണത്തിങ്കൽ ലളങ്ങളുടെ അവിശിഷ്ടത്വം മതമായി.

ഇതു=പ്രവേശകാവ്യഗ്രന്ഥം. പഞ്ചാശദ്വർണ്ണസന്തതി=പഞ്ചാശദ്വർണ്ണങ്ങളുടെ സന്തതി. പഞ്ചാശദ്വർണ്ണങ്ങൾ= അൻപത്തൊന്നക്ഷരങ്ങൾ. സന്തതി=സമൂഹം. പാഠക്രമം=പാഠത്തിന്റെ ക്രമം. സത്തുക്കൾ= മഹാന്മാർ. ലളങ്ങൾ= ലകാരളകാരങ്ങൾ. അവിശിഷ്ടത്വം=അഭേദം.

ഈ ഗ്രന്ഥത്തിങ്കൽ അമ്പതക്ഷരങ്ങൾക്കും ലോകപ്രസിദ്ധമായിരിക്കുന്ന പാഠക്രമം അംഗീകരിക്കപ്പെട്ടിരിക്കുന്നു. മററുള്ള വ്യാകരണഗ്രന്ഥങ്ങളിൽ അമ്പത് അക്ഷരങ്ങളുടെ പാഠം ഈ ക്രമത്തെ അനുസരിക്കുന്നില്ല. അതുകൊണ്ട് ഈ ഗ്രന്ഥത്തിന്നു മററുള്ള വ്യാകരണഗ്രന്ഥങ്ങളിൽനിന്ന് ഇങ്ങനെ ഒന്നാമത്തെ നിലയിൽനിന്നു തന്നെ ഭേദം പ്രത്യക്ഷപ്പെടുന്നു. പാണിനീയ ഗ്രന്ഥത്തിങ്കലും മററും വ്യഞ്ജനങ്ങൾ ഹകാരാദിയായിട്ടു പഠിക്കപ്പെട്ടിരിക്കുന്നു. ലോകപ്രസിദ്ധപാഠക്രമമാകട്ടെ കകാരാദിയായിട്ടാകുന്നു.

സ്വരാശ്ചതുർദ്ദശാദ്യാ അച ഇത്യാദിസംജ്ഞിതാഃ
അനുസ്വാരോ വിസർഗ്ഗശ്ച തൽപരൌ ക്രമശഃ സ്മൃതൌ. ൪

ഇവിടെ ആദ്യങ്ങളായിരിക്കുന്ന പതിനാലു സ്വരങ്ങളെന്നും അച്ചുകളെന്നും ഇങ്ങിനെ അഭിസംജ്ഞിതങ്ങളായി തല്പരങ്ങൾ ക്രമത്താലെ അനുസ്വാരമെന്നും വിസർഗ്ഗമെന്നും സ്മൃതങ്ങളായി.

അഭിസംജ്ഞിതങ്ങൾ= സംജാതാഭിസംജ്ഞങ്ങൾ. തൽപരങ്ങൾ=അവററിൽനിന്നുപരങ്ങൾ. അവ=ചതുർദ്ദശവർണ്ണങ്ങൾ. സ്മൃതങ്ങൾ=സ്മരിക്കപ്പെട്ടവ.

മേല്പറഞ്ഞ അമ്പതക്ഷരങ്ങളിൽ ഒന്നാമത്തെ പതിന്നാലക്ഷരങ്ങൾക്ക സ്വരങ്ങളെന്നും അച്ചുകളെന്നും സംജ്ഞയാകുന്നു. ഇതിങ്കൽ ലോകപ്രസിദ്ധപാഠക്രമം അംഗീകരിക്കപ്പെട്ടിരിക്കുന്നു എന്നു പറഞ്ഞിരിക്കയാൽ ഒന്നാമത്തെ പതിന്നാലു വർണ്ണങ്ങൾ അ ആ ഇ ഈ എന്നീ ക്രമത്തെ അനുസരിക്കുന്നു.

ഈ പതിന്നാലു വർണ്ണങ്ങൾക്ക മേല്പെട്ട് അം അഃ എന്നുള്ളവററിന്നു ക്രമത്താലെ അനുസ്വാരമെന്നും വിസർഗ്ഗമെന്നും സംജ്ഞയാകുന്നു. ആദ്യത്തിന്ന് അനുസ്വാരമെന്നും പിന്നത്തേതിന്നു വിസർഗ്ഗമെന്നും സംജ്ഞയുണ്ടെന്നു താൽപര്യം.

ഉച്ചാരണാർത്ഥോത്രാകാരഃ സ്വരേഷ്വേവ വ്യഞ്ജനേഷ്വപി
കാദയോന്യേ ഹലാഖ്യാശ്ച വ്യഞ്ജനാഖ്യാശ്ച കീർത്തിതാഃ. വൃ

ഇവിടെ അകാരം ഉച്ചാരണാർത്ഥം അപ്രകാരംതന്നെ വ്യഞ്ജനങ്ങളിലും അന്യങ്ങളായിരിക്കുന്ന കാദികൾ ഹലാഖ്യങ്ങളായിട്ടു വ്യഞ്ജനാഖ്യങ്ങളായിട്ടും കീർത്തിതങ്ങൾ.

ഉച്ചാരണാർത്ഥം=ഉച്ചാരണം അർത്ഥമായുള്ളത്. അർത്ഥം=പ്രയോജനം ഹലാഖ്യങ്ങൾ=ഹല്ലുകളെന്ന ആഖ്യയോടുകൂടിയവ വ്യഞ്ജനാഖ്യങ്ങൾ= വ്യഞ്ജനങ്ങളെന്ന ആഖ്യയോടുകൂടിയവ. ആഖ്യ=നാമം.

അനുസ്വാരവിസർഗ്ഗങ്ങളിൽ കാണപ്പെടുന്നതായ അകാരം സുഖോച്ചാരണത്തിന്നു വേണ്ടി സ്വീകരിക്കപ്പെട്ടതാകുന്നു. വ്യഞ്ജനങ്ങളിൽ കാണപ്പെടുന്നതായ അകാരവും ഈ പ്രയോജനത്തെ തന്നെ വഹിക്കുന്നു. ഇപ്പോൾ വ്യഞ്ജനങ്ങൾ എവയെന്ന് അറിയേണ്ടിയിരിക്കയാൽ കാദയോന്യേ എന്നു തുടങ്ങിയുള്ള ഗ്രന്ഥംകൊണ്ട് അവയെ കാണിക്കുന്നു. ഇവിടെയും "പാഠക്രമപ്രസിദ്ധാത്" എന്നുള്ള പ്രതിജ്ഞയെ പ്രമാണിച്ചിട്ടു കാദികളെന്നു പറഞ്ഞതുകൊണ്ടു ക ഖ ഗ എന്നു തുടങ്ങി ലോകപ്രസിദ്ധ പാഠക്രമത്തെ അനുസരിക്കേണ്ടതാകുന്നു. വ്യഞ്ജനങ്ങളിൽ അകാരം ഉച്ചാരണാ

ത്ഥമാണെന്നു പറഞ്ഞിരിക്കയാൽ അവററിന്റെ ശുദ്ധസ്വരൂപം ക് ഖ് ഗ് എന്നിങ്ങിനെയാകുന്നു.

ഖരശ്ചാതിഖരസ്സൃദുസ്സൃദുർഘോഷോനുനാസികഃ
പഞ്ചാനാമപിവർഗ്ഗാണാം പഞ്ചവർണ്ണാ യഥാക്രമം. ൯

അഞ്ചു വർഗ്ഗങ്ങൾക്കും ഖരമെന്നും അതിഖരമെന്നും അതുപോലെ മൃദുവെന്നും ഘോഷമെന്നും അനുനാസികമെന്നും ക്രമത്തിന്നു തക്കവണ്ണം അഞ്ചുവർണ്ണങ്ങൾ.

കവർഗ്ഗം, ചവർഗ്ഗം, ടവർഗ്ഗം, തവർഗ്ഗം, പവർഗ്ഗം ഇങ്ങിനെ അഞ്ചു വർഗ്ഗങ്ങൾ. ഈ അഞ്ചു വർഗ്ഗങ്ങളിൽനിന്നും ക്രമത്താലെ അഞ്ചുവർണ്ണങ്ങൾ ഉണ്ടാകുന്നു.

ഖരശ്ചാതിഖരസ്സൃദുസ്സൃദുർഘോഷോനുനാസികഃ
പഞ്ചാനാമപിവർഗ്ഗാണാം പഞ്ചവർണ്ണായഥാക്രമം. ൯

അഞ്ചു വർഗ്ഗങ്ങളുടേയും അഞ്ചു വർണ്ണങ്ങൾ ക്രമത്തിന്നു തക്കവണ്ണം ഖരമായും അതിഖരമായും അതുപോലെ മൃദുവായും ഘോഷമായും അനുനാസികമായും ഭവിക്കുന്നു.

വർണ്ണങ്ങൾ=അക്ഷരങ്ങൾ.

കവർഗ്ഗം, ചവർഗ്ഗം, ടവർഗ്ഗം, തവർഗ്ഗം, പവർഗ്ഗം എന്നിങ്ങിനെ അഞ്ചു വർഗ്ഗങ്ങൾ ഇവററിന്റെ അഞ്ചു വർണ്ണങ്ങൾക്കു ക്രമത്താലെ ഖരം, അതിഖരം, മൃദു, ഘോഷം, അനുനാസികം എന്നിങ്ങിനെ സംജ്ഞയാകുന്നു. എങ്ങിനെ എന്നാൽ കവർഗ്ഗത്തിലെ അഞ്ചു വർണ്ണങ്ങളായ ക ഖ ഗ ഘ ങ എന്നുള്ളവററിൽ ക എന്നുള്ളതു ഖരവും ഖ എന്നുള്ളത് അതിഖരവും ഗ എന്നുള്ളതു മൃദുവും ഘ എന്നുള്ളതു ഘോഷവും ങ എന്നുള്ളത് അനുനാസികവും ആകുന്നു. ഇങ്ങിനെതന്നെ മററുള്ള വർഗ്ഗങ്ങളിലെ അഞ്ചു വർണ്ണങ്ങളിൽ ക്രമത്താലെ ഓരോന്നിന്നു ഖരം അതിഖരം എന്നിങ്ങനെയുള്ള അതാതു സംജ്ഞകളെ കല്പിക്കേണ്ടതാകുന്നു. ഇങ്ങിനെ ക ച ട ത പ എന്ന ഖരങ്ങളും ഖ ഛ ഠ ഥ ഫ എന്ന അതിഖരങ്ങളും ഗ ജ ഡ ദ ബ എന്നു മൃദുക്കളും ഘ ഝ ഢ ധ ഭ എന്ന ഘോഷങ്ങളും ങ ഞ ണ ന മ എന്ന അനുനാസികങ്ങളും സിദ്ധിക്കുന്നു.

അന്തസ്ഥാസ്ത്യയ്യരലവാ ഊഷ്മാണശ്ശഷസഹാഃ.

യരലവങ്ങൾ അന്തസ്ഥങ്ങളായിട്ടു ഭവിക്കും ശഷങ്ങളും സഹങ്ങളും ഊഷ്മാക്കളായിട്ടു ഭവിക്കും.

യരലവങ്ങൾക്ക് അന്തസ്ഥങ്ങളെന്നും ശഷസഹങ്ങൾക്കു ഊഷ്മാക്കൾ എന്നും സംജ്ഞയാകുന്നു.

പാഠക്രമാൽ സ്വരൌ ദ്വൌ ദ്വൌ ഹ്രസ്വദീർഘൌ സവർണ്ണകൌ
ഏകാരാദിഷു നോ ഹ്രസ്വഃ സ്യേ ചസന്ധ്യക്ഷരാഭിധാഃ. ൧൦

പാഠക്രമത്തിങ്കൽനിന്നു ഹ്രസ്വദീർഘങ്ങളായിരിക്കുന്ന ഈ രണ്ടു സ്വരങ്ങൾ സവർണ്ണങ്ങൾ ഏകാരാദികളിൽ ഹ്രസ്വം ഭവിക്കുന്നില്ല. അവ സന്ധ്യക്ഷരാഭിധങ്ങൾ.

സന്ധ്യക്ഷരാഭിധങ്ങൾ=സന്ധ്യക്ഷരങ്ങൾ എന്ന് അഭിധയോടുകൂടിയവ. അഭിധാ=നാമധേയം.

പാഠക്രമത്തെ അനുസരിച്ചു ഹ്രസ്വദീർഘങ്ങളായി വരുന്ന ഈ രണ്ടു സ്വരങ്ങൾ സവർണ്ണങ്ങളാകുന്നു. എങ്ങിനെയെന്നാൽ അ ആ എന്നുള്ളെടത്തു ഹ്രസ്വമായിരിക്കുന്ന അകാരത്തിന്നു ശേഷമായിട്ടു ദീർഘമായിരിക്കുന്ന ആകാരമത്രെ പഠിക്കപ്പെടുന്നു. അതുകൊണ്ടു അവ രണ്ടും ലോകപ്രസിദ്ധപാഠത്തെ അനുസരിച്ചു ഹ്രസ്വദീർഘങ്ങളായിരിക്കയാൽ സവർണ്ണങ്ങളാകുന്നു. ഇങ്ങിനെതന്നെ ഇ ഈ എന്നു തുടങ്ങി പാഠക്രമത്തിന്നു തക്കവണ്ണം ഹ്രസ്വദീർഘങ്ങളായിരിക്കുന്ന ഈ രണ്ടു സ്വരങ്ങളും സവർണ്ണങ്ങളാണെന്നു കണ്ടുകൊള്ളേണ്ടതാകുന്നു. ഏ ഐ ഓ ഔ എന്നുള്ള നാലുസ്വരങ്ങൾ കേവലം ദീർഘങ്ങളാകുന്നു. അവററിൽ ഹ്രസ്വമില്ല. പാഠക്രമത്തെ അനുസരിച്ചു ഹ്രസ്വദീർഘങ്ങളായിരിക്കുന്ന ഈരണ്ടു സ്വരങ്ങൾ മാത്രം സവർണ്ണങ്ങളാണെന്നു പറഞ്ഞിരിക്കകൊണ്ടും ഏകാരാദികളിൽ ഹ്രസ്വദീർഘഭേദമില്ലാത്തതുകൊണ്ടും അവററിൽ സവർണ്ണവിഭാഗമില്ലെന്നു കാണേണ്ടതാകുന്നു. അവററിന്നു സന്ധ്യക്ഷരങ്ങളെന്നു സംജ്ഞയാകുന്നു. ഇവിടെ പാഠക്രമത്തിങ്കൽനിന്നു ഹ്രസ്വദീർഘങ്ങളെന്നു പറഞ്ഞിട്ടില്ലെങ്കിൽ അകാരവും ഈകാരവും ഇകാരവും ഊകാരവും മററും സവർണ്ണങ്ങളായിരിപ്പാൻ സംഗതി വരുന്നതാകുന്നു.

ഏകമാത്രോജ് ഭവേദ്ധ്രസ്വോ ദ്വിമാത്രോ ദീൎഘഉച്യതേ
ത്രിമാത്രസ്തുപ്ലുതോജ്ഞേയോ വ്യഞ്ജനന്ത്വൎദ്ധമാത്രകം. ൧൧

ഏകമാത്രമായിരിക്കുന്ന അച് ഹ്രസ്വമായിട്ടു ഭവിക്കും ദ്വിമാത്രമായിരിക്കുന്ന അച് ദീൎഘമെന്നു വചിക്കപ്പെടുന്നു. ത്രിമാത്രമായിരിക്കുന്ന അച് ആകട്ടെ പ്ലുതമെന്നുജ്ഞേയം വ്യഞ്ജനമാകട്ടെ അൎദ്ധമാത്രകം.

ഏകമാത്രം=ഏകയായിരിക്കുന്ന മാത്രയോടുകൂടിയതു. ദ്വിമാത്രം=രണ്ടു മാത്രകളോടുകൂടിയതു. ത്രിമാത്രം=മൂന്നു മാത്രകളോടുകൂടിയതു. അൎദ്ധമാത്രകം=അൎദ്ധമാത്രയോടുകൂടിയതു.

പൂൎവ്വശ്ലോകംകൊണ്ടു ഹ്രസ്വദീൎഘങ്ങളുടെ പ്രസ്താവം വന്നിരിക്കയാൽ ഇപ്പോൾ അവറ്റിന്റെ സ്വരൂപത്തെ വിചാരിക്കുന്നു ഒരു മാത്രകൊണ്ടു ഉച്ചരിക്കപ്പെടുന്ന സ്വരം ഹ്രസ്വമെന്നും രണ്ടു മാത്രകൾകൊണ്ട് ഉച്ചരിക്കപ്പെടുന്നതു ദീൎഘമെന്നും മൂന്നുമാത്രകൾകൊണ്ടു ഉച്ചരിക്കപ്പെടുന്നതു പ്ലുതമെന്നും നിൎണ്ണയിക്കപ്പെട്ടിരിക്കുന്നു. വ്യഞ്ജനമാകട്ടെ അൎദ്ധമാത്രകൊണ്ടു ഉച്ചരിക്കപ്പെടുന്നു. "ദൂരാദ്ധ്വാനേചഗാനേച രോദനേചപ്ലുതോമതഃ" എന്നു പറഞ്ഞിരിക്കകൊണ്ടു ദൂരാഹ്വാനാദികളിൽ മാത്രം സ്വരങ്ങൾ മൂന്നുമാത്ര കൊണ്ടു ഉച്ചരിക്കപ്പെടുമെന്നു കാണേണ്ടതാകുന്നു.

സ്വമേവരൂപം ഗൃഹ്ണാതി തപരഃകാരവാനപി
സവൎണ്ണമപിഗൃഹ്ണാതി വൎണ്ണശബ്ദേനവൎണ്ണിതഃ. ൧൨

തപരവും കാരവാനും സ്വമായിരിക്കുന്ന രൂപത്തെത്തന്നെ ഗ്രഹിക്കുന്നു. വൎണ്ണശബ്ദംകൊണ്ടു വൎണ്ണിതം സവൎണ്ണത്തെയും ഗ്രഹിക്കുന്നു.

തപരം, തകാരം പരമായുള്ളതു പരം പ്രധാനം കാരവാൻ കാരശബ്ദമുള്ളതു വൎണ്ണശബ്ദം, വൎണ്ണമെന്നിങ്ങനെയുള്ള ശബ്ദം വൎണ്ണിതം, കീൎത്തിതം.

ഒരു വൎണ്ണത്തിന്റെ പിന്നാലെ തകാരത്തെ ചേൎത്തു ഉച്ചരിക്കുന്നതായാൽ അവിടെ സ്വരൂപത്തെ മാത്രം ഗ്രഹിക്കേണ്ടതാകുന്നു. അതായതു ആ തകാരം ഏതു വൎണ്ണത്തോടുകൂടി നില്ക്കുന്നുവോ അതിനെ മാത്രം ഗ്രഹിക്കേണ്ടതാകുന്നു. അതിന്റെ സവൎണ്ണത്തെ ഗ്രഹിക്കേണ്ടതല്ലെന്നു താല്പൎയ്യം കാരശബ്ദത്തോടുകൂടി ഉച്ചരിക്കു

പ്പെടുന്ന വൎണ്ണവും സ്വരൂപത്തെ തന്നെ ഗ്രഹിക്കുന്നു എങ്ങിനെ യെന്നാൽ അത് ഇത് ഉത് എന്നുള്ളേടത്തു അ ഇ എന്നിങ്ങനെ യുള്ള വൎണ്ണങ്ങൾ തപരങ്ങളായിരിക്കയാൽ അവ സ്വരൂപത്തെ മാത്രം കാണിക്കുന്നു. അതായത്തു അ ഇ ഉ എന്നല്ലാതെ അവററിന്റെ സവൎണ്ണങ്ങളായ ആ ഈ ഊ എന്നുള്ളവററെയും കൂടി കാണിക്കുന്നില്ലെന്നു താല്പൎയ്യം. ഇങ്ങിനെതന്നെ അകാരം ഇകാരം ഉകാരം എന്നുള്ളേടത്തു കാരശബ്ദമുണ്ടായിരിക്കയാൽ അവററിന്നും സ്വരൂപങ്ങളായ അ, ഇ, ഉ, എന്നുള്ളവററെ കാണിപ്പാനല്ലാതെ ആ, ഈ, ഊ, എന്നിങ്ങനെയുള്ള സവൎണ്ണങ്ങളെ കാണിപ്പാൻ കഴിവില്ലെന്നു വിചാരിക്കേണ്ടതാകുന്നു. എന്നാൽ വൎണ്ണശബ്ദത്തോടുകൂടി ഉച്ചരിക്കപ്പെടുന്നതിന്നു അതിന്റെ സവൎണ്ണത്തെയും കൂടി കാണിപ്പാൻ കഴിവുള്ളതാകുന്നു എങ്ങിനെയെന്നാൽ അവൎണ്ണഃ ഇവൎണ്ണഃ എന്നുള്ളേടത്തു കാരതകാരങ്ങളുള്ളെടത്തു എന്നപോലെ സ്വരൂപത്തെ മാത്രം ഗ്രഹിക്കേണ്ടതല്ല അവററിന്റെ സവൎണ്ണങ്ങളായ ആകാരത്തെയും ഈകാരത്തെയും കൂടി ഗ്രഹിക്കേണ്ടതാകുന്നു.

കുശ് ചുഷ്ടസ്തുപുരിത്യേതേ വൎഗ്ഗാൻഗൃഹ്ണന്തിപഞ്ചച

ക, ചു, ടു, തു, പു, എന്നിവ അഞ്ചു വൎഗ്ഗങ്ങളേയും ഗ്രഹിക്കുന്നു

കു എന്നു പറയുന്നേടത്തു കവൎഗ്ഗത്തിലേയും,

ചു എന്നു പറയുന്നേടത്തു ചവൎഗ്ഗത്തിലേയും,

ടു എന്നു പറയുന്നേടത്തു ടവൎഗ്ഗത്തിലേയും,

തു എന്നു പറയുന്നേടത്തു തവൎഗ്ഗത്തിലേയും

പു എന്നു പറയുന്നേടത്തു പവൎഗ്ഗത്തിലേയും അഞ്ചുവൎണ്ണങ്ങളെ ഗ്രഹിക്കേണ്ടതാകുന്നു.

ഇതി സംജ്ഞാപ്രകരണം.



## അഥ പരിഭാഷാപ്രകരണം.



പഞ്ചമ്യോക്തേതു ഷഷ്ഠ്യന്ത സ്സപ്തമ്യോക്തേതദന്തകഃ

പരേഭ്യോധിഃയാജ്യസ്സ്യാൽ ഷഷ്ഠ്യാക്തേസ്ഥാനഇത്യയം. പഞ്ച

പഞ്ചമികൊണ്ടു ഉക്തമായിരിക്കും വിഷയത്തിങ്കൽ ഷഷ്ഠ്യന്ത

മായും, സപ്തമികൊണ്ടു ഉക്തമായിരിക്കും വിഷയത്തിങ്കൽ തദന്തകമായും, ഇരിക്കുന്ന പരശബ്ദവും ഷഷ്ഠികൊണ്ടു ഉക്തമായിരിക്കും വിഷയത്തിങ്കൽ സ്ഥാനെ എന്നുള്ള ഈ ശബ്ദവും അധിയോജ്യമായിട്ടു ഭവിക്കും.

തദന്തകം=അത് അന്തത്തിലുള്ളത്. അത്=സപ്തമി. അധിയോജ്യം=അധിയോജിപ്പിക്കപ്പെടുവാൻ യോഗ്യം. അധിയോജിപ്പിക്കുക=ചേൎക്കുക.

പഞ്ചമ്യന്തമായിരിക്കുന്ന പദം വരുന്നേടത്തു ഷഷ്ഠ്യന്തമായിരിക്കുന്ന പരശബ്ദത്തെചേൎത്തു കൊള്ളേണ്ടതാകുന്നു. ഉദാഹരണം "അതഷ്ടാണ്ങ്ങസിങസാം"എന്നുള്ളേടത്തു അതഃ എന്നുള്ളതു പഞ്ചമ്യന്തമായിരിക്കയാൽ അവിടെ ഷഷ്ഠ്യന്തമായിരിക്കുന്ന പരശബ്ദത്തെ ചേൎക്കേണ്ടതാകുന്നു. ഇങ്ങിനെ ചേൎക്കപ്പെടുന്ന പരശബ്ദം, "ടാങ്ങങസിങസാം" എന്നുള്ളതിന്റെ വിശേഷണമായിരിക്കേണ്ടതാകകൊണ്ടു ഷഷ്ഠിബഹുവചനമായും വരേണ്ടതാകുന്നു. അപ്പോൾ"അതഃപരേഷാം ടാങ്ങങസിങസാം" എന്നിരിക്കും സപ്തമ്യന്തമായിരിക്കുന്ന പദം വരുന്നേടത്തു സപ്തമ്യന്തമായിരിക്കുന്ന പരശബ്ദത്തെയും ചേൎക്കേണ്ടതാകുന്നു ഉദാഹരണം "വൎഗ്ഗാന്ത്യത്രിതയാന്തസ്ഥാഹകാരേഷു വിലുപ്യതെ" എന്നു തുടങ്ങിയുള്ളേടത്തു വൎഗ്ഗാന്ത്യ എന്നു തുടങ്ങിയുള്ള പദം സപ്തമ്യന്തമായിരിക്കയാൽ അവിടെ സപ്തമ്യന്ത(തദന്തകം)മായിരിക്കുന്ന പരശബ്ദത്തെ ചേൎക്കേണ്ടതാകുന്നു വൎഗ്ഗാന്ത്യ എന്നു തുടങ്ങിയുള്ളതു സപ്തമി ബഹുവചനാന്തമായിരിക്കയാൽ ചേൎക്കപ്പെടുന്ന പരശബ്ദവും സപ്തമിബഹുവചനാന്തമായിരിക്കണം അപ്പോൾ വൎഗ്ഗാന്ത്യത്രിതയാന്തസ്ഥാഹകാരേഷു പരേഷു എന്നു വരും ഷഷ്ഠ്യന്തമായിരിക്കുന്ന പദം വരുന്നേടത്തു സ്ഥാനെ എന്നീശബ്ദത്തെ ചേൎക്കേണ്ടതാകുന്നു ഉദാഹരണം "പദാന്തയോസ്സ്യാൽ സരയോൎവ്വിസൎഗ്ഗഃ"എന്നുള്ളേടത്തു സരയോഃ എന്നുള്ളതു ഷഷ്ഠ്യന്തമായിരിക്കയാൽ അവിടെ സ്ഥാനെ എന്നു ചേൎക്കേണ്ടതാകുന്നു പദാന്തയോഃ സരയോഃ സ്ഥാനെവിസൎഗ്ഗഃ എന്നു വരും.

ടിൽപീഠവദധസ്ഥിഷ്യേൽ കിൻമൂൎദ്ധ്നികിരീടവൽ
മിത്ര്യാദന്ത്യസ്വരാദൂൎദ്ധ്വം പാൎശ്വയോൎവ്വ്യഞ്ജനാഗമഃ. ൨.

ടിത് പീഠംപോലെ അധോഭാഗത്തിങ്കൽ സ്ഥിതിചെയ്യും കിത് മൂൎദ്ധാവിങ്കൽ കിരീടംപോലെയും സ്ഥിതിചെയ്യും മിത് അന്ത്യസ്വരത്തിങ്കൽനിന്നു ഊൎദ്ധ്വമായിട്ടും ഭവിക്കും ആഗമം ഫാലത്തിങ്കൽ പുണ്ഡ്രംപോലെയും ഭവിക്കും.

ടിത്=ടകാരം ഇത്തായുള്ളത്. കിത്=കകാരം ഇത്തായുള്ളത്. മിത്=മകാരം ഇത്തായുള്ളത്. അന്ത്യസ്വരം = അന്ത്യമായിരിക്കുന്ന സ്വരം അന്ത്യം=അന്തത്തിങ്കൽ ഭവിച്ചത്. ഫാലം=നെററിത്തടം പുണ്ഡ്രം=തൊടുകുറി.

എതിന്നു ടകാരം ഇത്തായിട്ടു കല്പിക്കപ്പെട്ടിരിക്കുന്നുവോ അത് തനിക്കു വിഷയമായിരിക്കുന്നതിന്നു കീഴിൽവരും ഉദാഹരണം "ഹ്രസ്വനദ്യാപോനുട്" എന്നു പറഞ്ഞിരിക്കകൊണ്ട് വൃക്ഷശബ്ദത്തിന്റെ ഷഷ്ഠീബഹുവചനത്തിങ്കൽ വരുന്ന ആം പ്രത്യയത്തിന്നു നുട് വരുന്നു ഈ നുട്ടിന്റെ ടകാരം ഇത്തായിട്ടു കല്പിക്കപ്പെട്ടിരിക്കകൊണ്ടു അത് തനിക്കു വിഷയമായിരിക്കുന്ന ആം പ്രത്യയത്തിന്റെ കീഴിൽ വരുന്നു. വൃക്ഷ=നുട് ആം എന്നു നില്ക്കുന്നു എതൊന്നിന്നു കകാരം ഇത്തായിട്ടു കല്പിക്കപ്പെടുന്നുവോ അത് തനിക്കു വിഷയമായിരിക്കുന്നതിന്നു മുകളിൽ വരുന്നു എതിന്നു മകാരം ഇത്തായിട്ടു കല്പിക്കപ്പെടുന്നുവോ അത് തനിക്കു വിഷയമായിരിക്കുന്നതിന്റെ അവസാനത്തിങ്കലെ സ്വരത്തിന്നു മേല്പെട്ടും വരും ഇവററിന്നു മേലിൽ ഉദാഹരണങ്ങൾ കാണപ്പെടും ആഗമം പ്രകൃതിപ്രത്യയങ്ങൾക്കു ഹാനിയെ ചെയ്യാത്തതാകകൊണ്ടത്രെ അത് നെററിത്തടത്തിങ്കൽ തൊടുകുറിപോലെ എന്നു പറയപ്പെടുന്നത്.

സ്ഥാനേ ശത്രുവദാദേശഃ മിത്രവൽ പ്രത്യയാഃ പരേ

ആദേശം ശത്രുവെപ്പോലെ സ്ഥാനത്തിങ്കൽ പ്രത്യയങ്ങൾ മിത്രംപോലെ പരങ്ങൾ.

ആദേശമാകട്ടെ പ്രകൃതിപ്രത്യയങ്ങൾക്കു ഹാനിയെ ചെയ്തുംകൊണ്ടു മറെറാരു വസ്തുവിന്റെ സ്ഥാനത്തിങ്കൽ വരുന്നതാകുന്നതുകൊണ്ടത്രെ അതു ശത്രുവെപ്പോലെ ആകുന്നു എന്നു പറയപ്പെട്ടിരിക്കുന്നത്. പ്രത്യയങ്ങൾ മിത്രംപോലെ പ്രകൃതിക്കു പിന്നാലെ വരുന്നു.

ഇതി പരിഭാഷാപ്രകരണം.

## അഥ വിസൎഗ്ഗസന്ധിപ്രകരണം.

സംശ്ലേഷേ പദയോസ്തദ്വൽ പ്രകൃതേഃ പ്രത്യയസ്യച
വിശേഷസിദ്ധയേതേഷാം കഥ്യതേസംഹിതാക്രമഃ. ൫

പദത്തിന്റെയും അതുപോലെ പ്രകൃതിയുടെയും പ്രത്യയത്തിന്റെയും സംശ്ലേഷത്തിങ്കൽ അവറ്റിന്റെ വിശേഷസിദ്ധിക്കായ്ക്കൊണ്ടു സംഹിതാക്രമം കഥിക്കപ്പെടുന്നു.

സംശ്ലേഷം=സംയോഗം. പ്രകൃതി=പദത്തിന്റെ മൂലവിഭാഗം വിശേഷസിദ്ധി=വിശേഷത്തിന്റെ സിദ്ധി. വിശേഷം=ഭേദം. സിദ്ധി=ലാഭം. സംഹിതാക്രമം=സംഹിതയുടെ ക്രമം. സംഹിത=വൎണ്ണാത്യന്തസാന്നിദ്ധ്യം.

രണ്ടു പദങ്ങൾ തമ്മിൽ ചേരുന്നേടത്തും പ്രകൃതി പ്രത്യയത്തോടു ചേരുന്നേടത്തും മുൻപിൽ നില്ക്കുന്ന ശബ്ദത്തിന്റെ അവസാനത്തെ അക്ഷരത്തിന്നും പിൻപിൽ നില്ക്കുന്ന ശബ്ദത്തിന്റെ ആദ്യത്തെ അക്ഷരത്തിന്നുംകൂടി ഉച്ചാരണസുഖത്തിന്നു വേണ്ടി ചില മാറ്റങ്ങൾ ചെയ്യേണ്ടുന്നതിൽ സംഹിതയെന്നു പേരായ വൎണ്ണങ്ങളുടെ ഏറ്റവും അടുത്തുള്ള സ്ഥിതി കാരണമായിരിക്കുന്നു. സംഹിതയുള്ളേടത്തു മാത്രം മേല്പറഞ്ഞ പ്രകാരം അക്ഷരങ്ങളുടെ മാറ്റത്തിന്നു സംഗതി വരുന്നതാകകൊണ്ട് അതിന്റെ ക്രമത്തെ അനുസരിച്ച് ഏതേതു സ്ഥലങ്ങളിൽ വൎണ്ണങ്ങൾക്കു മാറ്റത്തിന്നു ഇടയുണ്ടെന്നു മേല്പെട്ടു വിചാരിക്കുന്നു.

ഇങ്ങിനെ സംഹിതയുള്ള ദിക്കിൽ ചെയ്യപ്പെടുന്ന വൎണ്ണങ്ങളുടെ മാറ്റത്തിന്നു സന്ധിയെന്നു പേരാകുന്നു.

ചാദിവൎഗ്ഗത്രയാദ്യൎണ്ണദ്വയേഷുശഷസേഷുവാ
ക്രമാൽപരേഷു ശഷസാൻ വിസൎഗ്ഗഃ പ്രതിപദ്യതേ. ൬

ചാദിവൎഗ്ഗത്രയാദ്യൎണ്ണദ്വയങ്ങളും ശഷസങ്ങളും പരങ്ങളായിരിക്കെ വിഷയത്തിങ്കൽ വിസൎഗ്ഗം ക്രമത്താലെ ശഷസങ്ങളെ പ്രാപിക്കുകയോ ചെയ്യുന്നു.

ചാദിവൎഗ്ഗത്രയാദ്യൎണ്ണദ്വയങ്ങൾ=ചാദികളായിരിക്കുന്ന വൎഗ്ഗത്രയങ്ങളുടെ ആദിയിങ്കലെ അൎണ്ണദ്വയങ്ങൾ. ചാദികൾ=ചവൎഗ്ഗം തുടങ്ങിയുള്ളവ. അൎണ്ണദ്വയങ്ങൾ=വൎണ്ണദ്വയങ്ങൾ. ശഷസങ്ങൾ=ശകാര ഷകാര സകാരങ്ങൾ.

ചവൎഗ്ഗം, ടവൎഗ്ഗം, തവൎഗ്ഗം ഈ മൂന്നു വൎഗ്ഗങ്ങളുടെ ആദിയിങ്കലെ ഈരണ്ടക്ഷരങ്ങളായ ച ഛ, ട ഠ, ത ഥ എന്നുള്ളവയും ശകാര ഷകാര സകാരങ്ങളും ഒരു വിസൎഗ്ഗത്തിന്റെ പിന്നിൽ നില്ക്കുമ്പോൾ ആ വിസൎഗ്ഗം ക്രമത്താലെ ശകാരത്തെയും, ഷകാരത്തെയും, സകാരത്തെയും പ്രാപിക്കുന്നു. ഇവിടെ ക്രമത്താലെ എന്നു പറഞ്ഞിരിക്കയാൽ ച ഛ ശ എന്നുള്ള അക്ഷരങ്ങൾ പിന്നിൽ നില്ക്കുമ്പോൾ വിസൎഗ്ഗത്തിന്നു ശകാരത്തെയും ട ഠ ഷ എന്നുള്ള അക്ഷരങ്ങൾ പിന്നിൽ നില്ക്കുമ്പോൾ വിസൎഗ്ഗത്തിന്നു ഷകാരത്തെയും ത ഥ സ എന്നുള്ള അക്ഷരങ്ങൾ പിന്നിൽ നില്ക്കുമ്പോൾ വിസൎഗ്ഗത്തിന്നു സകാരത്തെയും ആദേശിക്കണമെന്നു താല്പൎയ്യം. ഉദാഹരണം—

സനശ്ചിരം വിഭോഷ്ടങ്കസ്തുഷ്ടശ്ശൎമ്മസമീഹതാം
സ്മൃതഷ്ഷഡ്വൎഗ്ഗകാന്താരോ യശ്ചിത്തേസുഖദസ്സതാം.

നഃ ചിരം എന്നുള്ളെടത്തു വിസൎഗ്ഗത്തിന്റെ പിന്നാലെ ചവൎഗ്ഗത്തിലെ ആദ്യക്ഷരമായിരിക്കുന്ന ചകാരം വന്നിരിക്കയാൽ അവിടെ വിസൎഗ്ഗത്തിന്നു ശകാരം ആദേശിക്കപ്പെടുന്നു. നശ്ചിരം എന്നു സിദ്ധിക്കുന്നു. അങ്ങിനെതന്നെ വിഭൊഃ ടംകഃ എന്നുള്ളെടത്തു വിസൎഗ്ഗത്തിന്റെ പിന്നാലെ ടകാരം വന്നിരിക്കയാൽ ആ വിസൎഗ്ഗത്തിന്നു ഷകാരത്തെ ആദേശിക്കുന്നു. വിഭോഷ്ടംകഃ എന്നു സിദ്ധിക്കുന്നു. അപ്രകാരം ടംകഃ തുഷ്ടഃ എന്നുള്ളെടത്തു വിസൎഗ്ഗത്തിന്റെ പിന്നാലെ തവൎഗ്ഗത്തിലെ ആദ്യക്ഷരമായ തകാരം വന്നിരിക്കയാൽ വിസൎഗ്ഗത്തിന്നു സകാരം ആദേശിക്കപ്പെടുന്നു. ടംകസ്തുഷ്ടഃ എന്നു സിദ്ധിക്കുന്നു. തുഷ്ടഃ ശൎമ്മ എന്നുള്ളെടത്തു വിസൎഗ്ഗത്തിന്റെ പിന്നാലെ ശകാരം വന്നിരിക്കയാൽ അവിടെ ശകാരം ആദേശിക്കപ്പെടുന്നു. തുഷ്ടശ്ശൎമ്മ എന്നു സിദ്ധിക്കുകയും ചെയ്യുന്നു. സ്മൃതഃ ഷഡ്വൎഗ്ഗകാന്താരഃ എന്നുള്ളെടത്തു വിസൎഗ്ഗത്തിന്റെ പിന്നാലെ ഷകാരം വന്നിരിക്കയാൽ അതിന്നു (വിസൎഗ്ഗത്തിന്നു) ഷകാരത്തെ ആദേശിക്കുന്നു. സ്മൃതഷ്ഷഡ്വൎഗ്ഗകാന്താരഃ എന്നു സിദ്ധിക്കുകയും ചെയ്യുന്നു. സുഖദഃ സതാം എന്നുള്ളെടത്തു വിസൎഗ്ഗത്തിന്റെ പിന്നാലെ സകാരം വന്നിരിക്കയാൽ അതിന്നു സകാരത്തെയും ആദേശിക്കുന്നു. സുഖദസ്സതാം എന്നു സിദ്ധിക്കുകയും ചെയ്യുന്നു.

"ചാദിവൎഗ്ഗത്രയാദ്യൎണ്ണ" എന്നു തുടങ്ങിയുള്ള ശ്ലോകത്തിൽ വാ ശബ്ദത്തെ പ്രയോഗിച്ചിരിക്കകൊണ്ട് അവിടെ വിസൎഗ്ഗത്തിന്നു കല്പിക്കപ്പെട്ടിരിക്കുന്ന ആദേശങ്ങൾ നിയമേന സംഭവിക്കയില്ലെന്നു വിചാരിക്കേണ്ടതാകുന്നു.

അകാര മദ്ധ്യഗസ്സൂാഭ്യാം സാൎദ്ധമോ ത്വമവൎണ്ണഗഃ
സ്വരേഷ്വ പാതോ ലോപം യകാരം വാകപചിദ്വ്രജേൽ. ൩

പദാന്ത യവസൎഗ്ഗാണാം ലോപേനസ്വരവിക്രിയാ
പ്രീതഃതാത്ര ദേവ ആയാതി നരാ അപി ശുഭാ ഇഹ. ൪

അകാരമദ്ധ്യഗമായിരിക്കുന്ന വിസൎഗ്ഗം അവറ്റോടുകൂടെ ഒത്വത്തെയും അവൎണ്ണഗമായിരിക്കുന്ന വിസൎഗ്ഗം സ്വരങ്ങൾ പരങ്ങളായിരിക്കും വിഷയത്തിങ്കൽ ലോപത്തെയോ ചിലെടത്തു യകാരത്തെയൊ വ്രജിക്കുകയും ചെയ്യും. പദാന്തയവസൎഗ്ഗങ്ങളുടെ ലോപത്തിങ്കൽ സ്വരവിക്രിയാ ഭവിക്കുന്നില്ല.

അകാരമദ്ധ്യഗം=അകാരങ്ങളുടെ മദ്ധ്യത്തെ ഗമിക്കുന്നത്. അവ=അകാരങ്ങൾ. ഒത്വം=ഒകാരം. അവൎണ്ണഗം=അവൎണ്ണത്തെ ഗമിക്കുന്നത്. വ്രജിക്കുക=പ്രാപിക്കുക. പദാന്തയവസൎഗ്ഗങ്ങൾ=പദാന്തത്തിങ്കലെ യവസൎഗ്ഗങ്ങൾ. യവസൎഗ്ഗങ്ങൾ=യകാര വകാര വിസൎഗ്ഗങ്ങൾ. സ്വരവിക്രിയ=സ്വരത്തിന്റെ വിക്രിയ. വിക്രിയ=വികാരം.

രണ്ടു അകാരങ്ങളുടെ മദ്ധ്യത്തിങ്കലിരിക്കുന്ന വിസൎഗ്ഗം അവറ്റോടുകൂടെ ഒകാരത്തെ പ്രാപിക്കുന്നു. എങ്ങിനെയെന്നാൽ പ്രീതഃ അത്ര എന്നുള്ളെടത്തു പ്രീത ശബ്ദത്തിങ്കലെ തകാരത്തിന്റെ മേലെപ്പെട്ടു നില്ക്കുന്നതായ അകാരത്തിന്റെയും അത്രശബ്ദത്തിന്റെ ആദിയിങ്കൽ കാണപ്പെടുന്നതായ അകാരത്തിന്റെയും മദ്ധ്യത്തിങ്കലിരിക്കുന്ന വിസൎഗ്ഗത്തിന്ന് ആ രണ്ട് അകാരങ്ങളോടുകൂടെ ഒകാരം വരുന്നു. ആ രണ്ട് അകാരങ്ങൾക്കും വിസൎഗ്ഗത്തിന്നും കൂടി ഒകാരത്തെ ആദേശിക്കുന്നു എന്നു താല്പൎയ്യം. അതുകൊണ്ടു പ്രീതഃ അത്ര എന്നുള്ള ദിക്കിൽ രണ്ട് അകാരങ്ങൾക്കും വിസൎഗ്ഗത്തിന്നുംകൂടി ഒകാരത്തെ ആദേശിക്കുമ്പോൾ പ്രീത് ഒ ത്ര എന്നു നില്ക്കുന്നു. അവിടെ പിന്നെ ഒകാരത്തോടു തകാരത്തെ ചേൎക്കുമ്പോൾ പ്രീതൊത്ര

എന്നു സിദ്ധിക്കുകയും ചെയ്യുന്നു. ഇവിടെ രണ്ട് അകാരങ്ങളോടുകൂടാതെ വിസൎഗ്ഗത്തിന്നു മാത്രം ഉകാരത്തെ ആദേശിക്കുന്ന പക്ഷം ആ ഉകാരം പ്രീതശബ്ദത്തിങ്കലെ തകാരത്തിൻെറ മേല്പെട്ടു നില്ക്കുന്ന അകാരത്തോടു ചേരുന്നതായാൽ പ്രീതൌ എന്നു വരികയും അതിൻെറ പിന്നാലെ അത്രശബ്ദത്തിങ്കലെ ആദിയിലെ അകാരം വരുമ്പോൾ "അയായ വാവ ആദേശം" എന്നു മേല്പെട്ടു പറയും പ്രകാരം ഇപ്പോൾ പ്രീതശബ്ദത്തിലിരിക്കുന്ന ഔകാരത്തിന്ന് ആവാദേശം വരുന്നതാകകൊണ്ട് അനിഷ്ടസിദ്ധിക്കു കാരണമായിത്തീരുകയും ചെയ്യുമെന്നു വിചാരിക്കേണ്ടതാകുന്നു. അപ്രകാരം വരാതിരിപ്പാൻവേണ്ടി "താഭ്യാം സാദ്ധ്യം" എന്നു പറഞ്ഞിരിക്കുന്നു. അകാരത്തെയോ ആകാരത്തെയൊ ഗമിച്ചിരിക്കുന്ന വിസൎഗ്ഗം (അവൎണ്ണഗവിസൎഗ്ഗം) പിന്നാലെ സ്വരങ്ങൾ നില്ക്കുമ്പോൾ ലോപത്തെ പ്രാപിക്കും. ചില ദിക്കിൽ ആ വിസൎഗ്ഗത്തിന്നു യകാരവും ആദേശിക്കപ്പെടാം. എങ്ങിനെയെന്നാൽ ദേവഃ ആയാതി എന്നുള്ളെടത്തു വിസൎഗ്ഗം ദേവശബ്ദത്തിങ്കലെ വകാരത്തിന്നു മേല്പെട്ടിരിക്കുന്ന അകാരത്തെ ഗമിച്ചിരിക്കയാലും പിന്നിൽ ആയാതി എന്ന ശബ്ദത്തിൻെറ ആദ്യത്തിൽ കാണപ്പെടുന്ന ആകാരം നില്ക്കുകയാലും ആ വിസൎഗ്ഗത്തിന്നു ലോപത്തെ വിധിക്കുകയും ദേവആയാതി എന്നു സിദ്ധിക്കുകയും ചെയ്യുന്നു. ഇങ്ങിനെ തന്നെ നരാ അപി ഋഭോ ഇഹ എന്നുള്ളെടത്തും കണ്ടുകൊള്ളേണ്ടതാകുന്നു. ദേവആയാതി നരാ അപി എന്നുള്ള ദിക്കുകളിൽ "സ്വദീൎഘസ്യാദസന്ധ്യൎണ്ണ സവൎണ്ണ സ്വരസംയുതിഃ" എന്നു മേല്പെട്ടു പറയുംപ്രകാരം ഇപ്പോൾ സവൎണ്ണദീൎഘത്തെ ചെയ്തിട്ടു ദേവായാതി എന്നും നരാപി എന്നും ഋഭോ ഇഹാ എന്നുള്ള ദിക്കിൽ "അവൎണ്ണസ്യ ഭ ദേചഃദ്യാനെ" എന്നു തുടങ്ങിയുള്ള വക്ഷ്യമാണശാസ്ത്രംകൊണ്ട് എകാരാദേശത്തെ ചെയ്തിട്ടു ഋഭേഹ എന്നും വരേണ്ടതിന്ന് അവകാശം നേരിട്ടിരിക്കുന്ന പ്രകാരം ശങ്കിപ്പാനുള്ളതാകയാൽ അവിടെ സമാധാനത്തിന്നുവേണ്ടി "പദാന്തയവസൎഗ്ഗാണാം ലോപഃ" എന്നുള്ള നിഷേധശാസ്ത്രത്തെ ആരംഭിച്ചിരിക്കുന്നു. അതുകൊണ്ടു പദത്തിൻെറ അന്തത്തിൽ ഇരിക്കുന്ന വിസൎഗ്ഗത്തെ ലോപിച്ചാൽ അവിടെ പിന്നെ സ്വരസന്ധിക്ക് (സ്വരവിക്രിയക്ക്) അവകാശ

മില്ലെന്നു വന്നിരിക്കയാൽ ഇവിടെ ദേവശബ്ദത്തിന്റെയും നരശബ്ദത്തിന്റെയും ശുഭശബ്ദത്തിന്റെയും അന്തത്തിൽ ഇരിക്കുന്ന വിസർഗ്ഗങ്ങളെ ലോപിപ്പിച്ചതിൽപിന്നെ സവർണ്ണദീർഘത്തെ ചെയ്തിട്ടു ദേവായാതി എന്നും നരാപി എന്നും ഏകാരാദേശത്തെ ചെയ്തിട്ടു ശുഭേഹ എന്നും വരുത്തിക്കൂടുന്നതല്ല. പദാന്തത്തിൽ ഇരിക്കുന്ന യകാരവകാരങ്ങളെ ലോപിപ്പിച്ചതിൽപിന്നെ സ്വരസന്ധി പാടില്ലെന്നുള്ളത് അവസരത്തിൽ ഉദാഹരണങ്ങളെക്കൊണ്ടു മേല്പെട്ടു കാണിക്കപ്പെടും.

ചിലെടത്തു വിസർഗ്ഗം യകാരംകൊണ്ട് ആദേശിക്കപ്പെടും എന്നു പറഞ്ഞിരിക്കയാൽ പ്രീതഃ അത്ര എന്നിരുന്നെടത്തു വിസർഗ്ഗത്തിന്നു യകാരം വന്നിട്ടു പ്രീതയ് അത്ര എന്നും യകാരത്തെ അത്രശബ്ദത്തിങ്കലെ അകാരത്തോടു ചേർക്കുമ്പോൾ പ്രീതയത്ര എന്നും സിദ്ധിക്കുന്നു. ഈവിധം പ്രയോഗങ്ങൾ മഹാകവികൾ ആദരിച്ചു കാണുന്നില്ല.

വർഗ്ഗാന്ത്യത്രിതയാന്തസ്ഥാ ഹകാരേഷു വിലുപ്യതേ
ആകാരസ്ഥസ്സർഗ്ഗ് ഓത്വമകാരസ്ഥസ്സഹ വ്രജേൽ. ൭

വർഗ്ഗാന്ത്യത്രിതയാന്തസ്ഥാഹകാരങ്ങൾ പരങ്ങളായിരിക്കും വിഷയത്തിങ്കൽ സപ്തമ്യാകേതദന്തകഃ എന്ന മുൻപരിഭാഷാപ്രകരണത്തിൽ പറഞ്ഞിരിക്കയാൽ ഇവിടെ സപ്തമീബഹുവചനാന്തമായിരിക്കുന്ന വർഗ്ഗാന്ത്യത്രിതയാന്തസ്ഥാ എന്നു തുടങ്ങിയുള്ള പദം കാണപ്പെടുന്നതുകൊണ്ട് അതുപോലെ സപ്തമീബഹുവചനമായിരിക്കുന്ന പരശബ്ദത്തെയും ചേർത്തിരിക്കുന്നു. ആകാരസ്ഥമായിരിക്കുന്ന സർഗ്ഗം ലോപിക്കപ്പെടുന്നു. അകാരസ്ഥമായിരിക്കുന്ന സർഗ്ഗംകൂടെ ഓത്വത്തെ വ്രജിക്കും.

വർഗ്ഗാന്ത്യത്രിതയാന്തസ്ഥാ ഹകാരങ്ങൾ=വർഗ്ഗാന്ത്യത്രിതയങ്ങളും അന്തസ്ഥകളും ഹകാരവും വർഗ്ഗാന്ത്യത്രിതയങ്ങൾ=വർഗ്ഗങ്ങളുടെ അന്ത്യങ്ങളായിരിക്കുന്ന ത്രിതയങ്ങൾ വർഗ്ഗങ്ങൾ=പഞ്ചവർഗ്ഗങ്ങൾ അന്ത്യങ്ങൾ=അന്തത്തിങ്കൽ ഭവിച്ചവ. ത്രിതയങ്ങൾ=വർണ്ണത്രയങ്ങൾ. അന്തസ്ഥകൾ=യരലവങ്ങൾ. ആകാരസ്ഥം=ആകാരത്തിങ്കൽ സ്ഥിതിചെയ്യുന്നത്. അകാരസ്ഥം=അകാരത്തിങ്കൽ സ്ഥിതിചെയ്യുന്നത് ഓത്വം=ഓകാരം വ്രജിക്ക=പ്രാപിക്കുക.

അഞ്ചു വൎഗ്ഗങ്ങളുടേയും അവസാനത്തിൽ ഇരിക്കുന്ന മുമ്മൂന്നക്ഷരങ്ങളും യരലവങ്ങളും ഹകാരവും ആകാരത്തോടുകൂടി നില്ക്കുന്ന വിസൎഗ്ഗത്തിന്റെ പിന്നാലെ വരുമ്പോൾ ആ വിസൎഗ്ഗം ലോപിപ്പിക്കപ്പെടുന്നു മേല്പറഞ്ഞ അക്ഷരങ്ങൾ തന്നെ ആകാരത്തോടുകൂടി നില്ക്കുന്ന വിസൎഗ്ഗത്തിന്റെ പിന്നാലെ വരുമ്പോൾ ആ വിസൎഗ്ഗത്തിന്റേയും അകാരത്തിന്റേയും സ്ഥാനത്തിങ്കൽ ഒകാരത്തേയും ആദേശിക്കുന്നു.

ഉദാഹരണം.

ബാലാഗതാവരാഹേലാ വിപ്രോദീനോഹതോരസഃ. ബാലാഃ ഗതാഃ എന്നുള്ളേടത്ത് വിസൎഗ്ഗം ലകാരത്തിന്റെ മേല്പെട്ടിരിക്കുന്ന ആകാരത്തോടുകൂടി നില്ക്കുന്നു. അതിന്റെ പിന്നാലെ കവൎഗ്ഗത്തിന്റെ അവസാനത്തിങ്കലെ മൂന്ന് അക്ഷരങ്ങളിൽ ഒന്നായ ഗകാരം വന്നിരിക്കയാൽ ആ വിസൎഗ്ഗത്തെ ലോപിപ്പിക്കുന്നു. ബാലാഗതാഃ എന്നായിതിരുന്നു. ഗതാഃ വരാഃ എന്നുള്ളേടത്ത് വിസൎഗ്ഗം ആകാരത്തോടുകൂടി നില്ക്കുന്നു. അതിന്റെ പിന്നാലെ അന്തസ്ഥകളിലൊന്നായ വകാരവും വന്നിരിക്കുന്നു. അതുകൊണ്ട് വിസൎഗ്ഗത്തെ ലോപിപ്പിച്ചിട്ട് ഗതാവരാഃ എന്നു നില്ക്കുന്നു വരാഃ ഹേലാഃ എന്നുള്ളേടത്തു വിസൎഗ്ഗം ആകാരത്തോടുകൂടി നില്ക്കുന്നു. അതിന്റെ പിന്നാലെ ഹകാരവും വന്നിരിക്കുന്നു. അതുകൊണ്ടു വിസൎഗ്ഗത്തെ ലോപിച്ചിട്ട് "വരാഹേലാഃ" എന്നു വരുത്തുന്നു. വിപ്രഃ ദിനഃ എന്നുള്ളേടത്തു വിസൎഗ്ഗം വിപ്ര ശബ്ദത്തിങ്കലെ രേഫത്തിന്റെ മേല്പെട്ടു കാണപ്പെടുന്ന അകാരത്തോടു കൂടി നില്ക്കുന്നു. വിസൎഗ്ഗത്തിന്റെ പിന്നാലെ തവൎഗ്ഗത്തിന്റെ അവസാനത്തെ മൂന്നക്ഷരങ്ങളിൽ ഒന്നായ ദകാരവും വന്നിരിക്കുന്നു. അതുകൊണ്ടു വിസൎഗ്ഗത്തിന്നു "വിപ്ര" ശബ്ദത്തിങ്കലെ രേഫത്തിന്നു മേല്പട്ടു നിൽക്കുന്ന അകാരത്തോടുകൂടി ലോപം വരുന്നു. വിപ്-ര്-ഒ-ദീനഃ-എന്നു നിൽക്കുന്നു. യോജിപ്പിക്കുമ്പോൾ വിപ്രോദീനഃ എന്നു സിദ്ധിക്കുകയും ചെയ്യുന്നു. അകാരസ്ഥമായിരിക്കുന്ന വിസൎഗ്ഗത്തിന്ന് ആ അകാരത്തോടുകൂടാതെ ഓകാരത്തെ ആദേശിക്കുന്ന പക്ഷം-വിപ്രഃ-ദീനഃ-എന്നുതുടങ്ങിയുള്ള സ്ഥലങ്ങളിൽ വിസൎഗ്ഗത്തിന്റെ സ്ഥാനത്തു ആദേശിക്കപ്പെടുന്നതായ ഒകാരത്തിന്നും വി

പ്രശ്ലേഷത്തിങ്കലെ രേഫത്തിന്നു മേല്പട്ടു നില്ക്കുന്ന അകാരത്തിന്നും കൂടി ഔകാരം വന്നിട്ടു "വിപ്രൌദിനഃ" എന്നുള്ള അനിഷ്ടസിദ്ധിക്കു കാരണമായിത്തീരുകയും ചെയ്യും. അങ്ങിനെ വരരുതെന്നു വിചാരിച്ചിട്ടത്രെ "അകാരസ്ഥസ്യ സ്വരവ്യഞ്ജേൽ" എന്നുള്ളേടത്തു സ്വരശബ്ദത്തെ പ്രയോഗിപ്പാൻ കാരണം "ഹതോരസഃ" എന്നുള്ളേടത്തും ഇങ്ങിനെ തന്നെ കണ്ടുകൊള്ളേണ്ടതാകുന്നു.

വൎഗ്ഗാദിദ്വയശഷസാൻ ഹിത്വാന്യെ ദന്യദുത്തരം
ഇവൎണ്ണാദിഗതസ്സൎഗ്ഗോ രേഫാദേശം പ്രപദ്യതെ. ൬
അവൎണ്ണാദപിചെ ദ്വാസ്യാൽ സൎഗ്ഗോരപ്രകൃതിസ്ഥിതി
രേഫേതു പരതോ ലോപം പൂൎവ്വശ്ചാപ്നോതി ദീൎഘതാം. ൭

വൎഗ്ഗാദിദ്വയ ശഷസങ്ങളെ ഒഴിച്ചിട്ടു അന്യം ഉത്തരമെങ്കിൽ ഇവൎണ്ണാദി ഗതമായിരിക്കുന്ന സൎഗ്ഗം രേഫാദേശത്തെ പ്രാപിക്കുന്നു. സൎഗ്ഗം രപ്രകൃതിയെങ്കിൽ അവൎണ്ണത്തിങ്കൽ നിന്നും ഈവൎണ്ണം ഭവിക്കും. രേഫം പരമായിരിക്കും വിഷയത്തിങ്കലാകട്ടെ സൎഗ്ഗം ലോപത്തേയും പൂൎവ്വം ദീൎഘതയേയും പ്രാപിക്കുന്നു.

വൎഗ്ഗാദിദ്വയശഷസങ്ങൾ=വൎഗ്ഗാദിദ്വയങ്ങളും ശഷസങ്ങളും. വൎഗ്ഗാദിദ്വയങ്ങൾ=വൎഗ്ഗങ്ങളുടെ ആദിയിങ്കലെ ദ്വയങ്ങൾ. വൎഗ്ഗങ്ങൾ=പഞ്ചവൎഗ്ഗങ്ങൾ. ദ്വയങ്ങൾ=വൎണ്ണദ്വയങ്ങൾ. ഇവൎണ്ണാദിഗതം=ഇവൎണ്ണാദികളെ ഗമിച്ചത്. ഇവൎണ്ണാദികൾ=ഇവൎണ്ണം തുടങ്ങിയുള്ളവ. സൎഗ്ഗം=വിസൎഗ്ഗം. രേഫാദേശം=രേഫംകൊണ്ടുള്ള ആദേശം. രപ്രകൃതി=രേഫത്തിന്റെ പ്രകൃതിയോടുകൂടിയത്. പ്രകൃതി=സ്വഭാവം.

അഞ്ചു വൎഗ്ഗങ്ങളുടേയും ആദിയിങ്കലെ രണ്ടക്ഷരങ്ങളായ ക-ഖ, ച-ഛ, ട-ഠ, ത-ഥ, പ-ഫ, എന്നുള്ളവയും ശഷസങ്ങളും ഒഴികെമാറുള്ള അക്ഷരങ്ങൾ ഇകാരം തുടങ്ങി ഔകാരം വരെയുള്ള സ്വരങ്ങളോടു കൂടിനില്ക്കുന്ന വിസൎഗ്ഗത്തിന്റെ പിന്നാലെ വരുമ്പോൾ അതിന്റെ (വിസൎഗ്ഗത്തിന്റെ) സ്ഥാനത്തു രേഫത്തെ ആദേശിക്കേണ്ടതാകുന്നു. വിസൎഗ്ഗം ആദ്യം രേഫത്തിന്റെ സ്വഭാവത്തിലിരുന്നതാണെങ്കിൽ മേല്പറഞ്ഞ പ്രകാരമുള്ള അക്ഷരങ്ങൾ തന്നെ പിന്നാലെ വരുമ്പോൾ അകാരത്തോടും ആകാരത്തോടും കൂടി

നിൽക്കുന്ന വിസൎഗ്ഗത്തിന്നും രേഫാദേശം വരുന്നതാകുന്നു. മേല്പറഞ്ഞപ്രകാരം ഇവൎണ്ണാദികളെ ഗമിക്കുന്നതോ രപ്രകൃതിയായിട്ടു അവൎണ്ണഗമായിരിക്കുന്നതൊ ആയ വിസൎഗ്ഗത്തിന്റെ പിന്നാലെ രേഫം വരുന്നതായാൽ ആ വിസൎഗ്ഗം ലോപത്തേയും അതിന്റെ മുൻപിൽ നിൽക്കുന്ന സ്വരം ദീൎഘതയേയും പ്രാപിക്കും.

ഉദാഹരണം.

കവിരത്രപടുൎവ്വിദ്വാൻ പുനരസ്തിനവാരിഹ

വാൎഗ്ഗേഹേഷു പിതൎന്നേയം പുനാരേമേപടൂരഥി

കവിഃ അത്ര എന്നുള്ളേടത്തു ഇകാരത്തെ ഗമിച്ചിരിക്കുന്ന വിസൎഗ്ഗത്തിന്റെ പിന്നാലെ വൎഗ്ഗാദിദ്വയശഷസങ്ങളിൽ ഉൾപ്പെടാത്തതായ അകാരം വന്നിരിക്കയാൽ ആ വിസൎഗ്ഗത്തെ രേഫം കൊണ്ടു് ആദേശിക്കുന്നു. കവിര് അത്ര എന്നു നിൽക്കുന്ന ര എന്നുള്ളതിനെ അകാരത്തോടു [illegible] വാൾ "കവിരത്ര" എന്നു സിദ്ധിക്കുകയും [illegible] തന്നെ "പടുൎവ്വിദ്വാൻ" എന്നുള്ളേടത്തും [illegible]കുന്നു. "പുനഃ" അസ്തി എന്നുള്ളേടത്തു [illegible] സംബന്ധിച്ച വിസൎഗ്ഗം രേഫപ്രകൃതിയാകുന്നു. എ[illegible]നാൽ ആ ശബ്ദം ആദ്യത്തിങ്കൽ പുനര് എന്ന രേഫാന്തമായിരുന്നപ്പോൾ "പദാന്തയോസ്സ്യാൽ സരയോൎവ്വിസൎഗ്ഗഃ" എന്നു മേല്പട്ടു പറയുംപ്രകാരം അവിടെ നിൽക്കുന്ന രേഫത്തിന്നു വിസൎഗ്ഗത്തെ ആദേശിച്ചതാകുന്നു. "വാഃ" ഇഹ എന്നുള്ളേടത്തു വാശ്ശബ്ദം ആദ്യത്തിൽ വാര് എന്നു നിന്നപ്പോൾ അന്തത്തിലിരിക്കുന്ന രേഫത്തിന്നു വിസൎഗ്ഗത്തെ ആദേശിച്ചിരിക്കയാൽ ഈ വിസൎഗ്ഗവും രപ്രകൃതിയാകുന്നു. ഈ രണ്ടു സ്ഥലങ്ങളിലും വിസൎഗ്ഗം അകാരത്തേയും ആകാരത്തേയും ഗമിച്ചാണെങ്കിലും അതു രപ്രകൃതി ആയിരിക്കയാൽ മാത്രം രേഫംകൊണ്ടു ആദേശിക്കപ്പെടുന്നു. അതുകൊണ്ടു അവൎണ്ണഗമായിരിക്കുന്ന വിസൎഗ്ഗം രപ്രകൃതി അല്ലെങ്കിൽ വൎഗ്ഗാദിദ്വയശഷസങ്ങളിൽ ഉൾപ്പെടാത്ത വൎണ്ണങ്ങൾ പിന്നാലെ വന്നാലും അതിനെ രേഫംകൊണ്ടാദേശിച്ചുകൂടുന്നതല്ല. വാൎഗ്ഗേഹേഷു എന്നും പിതൎന്നേയം എന്നുമുള്ള ദിക്കുകളിലും വിസൎഗ്ഗം രപ്രകൃതി ആയതുകൊണ്ടുമാത്രം രേഫാദേശത്തിന്നു

കാരണമായിരിക്കുന്നു എന്നു വിചാരിക്കേണ്ടതാകുന്നു. ഋകാരാന്തമായിരിക്കുന്ന പിതൃശബ്ദത്തിന്റെ സംബോധനൈകവചനം പിതര് എന്നിരുന്നതിൽ പിന്നെ രേഫത്തിന്റെ സ്ഥാനത്തു വിസർഗ്ഗത്തെ ആദേശിച്ചിരിക്കുന്നു എന്നു വിചാരിക്കേണ്ടതാകുന്നു. പുനഃ രമെ എന്നുള്ളടത്തു അകാരത്തെ ഗമിച്ചതും രപ്രകൃതിയായുമിരിക്കുന്ന വിസർഗ്ഗത്തിന്റെ പിന്നാലെ രേഫം വന്നിരിക്കയാൽ "രേഫേതു പരഃതോ ലോപം" എന്നു തുടങ്ങിയുള്ള വചനത്തെ പ്രമാണിച്ചിട്ടു വിസർഗ്ഗത്തെ ലോപിപ്പിക്കുകയും വിസർഗ്ഗത്തിന്റെ മുമ്പിലിരിക്കുന്ന അകാരത്തെ ദീർഘിക്കുകയും ചെയ്തിട്ടു "പുനാരമേ" എന്നു സിദ്ധിക്കുന്നു. ഇപ്രകാരംതന്നെ പടുഃ രഥീ എന്നുള്ളേടത്ത് ഉണ്ണാദിയിൽ ഉൾപ്പെട്ട ഉകാരത്തോടുകൂടി നില്ക്കുന്ന വിസർഗ്ഗത്തിന്റെ പിന്നാലെ രേഫം വന്നിരിക്കയാൽ മുൻപെ പറഞ്ഞ ശാസ്ത്രപ്രകാരം വിസർഗ്ഗത്തെ ലോപിപ്പിക്കുകയും അതിന്റെ മുമ്പിലിരിക്കുന്ന ഉകാരത്തെ ദീർഘിക്കുകയും ചെയ്തിട്ടു പടൂരഥീ എന്നു സിദ്ധിക്കുന്നു.



അഘോ ഭഗോ ഭോ ഏതേഷാം വിസർഗ്ഗസ്തു വിലുപ്യതേ
ആയാഹിഭോ അഘോ അത്ര ഭഗോ ആഗച്ഛ ഭോവ്രജ. ൨

"അഘോ" "ഭഗോ" "ഭോഃ" എന്നിവറ്റിന്റെ വിസർഗ്ഗം ഇവിടെ ലോപിപ്പിക്കപ്പെടുന്നു.

വർഗ്ഗാദി ദ്വയങ്ങളിലും ശഷസങ്ങളിലും ഉൾപ്പെടാത്ത മറ്റുള്ള അക്ഷരങ്ങൾ അഘോഃ ഭഗോഃ ഭോഃ എന്നുള്ളവറ്റിന്റെ വിസർഗ്ഗത്തിന്നു ലോപത്തെ വിധിക്കേണ്ടതാകുന്നു. "ആയാഹിഭോഃ" എന്നു തുടങ്ങി ഇവിടെ ഉദാഹരണം കണ്ടുകൊള്ളേണ്ടതാകുന്നു. ഭോഃ അഘോഃ എന്നുള്ളെടത്തു വിസർഗ്ഗത്തിന്റെ പിന്നാലെ വർഗ്ഗാദിദ്വയങ്ങളിലും ശഷസങ്ങളിലും ഉൾപ്പെടാത്ത അകാരം വന്നിരിക്കയാൽ ആ വിസർഗ്ഗത്തിന്നു ലോപത്തെ വിധിക്കുന്നു. "ഭോ" അഘോ എന്നു സിദ്ധിക്കുകയും ചെയ്യുന്നു.

പരതോ ഹലി ലുപ്യേത വിസർഗ്ഗസ്സൈഷയോഃ പരഃ
സഗച്ഛതി മഹാ രാജഃ കരോത്യേഷ സതാം ഹിതം. ൩

സൈഷങ്ങൾക്കു പരമായിരിക്കുന്ന് വിസർഗ്ഗം ഹല്, പരമായിരിക്കും വിഷയത്തിങ്കൽ ലോപിപ്പിക്കപ്പെടും.

സൈഷങ്ങളും, സഃ ഏഷഃ എന്നീരണ്ടു ശബ്ദങ്ങൾ:

സഃ ഏഷഃ ഈ ശബ്ദങ്ങളുടെ വിസൎഗ്ഗത്തിന്ന പിന്നാലെ ഒരു വ്യഞ്ജനം വരുന്നതായാൽ ആ വിസൎഗ്ഗത്തെ ലോപിപ്പിക്കേണ്ടതാകുന്നു. ഉദാഹരണം "സഃ ഗച്ഛതി" എന്നുള്ളെടത്തു വിസൎഗ്ഗത്തിന്റെ പിന്നാലെ വ്യഞ്ജനമായ ഗകാരം വന്നിരിക്കയാൽ ആ വിസൎഗ്ഗത്തെ ലോപിപ്പിക്കുന്നു, സഗച്ഛതി എന്നു സിദ്ധിക്കുകയും ചെയ്യുന്നു. ഏഷഃ സതാം എന്നുള്ളെടത്തു വിസൎഗ്ഗത്തിന്റെ പിന്നാലെ വ്യഞ്ജനമായ സകാരം വന്നിരിക്കയാൽ ആ വിസൎഗ്ഗത്തെ ലോപിപ്പിച്ചതിൽ ഏഷ സതാം എന്നു സിദ്ധിക്കുന്നു.

ഇതി വിസൎഗ്ഗസന്ധിപ്രകരണം.

## അഥ സ്വരസന്ധിപ്രകരണം.

ഇവൎണ്ണാദി ചതുൎണ്ണാഞ്ചേദസവൎണ്ണസ്വരാഃ പരേ
ആദേശാസ്സ്യുൎയ്യവരലാസ്സംഹിതായാം യഥാക്രമം. ൯

ഇവൎണ്ണാദിനാലിന്നു അസവൎണ്ണസ്വരങ്ങൾ പരങ്ങളെങ്കിൽ സംഹിതയിങ്കൽ ക്രമത്തിന്നു തക്കവണ്ണം യവരലങ്ങൾ ആദേശങ്ങളായിട്ടു ഭവിക്കും.

അസവൎണ്ണസ്വരങ്ങൾ=സവൎണ്ണസ്വരങ്ങളെന്നിയെ ഇരിക്കുന്നവ.

ഇവൎണ്ണം, ഉവൎണ്ണം, ഋവൎണ്ണം, ഌവൎണ്ണം ഈ നാലിന്റെയും പിന്നാലെ അവററിന്നു സവൎണ്ണങ്ങളല്ലാത്ത സ്വരങ്ങൾ വരുമ്പോൾ അവിടെ യവരലങ്ങളെ ആദേശിക്കുന്നു. ക്രമത്തിന്നു തക്കവണ്ണം എന്നു പറഞ്ഞിരിക്കകൊണ്ടു് ഇവൎണ്ണത്തിന്റെ സ്ഥാനത്തു് യകാരത്തെയും ഉവൎണ്ണത്തിന്റെ സ്ഥാനത്തിങ്കൽ വകാരത്തെയും ഋവൎണ്ണത്തിന്റെ സ്ഥാനത്തു രേഫത്തെയും ഌവൎണ്ണത്തിന്റെ സ്ഥാനത്തു ലകാരത്തെയും ആദേശിക്കേണമെന്നു താല്പൎയ്യം.

സ്വരസ്ഥമരഹം ദ്വിസ്സ്യാദ്വ്യഞ്ജനം വ്യഞ്ജനോത്തരം
ഊഷ്മാദ്വിതീയാ വൎഗ്ഗേഷു പൂൎവ്വതാം യാന്ത്യധസ്ഥിതാഃ. ൧൦

സ്വരസ്ഥമായി അരഹമായി വ്യഞ്ജനോത്തരമായിരിക്കുന്ന വ്യഞ്ജനം രണ്ടുവട്ടം ഭവിക്കും. ഇവിടെ അധസ്ഥിതങ്ങളായിരിക്കുന്ന വൎഗ്ഗങ്ങളിങ്കലെ ഊഷ്മങ്ങളും ദ്വിതീയങ്ങളും പൂൎവ്വതയെ യാനം ചെയ്യുന്നു.

സ്വരസ്ഥം=സ്വരത്തിങ്കൽ സ്ഥിതിചെയ്യുന്നത്. അരഹം=രേഫ ഹകാരങ്ങളോടു കൂടാത്തത്. രേഫ ഹകാരങ്ങൾ, രേഫവും ഹകാരവും വ്യഞ്ജനോത്തരം=വ്യഞ്ജനം ഉത്തരമായിട്ടുള്ളത്. അധഃസ്ഥിതങ്ങൾ=അധോഭാഗത്തിങ്കൽ സ്ഥിതിചെയ്യുവ തുര്യ്യങ്ങൾ=നാലാമത്തവ. ദ്വിതീയങ്ങൾ=രണ്ടാമത്തവ.

രേഫത്തേയും ഹകാരത്തേയും ഒഴിച്ച ഒരു സ്വരത്തിൻെറ പിന്നാലെ വരുന്ന വ്യഞ്ജനത്തിന്നു ദ്വിത്വം ഭവിക്കും. എന്നാൽ ഈ വ്യഞ്ജനത്തിൻെറ പിന്നാലെ മററൊരു വ്യഞ്ജനം വരുന്നതായാൽ മാത്രം ഇപ്രകാരം ദ്വിത്വം സംഭവിക്കുന്നതാണെന്നും വിചാരിക്കേണ്ടതാകുന്നു.

ഉദാഹരണം.

നേയം ദദ്ധ്യസ്യ നത്വാജ്യം ഭോക്തൄണാം പത്ഥ്യസൽകുലം.

ദധി അസ്യ എന്നുള്ളെടത്ത ദധിശബ്ദത്തിൻെറ അവസാനത്തിൽ കാണപ്പെടുന്നതും ഇവൎണ്ണത്തിൽ ഉൾപ്പെട്ടതുമായ ഇകാരത്തിൻെറ പിന്നാലെ അതിന്നു സവൎണ്ണമല്ലാത്തതായ അകാരം വന്നിരിക്കയാൽ "ഇവൎണ്ണാദി ചതുൎണ്ണാം" എന്നു തുടങ്ങി മുൻപെ പറഞ്ഞിരിക്കുന്ന വചനത്തെ പ്രമാണിച്ചിട്ട് ഇകാരത്തിൻെറ സ്ഥാനത്തിങ്കൽ യകാരത്തെ ആദേശിക്കുന്നു. അപ്പോൾ ദധ് യ് അസ്യ എന്നു നില്ക്കുന്നു. പിന്നെത്തതിൽ, "സ്വരസ്ഥമരഹം ദ്വിസ്യാൽ" എന്നു തുടങ്ങിയുള്ള വചനപ്രകാരം ദധ് യ് എന്നേടത്തു ദകാരത്തിൻെറ മേപ്പട്ടിരിക്കുന്ന അകാരത്തിൻെറ പിന്നാലെ വന്നിരിക്കുന്ന ധകാരത്തിന്നു ദ്വിത്വം ഭവിക്കും. അതിൻെറ പിന്നാലെ ഇപ്പോൾ ആദേശിക്കപ്പെട്ടിരിക്കുന്ന യകാരം ഇരിക്കുന്നതുകൊണ്ട് ഈ ധകാരം വ്യഞ്ജനോത്തരമാണെന്നും വിചാരിക്കേണ്ടതാകുന്നു. ഇങ്ങിനെ ധകാരത്തിന്നു ദ്വിത്വം വിധിക്കപ്പെടുമ്പോൾ, ദധ്, ധ്, യ് എന്നു നില്ക്കുന്നു. ഇതിൻെറ ശേഷം തുൎയ്യാദ്വിതീയാ എന്നു തുടങ്ങിയുള്ള വചനപ്രകാരം കീഴ്പെട്ടുനില്ക്കുന്നതും തവൎഗ്ഗത്തിൽ നാലാമത്തതുമായ ധകാരം പൂൎവ്വത്തെയ പ്രാപിക്കുന്നു. അതു തവൎഗ്ഗത്തിൽ മൂന്നാമത്തെ അക്ഷരമായ ദകാരമായിട്ടു മാറുന്നു എന്നു താല്പൎയ്യം. ഇപ്പോൾ ദദ്-ധ്-യ് അസ്യ എന്നു നിന്നിട്ടു യോജിപ്പിക്കുമ്പോൾ ദദ്ധ്യസ്യ

എന്നായിത്തീരുന്നു. നതു ആജ്യം എന്നുള്ളെടത്തു തകാരത്തിന്റെ മേല്പെട്ട കാണപ്പെടുന്നതും ഉവൎണ്ണത്തിൽ ഉൾപ്പെട്ടതുമായ ഉകാരത്തിന്റെ പിന്നാലെ അതിന്റെ സവൎണ്ണസ്വരമല്ലാത്ത ആകാരം വന്നിരിക്കയാൽ ആ ഉകാരത്തിന്റെ സ്ഥാനത്തിങ്കൽ വകാരത്തെ ആദേശിക്കുന്നു. നത്വ് ആജ്യം എന്നു നിന്നിട്ടു യോജിപ്പിക്കുമ്പോൾ "നത്വാജ്യം" എന്നായിത്തീരുന്നു. ഇവിടെ അധഃസ്ഥിതങ്ങളായിരിക്കുന്ന വൎഗ്ഗത്തിലെ തുൎയ്യങ്ങളും ദ്വിതീയങ്ങളും എന്നു പറഞ്ഞിരിക്കകൊണ്ട് അവറ്റിന്നു മാത്രം ദ്വിത്വം വരുന്നതാകുന്നു. തകാരം തവൎഗ്ഗത്തിലെ ഒന്നാമത്തെ അക്ഷരമാകകൊണ്ട് അതിന്നു ഇവിടെ ദ്വിത്വം വരുന്നതല്ല. ഭോക്ത്രന്നം എന്നുള്ളെടത്തു ഭോക്തൃശബ്ദത്തിന്റെ അവസാനത്തിൽ ഇരിക്കുന്നതും ഋവൎണ്ണത്തിൽ ഉൾപ്പെട്ടതുമായ ഋകാരത്തിന്റെ പിന്നാലെ അസവൎണ്ണമായിരിക്കുന്ന അകാരം വന്നിരിക്കയാൽ ആ ഋകാരത്തിന്റെ സ്ഥാനത്തിങ്കൽ രേഫത്തെ ആദേശിക്കുന്നു. ഭോക്ത്ര് അന്നം എന്നു നിന്നിട്ടു, യോജിപ്പിക്കുമ്പോൾ ഭോക്ത്രന്നം എന്നായിത്തീരുന്നു. "പഥി" "അസൽ കുലം" എന്നുള്ളെടത്ത് ഇകാരത്തിന്റെ പിന്നാലെ അസവൎണ്ണസ്വരമായിരിക്കുന്ന അകാരം വന്നിരിക്കയാൽ ആ ഇകാരത്തിന്റെ സ്ഥാനത്തു യകാരത്തെ ആദേശിക്കുന്നു. "പഥ് യ് അസൽ കുലം" എന്നു നില്ക്കുന്നു. പിന്നെത്തതിൽ "സ്വരസ്ഥമഹംദ്വിസ്യാൽ" എന്നു തുടങ്ങി നടെ പറഞ്ഞപ്രകാരം ഇവിടെ പകാരത്തിന്റെ മേല്പെട്ടനില്ക്കുന്ന അകാരത്തിന്റെ പിന്നാലെ വന്നിരിക്കുന്ന ഥകാരത്തിന്നു ദ്വിത്വംവരും. ഈ ഥകാരത്തിന്റെ പിന്നാലെ ഇപ്പോൾ ആദേശിക്കപ്പെട്ടിരിക്കുന്ന യകാരമുണ്ടാകകൊണ്ട് അത് വ്യഞ്ജനോത്തരമായും വന്നിരിക്കുന്നു. പഥ്-ഥ്-യ് എന്നുനിന്നിട്ടു "തുൎയ്യാദ്വിതീയാ വൎഗ്ഗേത്വ" എന്നു തുടങ്ങി നടെ പറഞ്ഞപ്രകാരം തവൎഗ്ഗത്തിലെ രണ്ടാമത്തെ അക്ഷരമായ ഥകാരം പൂൎവ്വത്തെ യാനം ചെയ്യുന്നു. അതായത്, തവൎഗ്ഗത്തിലെ ഒന്നാമത്തെ അക്ഷരമായ തകാരത്തെ പ്രാപിക്കുന്നു എന്നു താല്പൎയ്യം. ഇപ്പോൾ പത്-ഥ്-യ് അസൽകുലം എന്നു നിന്നിട്ടു യോജിപ്പിക്കുമ്പോൾ പത്ഥ്യസൽകുലം എന്നായി തീരുന്നു.

അയായ വാവ ആദേശാ സ്സന്ധ്യൎണ്ണാനാം സ്വരേ പരേ
അവൎണ്ണാൽ പരയോൎല്ലോപോ യവയോർവ്വാ പദാന്തയോഃ. ൯

സന്ധ്യൎണ്ണങ്ങൾക്കു സ്വരം പരമായിരിക്കും വിഷയത്തിങ്കൽ അയായ വാവുകൾ ആദേശങ്ങളായിട്ടു ഭവിക്കും. അവൎണ്ണത്തിങ്കൽ നിന്നു പരങ്ങളായി, പദാന്തങ്ങളായിരിക്കുന്ന യവങ്ങൾക്കു ലോപം വരികയോ ചെയ്യും.

സന്ധ്യൎണ്ണങ്ങൾ=സന്ധ്യക്ഷരങ്ങൾ. അയായ വാവുകൾ അയ്, അവ്,ആയ്,ആവ്എന്നുള്ളവ. യവങ്ങൾ=യകാരവകാരങ്ങൾ.

സന്ധ്യക്ഷരങ്ങളായിരിക്കുന്ന ഏ–ഐ–ഓ–ഔ എന്നുള്ളവററിൻെറ പിന്നാലെ സ്വരം വരുന്നതായാൽ അവററിന്നു ക്രമത്താലെ അയ്–ആയ്–അവ്–ആവ്എന്നീ ആദേശങ്ങൾവരും ക്രമത്താലെ എന്നു പറഞ്ഞിരിക്കയാൽ ഏകാരത്തിൻെറ സ്ഥാനത്തു "അയ്" എന്നും ഐകാരത്തിൻെറ സ്ഥാനത്തു "ആയ്" എന്നും ഓകാരത്തിൻെറ സ്ഥാനത്തു "അവ്" എന്നും ഔകാരത്തിൻെറ സ്ഥാനത്തു "ആവ്" എന്നും ആദേശങ്ങൾ വരുമെന്നു താല്പൎയ്യം.

അകാരത്തിൻെറയോ ആകാരത്തിൻെറയൊ പിന്നാലെയും പദാന്തത്തിങ്കലും വരുന്ന യകാരവകാരങ്ങൾക്കു ഒരു സമയം ലോപവും വരും.

ഉദാഹരണം.

ത ഇഹസ്മാ അസൂയന്തി വടവേഹി ക്രതാവിവ

തെ ഇഹ എന്നുള്ളേടത്തു സന്ധ്യക്ഷരമായിരിക്കുന്ന ഏകാരത്തിൻെറ പിന്നാലെ സ്വരമായ ഇകാരം വന്നിരിക്കയാൽ ആ ഏകാരത്തിൻെറ സ്ഥാനത്തിങ്കൽ അയ് എന്നാദേശിക്കുമ്പോൾ തയ് ഇഹ എന്നു നില്ക്കുന്നു. പിന്നെത്തതിൽ "അവൎണ്ണാൽ പരയോൎല്ലോപഃ" എന്നുതുടങ്ങി നടെപറഞ്ഞപ്രകാരം ഇവിടെ അകാരത്തിങ്കൽനിന്നു പരമായി പദാന്തത്തിങ്കലിരിക്കുന്ന യകാരത്തിന്നു ലോപം വന്നിട്ടു ത ഇഹ എന്നു നില്ക്കുന്നു. അസ്മൈ അസൂയന്തി എന്നുള്ളെടത്തു സന്ധ്യക്ഷരമായ ഐകാരത്തിൻെറ പിന്നാലെ അകാരം വന്നിരിക്കയാൽ അതിൻെറ (ഐകാരത്തിൻെറ)

സ്ഥാനത്തിങ്കൽ ആയ് എന്നാദേശത്തെ ചെയ്യുമ്പോൾ "അസ്മ്" "ആയ്" എന്നു നിന്നിട്ടു "അസ്മായ്" എന്നായി തീരുന്നു. പിന്നെത്തതിൽ "അവണ്ണാൽ പരയെയാല്ലോപൊ" എന്നു നടെപറഞ്ഞപ്രകാരം ആകാരത്തിൽനിന്നു പരമായി പദാന്തത്തിൽ ഇരിക്കുന്ന യകാരത്തിന്നു ലോപംവന്നിട്ടു അസ്മാ അസ്മയന്തി എന്നായി തീരുന്നു. "വടൌ, ഏഹി" എന്നുള്ളേടത്തു സന്ധ്യക്ഷരമായ ഔകാരത്തിൽ പരമായിട്ടു സ്വരമായ ഏകാരം വന്നിരിക്കയാൽ അതിന്റെ (ഔകാരത്തിന്റെ) സ്ഥാനത്തിങ്കൽ "അവ്" എന്നാദേശത്തെ ചെയ്യുന്നു. "വട്-അവ്"എന്നു വരുന്നു. യോജിപ്പിക്കുമ്പോൾ "വടവ്"എന്നു കിട്ടുന്നു. ഇവിടെ അവസാനത്തിങ്കലെ വകാരത്തെ ഏഹി എന്നുള്ളതിങ്കലെ ഏകാരത്തോടു ചേൎത്തിട്ടു "വടവേഹി" എന്നു വരുത്തുന്നു. "അവണ്ണാൽ പരയൊല്ലോപൊ യവയൊൎവ്വാ പദാന്തയോഃ" എന്നുള്ളേടത്തു വാ ശബ്ദത്തെ പ്രയോഗിച്ചിരിക്കകൊണ്ടു യകാരവകാരങ്ങളുടെ ലോപം വൈകല്പികമാണെന്നു അഭിപ്രായപ്പെട്ടിരിക്കയാൽ ഇവിടെ അകാരത്തിൽനിന്നു പരമായി പദാന്തമായിരിക്കുന്ന വകാരത്തെ ലോപിപ്പിച്ചിട്ടില്ലെന്നു വിചാരിക്കേണ്ടതാകുന്നു. "കൃതൌ, ഇവ" എന്നുള്ളേടത്തു സന്ധ്യക്ഷരമായ ഔകാരത്തിൽ നിന്നു പരമായിട്ടു ഇകാരം വന്നിരിക്കയാൽ അതിന്നു (ഔകാരത്തിന്നു) ആവ് എന്നാദേശം വരുന്നു. കൃത്, ആവ് എന്നു നിന്നിട്ടു കൃതാവ് എന്നും വരുന്നു. ഇവിടെ അവസാനത്തിങ്കലെ വകാരത്തെ ഇവശബ്ദത്തിങ്കലെ ഇകാരത്തോടു ചേൎത്തിട്ടു 'കൃതാവിവ, എന്നു വരുത്തുന്നു. ഇവിടെയും വകാരത്തെ ലോപിപ്പിക്കാത്തതിന്നു കാരണം മുൻപെ പറഞ്ഞപ്രകാരം ലോപവിധിയുടെ വൈകല്പികത്വമാണെന്നു വിചാരിക്കേണ്ടതാകുന്നു. ത ഇഹ എന്നുള്ളേടത്തു തകാരത്തിന്റെ മേല്പെട്ടു നില്ക്കുന്ന അകാരത്തിന്നും ഇവശബ്ദത്തിങ്കലെ ഇകാരത്തിന്നും കൂടി ഏകാരത്തെയും "അസ്മാ, അസ്മയന്തി" എന്നുള്ളേടത്തു ആദ്യപദത്തിന്റെ അവസാനത്തിൽ ഇരിക്കുന്ന ആകാരത്തിന്നും അസ്മയന്തി എന്നുള്ള പദത്തിന്റെ ആദിയിങ്കലിരിക്കുന്ന അകാരത്തിന്നും കൂടി ദീൎഘത്തെയും ആദേശിക്കേണ്ടതാണെന്നു ശങ്കിക്കുന്നത്

യാൽ ഈ സ്ഥലങ്ങളിൽ പദത്തിൻെറ അന്തത്തിൽ ഇരിക്കുന്ന യകാരത്തെ ലോപിപ്പിച്ചിരിക്കകൊണ്ട് അവിടെ "പദാന്ത യവസഗ്ഗാണാം ലോപേതി സ്വര വിക്രിയാ" എന്നു നടേ വിസൎഗ്ഗ സന്ധിയിൽ പറഞ്ഞിരിക്കുന്ന പ്രമാണത്തെ ആശ്രയിച്ചിട്ടു പിന്നെത്തതിൽ സ്വരസന്ധി പാടില്ലെന്നു സമാധാനം കണ്ടുകൊള്ളേണ്ടതാകുന്നു.

അവൎണ്ണസ്യ ഭവേദ്യോഗ ഇവൎണ്ണേന പരേണ ചേൽ
ഏകാരോ സാവുവൎണ്ണേന തദ്വദോകാര ഇഷ്യതേ. ൭
ഏദൈതോസ്ത്വാം തദ്വദൈകാര ഓദൌതോസ്ത്വാമൌദപി സ്മൃതഃ
തദ്വയം വിഫലേ ഹാസ്യാന്നോല്പലേ കമലോദയഃ. ൮
തവൈഷാ വനിതേത്യഷ്ടി നവൌദനേദിവൌഷധം
ഓഷ്ഠോഷ്ഠാന്ത സമാസേ ത്വോത് പ്രിയോത്തൂരധരോഷ്ഠവൽ.()

അവൎണ്ണത്തിന്നു പരമായിരിക്കുന്ന ഇവൎണ്ണത്തോടു യോഗം ഭവിക്കുമെങ്കിൽ ഇത് ഏകാരമായിട്ടും അതുപോലെ ഉവൎണ്ണത്തോടുള്ള യോഗം ഒകാരമായിട്ടും ഇച്ഛിക്കപ്പെടുന്നു. അതുപോലെ ഏദൈത്തുകളോടുള്ള യോഗം ഐകാരമായിട്ടും ഓദൌത്തുകളോടുള്ള യോഗം ഔത്തായിട്ടും സ്മൃതമായി. ഓഷ്ഠോഷ്ഠാന്തമായിരിക്കുന്ന സമാസത്തിങ്കലാകട്ടെ പ്രിയോത്തു എന്നും അധരോഷ്ഠമെന്നും പോലെ ഓത്തായിട്ടും ഭവിക്കുന്നു.

യോഗം=സംബന്ധം. ഏദൈത്തുകൾ=ഏത്തും ഐത്തും. ഏത്=ഏകാരം. ഒത്=ഒകാരം. ഔത്=ഔകാരം. സ്മൃതം=സ്മരിക്കപ്പെട്ടത്. സ്മരിക്ക=വിചാരിക്ക. ഓഷ്ഠോഷ്ഠാന്തം= ഓഷ്ഠോഷ്ഠങ്ങൾ അന്തത്തിങ്കൽ ഉള്ളത്. ഓഷ്ഠോഷ്ഠങ്ങൾ= ഓതുശബ്ദവും ഓഷ്ഠ ശബ്ദവും.

അകാരത്തെയൊ ആകാരത്തെയൊ പരമായിരിക്കുന്ന ഇകാരത്തോടൊ ഈകാരത്തോടൊ യോജിപ്പിക്കുമ്പോൾ അവിടെ ഏകാരവും, ഉകാരത്തോടൊ ഊകാരത്തോടൊ യോജിപ്പിക്കുമ്പോൾ ഒകാരവും, ഏകാരത്തോടൊ ഐകാരത്തോടൊ യോജിപ്പിക്കുമ്പോൾ ഐകാരവും, ഒകാരത്തോടൊ ഔകാരത്തോടൊ യോജിപ്പിക്കുമ്പോൾ ഔകാരവും വരുന്നതാകുന്നു. എന്നാൽ ഒരു സമാസത്തിൻെറ അവ

സ്ഥാനത്തിൽ ഇരിക്കുന്ന ഓതു ശബ്ദത്തിങ്കലേയും ഓഷ്ഠശബ്ദത്തിങ്കലേയും ഓകാരത്തെ അകാരത്തോടൊ ആകാരത്തോടൊ യോജിപ്പിക്കുന്നതായാൽ അവിടെ ഔകാരം വരുന്നതല്ല ഓകാരമെ വരികയുള്ളു.

ഉദാഹരണം.

തവ "ഇയം" എന്നുള്ളെടത്തു തവ എന്ന ശബ്ദത്തിങ്കലെ വകാരത്തിങ്കലിരിക്കുന്ന അകാരത്തിന്നു പിൻപിലെ ഇകാരത്തോടു യോഗമുണ്ടായിരിക്കയാൽ ആ അകാരത്തിന്നും ഇകാരത്തിന്നുംകൂടി ഏകാരത്തെ ആദേശിച്ചിട്ടു തവേയം എന്നു വരുത്തിയിരിക്കുന്നു. ഇപ്രകാരംതന്നെ "വിഫലാ ഈഹാ" എന്നുള്ളെടത്തും ആകാരത്തിന്നും ഈകാരത്തിന്നും കൂടി യകാരത്തെ ആദേശിച്ചിട്ടു വിഫലേഹാ എന്നും വരുത്തിയിരിക്കുന്നു. "ന, ഉല്പലെ" എന്നുള്ളെടത്തു "ന" എന്ന ശബ്ദത്തിങ്കലെ അകാരത്തോട് "ഉല്പല" ശബ്ദത്തിങ്കലെ ഉകാരത്തിന്നു യോഗമുണ്ടായിരിക്കയാൽ അവിടെ ഒകാരത്തെ ആദേശിച്ചിട്ടു "നോല്പലെ" എന്നും വരുത്തിയിരിക്കുന്നു. "കമലാ ഉദയഃ" എന്നുള്ളെടത്തു കമലാശബ്ദത്തിങ്കലെ ആകാരത്തോടു ഉദയശബ്ദത്തിങ്കലെ ഉകാരത്തിന്നു യോഗമുണ്ടായിരിക്കയാൽ അവിടെയും ഒകാരത്തെ ആദേശിച്ചിട്ടു കമലോദയാ എന്നു വരുത്തിയിരിക്കുന്നു "തവഎഷാ"എന്നുള്ളെടത്തു തവശബ്ദത്തിങ്കലെ വകാരത്തിങ്കലിരിക്കുന്ന അകാരത്തിന്നു എഷാ എന്ന ശബ്ദത്തിങ്കലെ എകാരത്തോടു യോഗമുണ്ടായിരിക്കയാൽ അവിടെ ഐകാരത്തെ ആദേശിച്ചിട്ടു "തവൈഷാ എന്നും" വനിതാ ഐക്ഷിഷ്ട എന്നുള്ളെടത്തു വനിതാശബ്ദത്തിങ്കലിരിക്കുന്ന ആകാരത്തിന്നു"ഐക്ഷിഷ്ട" എന്ന ശബ്ദത്തിങ്കലെ ഐകാരത്തോടു യോഗമുണ്ടായിരിക്കയാൽ അവിടെയും ഐകാരത്തെ ആദേശിച്ചിട്ടു "വനിതൈക്ഷിഷ്ട" എന്നും "നവ, ഒദനം" എന്നുള്ളെടത്തു നവശബ്ദത്തിങ്കലെ വകാരത്തിങ്കലിരിക്കുന്ന അകാരത്തിന്നും ഒദനശബ്ദത്തിങ്കലെ ഒകാരത്തോടുകൂടി യോഗമുണ്ടായിരിക്കയാൽ അവിടെ ഔകാരത്തെ ആദേശിച്ചിട്ടു "നവൌദനമെന്നും" ഇവ ഔഷധം എന്നുള്ളെടത്തു ഇവശബ്ദത്തിങ്കലെ വകാരത്തിലിരിക്കുന്ന അകാരത്തിന്നു"ഔഷധ"ശബ്ദത്തിങ്കലെ ഔകാരത്തോടു യോഗമുണ്ടായിരിക്കയാൽ അവിടെയും ഔകാരത്തെ ആദേശിച്ചിട്ടു"ഇ

വൌഷധ"മെന്നും വരുത്തിയിരിക്കുന്നു. "പ്രിയോത്തു" എന്നും "അധരോഷ്ഠ"മെന്നും ഉള്ളെടത്തു പ്രിയാധരശബ്ദങ്ങളിലെ യകാരരേഫങ്ങളിലിരിക്കുന്ന അകാരത്തിന്നു "ഒത്തു"ശബ്ദത്തിങ്കലും "ഒഷ്ഠ" ശബ്ദത്തിങ്കലും ഇരിക്കുന്ന ഒകാരത്തോടു യോഗമുണ്ടായിട്ടും ആ ശബ്ദങ്ങൾ "ഒത്വോഷ്ഠശബ്ദങ്ങൾ" ഇവിടെ സമാസാന്തത്തിൽ ഇരിക്കകൊണ്ടു "ഒത്വോഷ്ഠാന്തെ സമാസെത്വോത്" എന്നു മുൻപറഞ്ഞ പ്രകാരം അവർണ്ണത്തിന്ന് അവിടെ "ഓതൌഷ്ഠ" ശബ്ദങ്ങളിൽ കാണപ്പെടുന്ന ഒകാരത്തോടുള്ള യോഗത്തിങ്കൽ ഒകാരം മാത്രം വന്നുകൂടുന്നതാകുന്നു, ഔകാരം വന്നുകൂടുന്നതല്ല. ഈ വിശേഷശാസ്ത്രം ഇല്ലാത്തപക്ഷം "ഒദൌത്വ്യാ മൌദപിസ്മൃതഃ" എന്നു മുൻപറഞ്ഞപ്രകാരം ഇവിടെയും ഓകാരം വന്നിട്ടു "പ്രിയൌത്തുഃ, അധരൌഷ്ഠം" എന്നു നിൽക്കുന്നതായിരുന്നു.

അവഃർണ്ണാദ്ധ്വമൃവർണ്ണസ്യ രത്വ മാത്വാപ്യകാരതാ
സ്വാദ്രേഫാൽ സ്വരഗാദ്ദ്വിത്വം ഹലോ ദ്വിത്വമനൂഷ്മണഃ. ൭

അവർണ്ണത്തിങ്കൽനിന്നു മേല്പെട്ടുള്ള ഋവർണ്ണത്തിന്നു രത്വവും ആത്തിന്നു അകാരതയും ഭവിക്കും. സ്വരഗമായിരിക്കുന്ന രേഫത്തിങ്കൽനിന്നു മേല്പട്ടുള്ളതും അനൂഷ്മാവായും ഇരിക്കുന്ന ഹല്ലിന്നു ദ്വിത്വം ഭവിക്കും.

രത്വം=രെഫത്തിന്റെ ഭാവം. ആത്ത്=ആകാരം. അകരത=അകാരത്തിന്റെ ഭാവം. അനൂഷ്മാവ്=ഊഷ്മാക്കളോടുകൂടാത്തത്.

അകാരത്തിന്നും ആകാരത്തിന്നും മേല്പെട്ടിരിക്കുന്ന ഋകാരത്തിന്നും ൠകാരത്തിന്നും രേഫം വരും.

അതുകൂടാതെ അവിടെയുള്ള ആകാരത്തിന്നു അകാരവും വരും. സ്വരത്തിന്റെ പിന്നാലെ വരുന്ന രേഫത്തിന്നു മേല്പെട്ടിരിക്കുന്നതും ഊഷ്മാക്കളിൽ ഉൾപ്പെടാത്തതുമായ വ്യഞ്ജനത്തിന്നു ദ്വിത്വവും വരും.

ഉദാഹരണം.

ഇഹർദ്ധിവ്വിപുലത്തുനാം മഹർഷെ കാസുരർഷഭഃ

"ഇഹ,ഋധി" എന്നുള്ളെടത്തു ഇഹശബ്ദത്തിങ്കലെ ഹകാരത്തിങ്കലിരിക്കുന്ന അകാരത്തിന്റെ മേല്പെട്ടുള്ള ഋകാരത്തിന്ന് "അവർണ്ണാദ്ധ്വം" എന്നു തുടങ്ങി മുൻപെ പറഞ്ഞിരിക്കുന്ന ശാസ്ത്രപ്രകാരം രേഫം വന്നിട്ട് ഇഹ-ര്-ധി എന്നു നിൽക്കും. പി

ന്നെത്തതിൽ ഇഹശബ്ദത്തിങ്കലെ ഹകരത്തിങ്കലുള്ള അകാരത്തിന്റെ പിന്നാലെ വന്നിരിക്കുന്ന രേഫത്തിന്റെ മേല്പെട്ടിരിക്കുന്നതും ഊഷ്മാക്കളിൽ ഉൾപ്പെടാത്തതുമായ ധകാരത്തിന്നു 'സ്യാദ്രെഫാൽ' എന്നു തുടങ്ങി മുൻപെ പറഞ്ഞ ശാസ്ത്രപ്രകാരം ദ്വിത്വം വന്നിട്ടു 'ഇധ്,ധി' എന്നു നിൽക്കും. ഇപ്പോൾ 'ത്സ്മാദ്വിതീയം' എന്നു തുടങ്ങി മുൻപിൽ പറഞ്ഞിരിക്കുന്ന ശാസ്ത്രപ്രകാരം തവൎഗ്ഗത്തിങ്കലെ നാലാമത്തെ അക്ഷരമായി കൂട്ടു നിൽക്കുന്ന ധകാരം പൂൎവ്വത്തെ യാനം ചെയ്യുന്നു. അതായത്തു തവൎഗ്ഗത്തിലെ മൂന്നാമത്തെ അക്ഷരമായ ദകാരമായി വരും എന്നു താല്പൎയ്യം. അതുകൊണ്ട് ഇവിടെ ഇഹ-ര്-ദ്-ധി എന്നു നിന്നിട്ടു യോജിപ്പിക്കുമ്പോൾ ഇഹൎദ്ധി എന്നായിത്തീരുന്നു. 'വിപുലാൎത്തുനാം' എന്നുള്ളെടത്തു ആകാരത്തിന്റെ പിന്നാലെ വന്നിരിക്കുന്ന ഋകാരത്തിന്നു രേഫവും ആകാരത്തിന്നു അകാരവും വന്നിട്ടു വിപുല-ര്-ത്തുനാം എന്നു നിൽക്കുന്നു-പിന്നെത്തതിൽ സ്യാദ്രെഫാൽ എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ലകാരത്തിങ്കലെ അകാരത്തിന്നു പിന്നാലെ വന്നിരിക്കുന്ന രേഫത്തിന്റെ മേല്പെട്ടുള്ള തകാരത്തിന്നു ദ്വിത്വം വന്നിട്ടു വിപുല-ര്-ത്-ത്തുനാം-എന്നു നിൽക്കുന്നു; യോജിപ്പിക്കുമ്പോൾ വിപുലൎത്ത്തുനാം എന്നായിത്തീരുന്നു. 'മഹേഷ്വസുരൎഷഭ' എന്നുള്ളെടങ്ങളിൽ സ്വരത്തിന്റെ പിന്നാലെ വരുന്ന രേഫത്തിന്നു മേല്പെട്ടു ഊഷ്മാവായിരിക്കുന്ന ഹല്ല് വന്നിരിക്കകൊണ്ടു ദ്വിത്വവിധിക്കു കാരണമില്ലെന്നും കാണിച്ചിരിക്കുന്നു.

സ്വദീൎഘസ്യാദ സന്ധ്യൎണ്ണ സവൎണ്ണ സ്വര സംയുതിഃ
മമാത്രമനസീന്ദ്രാണി ഭവ തുല്യം പിതൃഷഭഃ. ൯

അസന്ധ്യൎണ്ണ സവൎണ്ണ സ്വരസംയുതി സ്വദീൎഘമായിട്ടു ഭവിക്കും.

അസന്ധ്യൎണ്ണ സവൎണ്ണ സ്വരസംയുതി=അസന്ധ്യൎണ്ണങ്ങളായിരിക്കുന്ന സവൎണ്ണ സ്വരങ്ങളുടെ സംയുതി- അസന്ധ്യൎണ്ണങ്ങൾ= സന്ധ്യൎണ്ണങ്ങൾ എന്നിയെ ഇരിക്കുന്നവ. സംയുതി=സംയോഗം.

സന്ധ്യക്ഷരങ്ങളെ ഒഴിച്ചു സവൎണ്ണങ്ങളായിരിക്കുന്ന രണ്ടു സ്വരങ്ങൾ തമ്മിൽ ചേരുമ്പോൾ അവിടെ ആ രണ്ടിന്നുംകൂടി ദീൎഘവിധി ചെയ്യേണ്ടതാകുന്നു. മമ അത്ര എന്നുള്ളെടത്തു മമ ശബ്ദത്തിങ്കലെ അവസാനത്തിങ്കലെ മകാരത്തോടു ചേൎന്നിരിക്കുന്ന അകാരത്തിന്നും അത്രശബ്ദത്തിന്റെ ആദിയിങ്കലിരിക്കുന്ന അകാര

ത്തിന്നും തമ്മിൽ സാവൎണ്ണ്യമുണ്ടായിരിക്കയാൽ അവററിൻെറ യോഗം ദീൎഘമായിട്ടുന്നിട്ടു മമാത്ര എന്നു സിദ്ധിക്കുന്നു. മനസിഇന്ദ്രാണി എന്നുള്ളെടത്തു മനസി എന്നുള്ള ശബ്ദത്തിങ്കലെ ഇകാരത്തിന്നും ഇന്ദ്രാണി ശബ്ദത്തിൻെറ ആദ്യത്തിലിരിക്കുന്ന ഇകാരത്തിന്നും തമ്മിൽ സാവൎണ്ണ്യം ഉണ്ടായിരിക്കയാൽ അവിടെ (ഇകാരത്തിൻെറ) ദീൎഘമായ ഈകാരം വന്നിട്ടു മനസീന്ദ്രാണി എന്നു സിദ്ധിക്കുന്നു. 'ഭവതു, ഊൎദ്ധ്വം' എന്നുള്ളെടത്തു ഭവതു എന്ന ശബ്ദത്തിങ്കലെ ഉകാരത്തിന്നും അതിൻെറ സവൎണ്ണമായ ഊൎദ്ധ്വശബ്ദത്തിങ്കലെ ഊകാരത്തിന്നും തമ്മിലുള്ള യോഗത്തിങ്കൽ സ്വദീൎഘമായ ഊകാരം വന്നിട്ടു ഭവതൂൎദ്ധ്വം എന്നായിത്തീരുന്നു. ഇങ്ങിനെതന്നെ 'പിതൃഋഷഭഃ' എന്നുള്ളെടത്തും ഋകാരത്തിന്നു ദീൎഘം വന്നിട്ടു പിതൄഷഭഃ എന്നായിത്തീരുന്നു.

എദോത്ഭ്യാന്തു പരോകാരഃ പദാന്താഭ്യാം വിലുപ്യതേ
ക്രിയമാണേഗ്നിചയനേ ശതമന്യോനുജാഗൃഹി. ൧൨

പദാന്തങ്ങളായിരിക്കുന്ന എദൊത്തുകളിൽനിന്നു പരമായിരിക്കുന്ന അകാരമാകട്ടെ ലോപിപ്പിക്കപ്പെടുന്നു.

പദത്തിൻെറ അവസാനത്തിൽ ഇരിക്കുന്ന എകാരത്തിൻെറയും ഒകാരത്തിൻെറയും പിന്നാലെ വരുന്ന അകാരത്തിന്നു ലോപം വരുന്നു. 'ക്രിയമാണെ അഗ്നിചയനെ' എന്നുള്ളെടത്തു 'ക്രിയമാണെ' എന്ന പദത്തിൻെറ പിന്നാലെ വന്നിരിക്കുന്ന 'അഗ്നിചയനെ' എന്ന പദത്തിൻെറ ആദിയിങ്കലിരിക്കുന്ന അകാരം ലോപിച്ചിട്ടു 'ക്രിയമാണെഗ്നിചയനെ' എന്നായിത്തീരുന്നു. 'ശതമന്യൊ, അനുജാ ഗൃഹി' എന്നുള്ളെടത്തു 'ശതമന്യൊ' എന്ന പദത്തിൻെറ അവസാനത്തിലെ ഒകാരത്തിൻെറ പിന്നാലെ വന്നിരിക്കുന്ന 'അനുജാ, ഗൃഹി' എന്ന പദത്തിൻെറ ആദിയിങ്കലെ അകാരം ലോപിച്ചിട്ടു 'ശതമന്യോനുജാഗൃഹി' എന്നായിത്തീരുന്നു.

ഈൂദേതഃ പ്രകൃത്യാസ്യു ദ്വിവാചക പദാന്തഗാഃ
കൃതീ അമൂ ഉഭേ അസ്മിന്നേധേതേ ഇഹ നിൎമ്മലേ.

ദ്വിവാചകപദാന്തഗങ്ങളായിരിക്കുന്ന ഈൂദെത്തുകൾ പ്രകൃത്യാ ഭവിക്കും.

ദ്വിവാചകപദാന്തഗങ്ങൾ=ദ്വിവാചകങ്ങളായിരിക്കുന്ന പദങ്ങളുടെ അന്തത്തെ ഗമിക്കുന്നവ. ദ്വിവാചകങ്ങൾ=ദ്വിവചന

ങ്ങൾ ഈദൂദെത്തുകൾ=ഈത്തും ഊത്തും എത്തും. ഈത്=ഈകാരം. ഊത്=ഊകാരം. എത്=എകാരം. പ്രകൃതി=സ്വഭാവം.

ദ്വിവചനങ്ങളായിരിക്കുന്ന പദങ്ങളുടെ അവസാനത്തിങ്കൽ ഇരിക്കുന്ന ഈകാരവും ഊകാരവും എകാരവും പ്രകൃത്യാ ഭവിക്കും. അവ സ്വഭാവേന എങ്ങിനെ ഇരുന്നുവോ അപ്രകാരം ഇരിക്കുക യല്ലാതെ സന്ധികാൎയ്യം വരുന്നതല്ലെന്നു താല്പൎയ്യം. 'കൃതീ' 'അമൂ' എന്നുള്ളടത്തു ദ്വിവചനമായിരിക്കുന്ന കൃതീ ശബ്ദത്തിങ്കലെ ഈ കാരത്തിന്നു 'അമൂ' ശബ്ദത്തിങ്കലെ അകാരത്തോടുകൂടി യകാരാദേശരൂപമായ സന്ധികാൎയ്യം വരുന്നില്ല. അപ്രകാരംതന്നെ 'അമൂ, ഉഭേ' എന്നുള്ളടത്തു അമൂ ശബ്ദത്തിങ്കലെ ഊകാരത്തിന്നും 'ഉഭയ' ശബ്ദത്തിങ്കലെ ഉകാരത്തിന്നുംകൂടി സവൎണ്ണദീൎഘമായ സന്ധികാൎയ്യവും വരുന്നില്ല. 'എധേതെ' ഇവ എന്നുള്ളടത്തു ദ്വിവചനമായ എധേതെ എന്ന പദത്തിന്റെ അവസാനത്തിലിരിക്കുന്ന എകാരത്തിന്നു ഇകാരം പരമായിരുന്നിട്ടും അയാദേശം വരുന്നില്ല.

അമീ ഇതി പദേ തിഷ്ഠന്നീകാരോപി തഥാ വിധഃ
എകസ്വരോ നിപാതോനാ ഓദന്തോപിതഥാ ഭവേൽ.

അമീ എന്നിങ്ങിനെയുള്ള പദത്തിങ്കൽ തിഷ്ഠന്നായിരിക്കുന്ന ഈകാരവും തഥാവിധം എകസ്വരമായും അനാങ്ങ് ആയും ഒദന്തമായും ഇരിക്കുന്ന നിപാതവും അപ്രകാരം ഭവിക്കും.

എകസ്വരം=എകമായിരിക്കുന്ന സ്വരത്തോടുകൂടിയത്. അനാങ്ങ്=ആങ്ങ് എന്നിയെ ഇരിക്കുന്നത്. ഒദന്തം=ഒകാരാന്തം. നിപാതം=അവ്യയം.

അമീ എന്ന പദത്തിങ്കലിരിക്കുന്ന ഈകാരവും പ്രകൃത്യാ ഭവിക്കും. ഒരേ സ്വരമായിട്ടുള്ളതും ആങ്ങ് അല്ലാത്തതും ഒകാരം അന്തത്തിൽ ഉള്ളതുമായ അവ്യയവും പ്രകൃത്യാ ഭവിക്കും. ഇവററിന്നു ഒന്നിന്നും സന്ധികാൎയ്യം വരുന്നതല്ലെന്നു താല്പൎയ്യം. ഉദാഹരണം—

ആ എവം കിലതോ എതദധോ എഹ്യോൎണ്ണമോദനം

ആ എവം എന്നുള്ളടത്ത് ആ എന്നുള്ളതു ഏകസ്വരമായിരിക്കുന്ന നിപാതമാകുന്നു. അതുകൊണ്ട് അതിന്നു എകാരത്തോടുള്ള യോഗത്തിങ്കൽ ഐകാരം വരുന്നില്ല. ആങ്ങ് അല്ലാത്തതായ നിപാതത്തിങ്കൽ സന്ധികാൎയ്യം വരുന്നതല്ലെന്നുള്ളതിന്നും ഇതുതന്നെ ഉദാഹരണം 'നൊ, എതൽ' എന്നുള്ളടത്തു നൊ എ

ന്നുള്ളതു ഒകാരാന്തമായിരിക്കുന്ന നിപാതമാകുന്നു. അതുകൊണ്ടു ഇതിങ്കലെ ഒകാരത്തിന്നു എകാരം പരമായിരുന്നിട്ടും അവാദേശം വരുന്നില്ല 'അഹൊ, എഹി' എന്നുള്ളേടത്തു അഹൊ എന്നതു ഒകാരമായിരിക്കുന്ന അവ്യയമായിരിക്കയാൽ അവിടെ എകാരം പരമായിരുന്നിട്ടും സന്ധികാര്യ്യം വരുന്നില്ല. 'ആ, ഉഷ്ണം' എന്നുള്ളേടത്തു 'ആ' എന്നുള്ളതു ഏകസ്വരമായിരിക്കുന്ന നിപാതമായിരുന്നിട്ടും അതിന്നു ഈഷദൎത്ഥത്തിങ്കൽ 'ആങ്' എന്ന സംജ്ഞ ഉണ്ടായിരിക്കയാൽ 'ഉഷ്ണ'ശബ്ദത്തിന്റെ ഉകാരത്തോടുള്ള യോഗത്തിങ്കൽ 'ഒകാരം' വന്നിട്ട 'ഓഷ്ണ'മെന്നായിത്തീരുന്നു.

ഈഷദൎത്ഥേ ക്രിയായോഗേ മൎയ്യാദാഭിവിധൌ ചയഃ
ഏത മാതം ങിതം വിദ്യാ ദ്വാക്യസ്മരണയോരങിത്.

ഈഷദൎത്ഥത്തിങ്കലും ക്രിയായോഗത്തിങ്കലും മൎയ്യാദാഭിവിധിയിങ്കലും യാതൊന്നു ഈ ആത്തിനെ ങിത്തെന്നറിഞ്ഞാലും. വാക്യസ്മരണങ്ങളിൽ അങിത്ത്.

മൎയ്യാദാഭിവിധി=മൎയ്യാദയും അഭിവിധിയും. മൎയ്യാദ=സീമ. അഭിവിധി=അഭിവ്യാപ്തി. ആത്=ആകാരം. ങിത്=ങകാരം ഇത്തായുള്ളത്. വാക്യസ്മരണങ്ങൾ=വാക്യവും സ്മരണവും. അങിത്=ങിത്തല്ലാത്തത്.

യാതൊരാകാരത്തിന്നു ക്രിയായോഗം, അതായതു ക്രിയാവാചകപദപൂൎവ്വവൎത്തിത്വം സംഭവിക്കുന്നു, ആ ആകാരം ങിത്താകുന്നു. ആങ് എന്നു താല്പൎയ്യം. യാതൊന്നു ഈഷദൎത്ഥത്തിങ്കലും മൎയ്യാദയിങ്കലും അഭിവ്യാപ്തിയിങ്കലും സംഭവിക്കുന്നു അതുവും ങിത്താകുന്നു. ക്രിയായോഗത്തിങ്കൽ "ഏഹി" എന്നും "ആവസൽ" എന്നും ഉദാഹരണങ്ങൾ. ഈഷദൎത്ഥത്തിങ്കൽ ഓഷ്ണമെന്നു ഉദാഹരണം. മൎയ്യാദയിങ്കൽ "ആത്മബോധാൽ" എന്ന് ഉദാഹരണം. ഇവിടെ "ആ, ആത്മബോധാൽ" എന്നിരുന്നിട്ട ദീൎഘവിധിയിങ്കൽ ആ അബോധാൽ എന്നു വന്നതാകുന്നു. അവിടെ കാണുന്ന ആങ് മൎയ്യാദാൎത്ഥകമായിരിക്കയാൽ ആത്മബോധാൽ എന്നുള്ള ഈ പദത്തിന്ന് ആത്മബോധപൎയ്യന്തമെന്നൎത്ഥമാകുന്നു. അഭിവിധിയിങ്കൽ ഉദാഹരണം. "ആ, ഏകദേശാൽ" എന്നാകുന്ന "ഐകദേശാൽ" എന്നതിന്ന് ഏകദേശമായിരിക്കുന്ന കര

ചാരന്നാദികത്തെ വ്യാപിച്ചിട്ടെന്നൎത്ഥം. വാക്യത്തിങ്കലും സ്മരണ ത്തിങ്കലും സംഭവിക്കുന്ന ആകാരം ആങ് അല്ല സ്മരണമെന്നാൽ പൂൎവ്വവാക്യാൎത്ഥാനുഭവമാകുന്നു ഇവിടേക്കുദാഹരണം.

ആ എവം തത്വ മസ്ഥാദാ ആ എവം തൽകൃതാ മയാ

"ആ, എവം "തത്വമസ്ഥാദാ" എന്നുള്ളേടത്തു ആകാരം വാക്യാൎത്ഥത്തിലിരിക്കുന്നതാകകൊണ്ട് ആങ് അല്ലെന്നു വിചാരിക്കേണ്ടതാകുന്നു. അതുനിമിത്തം അതിന്നു സന്ധികാൎയ്യവും വന്നിട്ടില്ല. "ആ" "എവം, "തൽകൃതാമയാ" എന്നുള്ളേടത്തു അകാരത്തിന്നു സ്മരണാൎത്ഥകത്വമുണ്ടായിരിക്കയാൽ അതു ആങ് അല്ലെന്നും അതുനിമിത്തം അതിന്നു സന്ധികാൎയ്യം വന്നിട്ടില്ലെന്നും വചാരിക്കേണ്ടതാകുന്നു.

ഇതി സ്വരസന്ധി പ്രകരണം.

---

അഥ വ്യഞ്ജനസന്ധിപ്രകരണം.

സ്വരാൽ പരോദ്വിരുച്യേത ഛകാരേ മധുരാച്ഛവിഃ

സ്ലുകാൎയ്യം വൎജ്ജം വിധയഃ പദാന്തവിഷയാഃ പരെ

സ്വരത്തിങ്കൽ നിന്നു പരമായിരിക്കുന്ന ഛകാരം രണ്ടുവട്ടം വചിക്കപ്പെട്ടും. പരങ്ങളായിരിക്കുന്ന വിധികൾ സ്ലുകാൎയ്യത്തെ വൎജ്ജിച്ചിട്ടു പദാന്തവിഷയങ്ങൾ.

പദാന്തവിഷയങ്ങൾ=പദാന്തം വിഷയമായുള്ളവ.

ഒരു സ്വരത്തിങ്കൽ നിന്നു മേല്പെട്ടിരിക്കുന്ന ഛകാരത്തിന്നു ദ്വിത്വം വരും. മധുരാഛവിഃഎന്നുള്ളേടത്തു രേഫത്തിന്നു മേല്പെട്ടിരിക്കുന്ന ആകാരത്തിന്നു പരമായിട്ടു ഛകാരം വന്നിരിക്കയാൽ ആ ഛകാരത്തിന്നു ദ്വിത്വം വന്നിട്ടു മധുരാഛവിഃ എന്നിരിക്കും.

സ്ലൊച്ചുത്വംസ്യാൽ ച്ചുനായോഗേ (സ്ലുകാൎയ്യം) എന്നുള്ളതിനെ ഒഴിച്ചു മേല്പെട്ടുപായപ്പെടുന്നു.എല്ലാ വിധികളും പദാന്തത്തെ സംബന്ധിച്ചിട്ടാണെന്നു വിചാരിക്കേണ്ടതാകുന്നു.

പദാദിത്വേന ങണനാഃ പരേഹ്രസ്വാൽ സ്വരോത്തരാഃ

ദ്വിരുച്യന്തേ ക്രുങ്ങുദാര സ്സുഗണ്ണാദസ്യ ദ്വിഷന്നരിൻ. ൨

ഹ്രസ്വത്തിങ്കൽ നിന്നു പരങ്ങളായി സ്വരോത്തരങ്ങളായിരിക്കുന്ന ങണനങ്ങൾ പദാദിത്വേന രണ്ടുവട്ടം വചിക്കപ്പെടുന്നു.

സ്വരോത്തരങ്ങൾ=സ്വരം ഉത്തരമായുള്ളവ.

ഒരു ഹ്രസ്വത്തിന്റെ മേല്പെട്ടിരിക്കുന്നതും പിന്നിൽ ഒരു സ്വരം ഉള്ളതുമായ ങകാരത്തിന്നൊ ണകാരത്തിന്നൊ നകാരത്തിന്നൊ ദ്വിത്വം ഭവിക്കും. ഈ ദ്വിത്വം പിന്നിൽ നില്ക്കുന്ന പദത്തിന്റെ ആദ്യാവയവമായിട്ടും വരുന്നതാകുന്നു. ക്രുങ് ഉദാരഃ എന്നുള്ളേടത്തു ഹ്രസ്വവും ക്രുങ് ശബ്ദത്തിങ്കലിരിക്കുന്നതുമായ ഉകാരത്തിന്നു പരമായി ങകാരം വന്നിരിക്കുന്നു. ഇതിന്നു മേല്പെട്ട ഉദാരശബ്ദത്തിലെ ഉകാരം ഉണ്ടായിരിക്കയാൽ സ്വരോത്തരത്വവും ഉണ്ടെന്നു കാണേണ്ടതാകുന്നു. അതുകൊണ്ട് ആ ങകാരത്തിന് ഉദാരശബ്ദത്തിന്റെ ആദ്യാവയവമായിട്ടു ദ്വിത്വംവരും ക്രുങ്ങുദാരഃ എന്നിരിക്കയും ചെയ്യും ക്രുങ് എന്ന പദത്തിന്റെ അന്തത്തിലിരിക്കുന്ന ങകാരം ദ്വിത്വത്തിന്നു വിഷയമായിരിക്കയാൽ ഈ വിധി "സ്തുകാശ്ചവർജ്ജം വിധയഃ പദാന്ത വിഷയാഃ പരെ" എന്നുപറഞ്ഞ പ്രകാരം പദാന്തവിഷയമായും വന്നിരിക്കുന്നു. ഇങ്ങിനെതന്നെ "സുഗൺ, ആസ്യേ" എന്നുള്ളേടത്തു ണകാരത്തിന്നും ദ്വിഷൻ-അരിൻ എന്നുള്ളേടത്തു നകാരത്തിന്നും ദ്വിത്വം വന്നിട്ടു സുഗണ്ണാസ്യേ ദ്വിഷന്നരീൻ എന്നും ആയി തീന്നിരിക്കുന്നു.

ഖരാസ്സ്യുർമ്മൃദവോ ഘോഷ മൃദ്വന്തസ്ഥാ സ്വരാഃ പരെ
വാഗ്ഗതാജന്തമഷ്ഷഡ്ബ്ലൂഷ്യ മരുദ്ഭൂതാഷ്ഷഡുമ്മയഃ. ൩

ഘോഷമൃദ്വന്തസ്ഥാസ്വരങ്ങൾ പരങ്ങളായിട്ടു ഖരങ്ങൾ മൃദുക്കളായിട്ടു ഭവിക്കും.

ഘോഷമൃദ്വന്തസ്ഥാസ്വരങ്ങൾ=ഘോഷങ്ങളും മൃദുക്കളും അന്തസ്ഥകളും സ്വരങ്ങളും.

ഘ, ഝ, ഢ, ധ, ഭ എന്നുള്ള ഘോഷങ്ങളിലും ഗ, ജ, ഡ, ദ, ബ, എന്നുള്ള മൃദുക്കളിലും യ, ര, ല, വ, എന്നുള്ള അന്തസ്ഥകളിലും അ, ആ; ഇ എന്നു തുടങ്ങിയുള്ള സ്വരങ്ങളിലും വച്ചു എന്തെങ്കിലും ഒന്നു ക, ച, ട, ത, പ, എന്നുള്ള ഖരങ്ങളുടെ പിന്നാലെ വരുന്നതായാൽ അവ ഗ, ജ, ഡ, ദ, ബ, എന്നുള്ള മൃദുക്കളായിത്തീരും. ഉദാഹരണം. വാക് ഗതാ എന്നുള്ളേടത്തു ഖരമായ കകാരത്തിന്റെ പിന്നാലെ മൃദുവായ ഗകാരം വന്നിരിക്കയാൽ അതിന്ന് (കകാരത്തിന്നു) മൃദുവായ ഗകാരം വരും. വാഗ്ഗതാ എന്നായിത്തീരുകയും ചെയ്യും. അച് അന്തം എന്നുള്ളേടത്തു ഖര

മായ ചകാരത്തിൻെറ പിന്നാലെ സ്വരമായ അകാരം വന്നിരിക്കയാൽ അതിന്നു (ചകാരത്തിന്നു) മൃദുവായ ജകാരം വരും. അജന്തം എന്നായി തീരുകയും ചെയ്യും. അപ്-ജേഷു എന്നുള്ളേടത്തു ഖരമായ പകാരത്തിൻെറ പിന്നാലെ മൃദുവായ ജകാരം വന്നിരിക്കയാൽ അതിന്നു (പകാരത്തിന്നു) മൃദുവായ ബകാരം വരും. അബ്ജേഷു എന്നായിത്തീരുകയും ചെയ്യും. മരുദ്ഭൂതാഃ എന്നുള്ളേടത്തും മാറ്റം ഇങ്ങിനെ തന്നെ കണ്ടുകൊള്ളേണ്ടതാകുന്നു.

ഹകാരേ ച പരേ സോപി പൂൎവ്വഘോഷത്വമാപ്നുയാൽ
വാഗ്ഘസ്ത്യജ്ഝലൌ തദ്ധി ത്രിഷ്ടുബ്ഭയേ തഷദ്ധ്വതാഃ. ൪

ഹകാരം പരമായിരിക്കും വിഷയത്തിങ്കലും ഖരങ്ങൾ മൃദുക്കളായിട്ടു ഭവിക്കും അതു പൂൎവ്വഘോഷത്വത്തേയും പ്രാപിക്കും.

അത=ഹകാരം. പൂൎവ്വഘോഷത്വം=പൂൎവ്വത്തിൻെറ ഘോഷത്വം.

ഒരു ഖരത്തിൻെറ പിന്നാലെ ഹകാരം വരുന്നതായാലും ആ ഖരം മൃദുവായിട്ടു ഭവിക്കും. ഹകാരം മുൻപിലിരിക്കുന്ന ഖരത്തിൻെറ ഘോഷമായിട്ടും മാറും എങ്ങിനെയെന്നാൽ വാക് ഹസ്തി എന്നുള്ളേടത്തു ഖരമായ കകാരത്തിൻെറ പിന്നാലെ ഹകാരം വന്നിരിക്കയാൽ കകാരത്തിന്നു മൃദുവായ ഗകാരവും ഹകാരത്തിന്നു കകാരത്തിൻെറ ഘോഷമായ ഘകാരവും വന്നിട്ടു വാഗ്ഘസ്തി എന്നായിത്തീരുകയും ചെയ്യുന്നു. അച്-ഹലൌ എന്നുള്ളേടത്തും മാറ്റം അജ്ഝലൌ എന്നും മററും ആയിത്തീൎന്നതും ഇങ്ങിനെ തന്നെ എന്നു കണ്ടുകൊള്ളേണ്ടതാകുന്നു.

വൎഗ്ഗപഞ്ചമയോഗേതു ഖരസ്യാൽ സ്വസ്യപഞ്ചമഃ
ത്വന്മതേവാങ്മമാഞ്മാത്രം കകുമ്മദ്ധ്യേത്രിഷൺമുഖഃ. ൫

വൎഗ്ഗപഞ്ചമയോഗത്തിങ്കലാകട്ടെ ഖരം തൻെറ പഞ്ചമമായിട്ടു ഭവിക്കും.

വൎഗ്ഗപഞ്ചമയോഗം=വൎഗ്ഗപഞ്ചമത്തിൻെറ യോഗം. വൎഗ്ഗപഞ്ചമം=വൎഗ്ഗങ്ങളുടെ പഞ്ചമം.

ഒരു ഖരത്തിന്നു വൎഗ്ഗങ്ങളിൽ ഏതെങ്കിലും ഒന്നിൻെറ അഞ്ചാമത്തെ അക്ഷരത്തോടു സംബന്ധമുണ്ടാകുന്നതായാൽ അതു(ഖരം) തൻെറ അഞ്ചാമത്തെ അക്ഷരമായിട്ടുമാറും. എങ്ങിനെയെന്നാൽ

ത്വത്-മത്തെ എന്നുള്ളേടത്തു ഖരമായ തകാരത്തിന്നു പവൎഗ്ഗത്തിലെ അഞ്ചാമത്തെ അക്ഷരമായ മകാരത്തോടു യോഗമുണ്ടായിരിക്കയാൽ അത് (തകാരം) തന്റെ അഞ്ചാമത്തെ അക്ഷരമായ നകാരമായി വന്നിട്ടു ത്വന്മത്തെ എന്നായി തീൎന്നിരിക്കുന്നു. വാങ്മമ എന്നുള്ളേടത്തും മാറും ഇങ്ങിനെ തന്നെ കണ്ടുകൊള്ളേണ്ടതാകുന്നു.

ഖരാൽ പരസ്വരാന്തസ്ഥാമപൂൎവ്വശ്ശ്ഛതാം വ്രജേൽ
സ്തോശ്ചുത്വംസ്യാൽ ശ്ചുനാ യോഗേ ഷ്ടുനാ ഷ്ടുത്വം യഥാക്രമം. ൩

ഖരത്തിങ്കൽ നിന്നു പരമായും സ്വരാന്തസ്ഥാമപൂൎവ്വമായും ഇരിക്കുന്ന ശകാരം ഛത്വത്തെ വ്രജിക്കും. സ്തുവിന്നു ശ്ചുവോടുള്ള യോഗത്തിങ്കൽ ശ്ചുത്വവും ഷ്ടുവോടുള്ള യോഗത്തിങ്കൽ ഷ്ടുത്വവും ക്രമത്തിന്നുതക്കവണ്ണം ഭവിക്കും.

സ്വരാന്തസ്ഥാമപൂൎവ്വം=സ്വരാന്തസ്ഥാമകാരങ്ങളിൽ നിന്നു പൂൎവ്വമായുള്ളത്. സ്വരാന്തസ്ഥാമകാരങ്ങൾ=സ്വരങ്ങളും അന്തസ്ഥകളും മകാരവും. പൂൎവ്വം=പൂൎവ്വസ്ഥിതം. ഛത്വം=ഛകാരത്തിന്റെ ഭാവം. സ്തു=സകാരതവൎഗ്ഗങ്ങൾ. ശ്ചു=ശകാരചവൎഗ്ഗങ്ങൾ. ഷ്ടു=ഷകാരടവൎഗ്ഗങ്ങൾ.

ഒരു ഖരത്തിന്റെ പിന്നാലെ ശകാരം വരികയും അതിന്റെ (ശകാരത്തിന്റെ) പിന്നാലെ സ്വരങ്ങളിലൊ അന്തസ്ഥകളിലൊ മകാരങ്ങളിലൊ വച്ച് ഏതെങ്കിലും ഒന്നുണ്ടായിരിക്കുകയും ചെയ്താൽ ആ ശകാരം ഛകാരമായി മാറും. സകാരതവൎഗ്ഗങ്ങൾക്കു ശകാരചവൎഗ്ഗങ്ങളോടു യോഗമുണ്ടായിരുന്നാൽ അവ (സകാരതവൎഗ്ഗങ്ങൾ) ശകാരചവൎഗ്ഗങ്ങളായും മാറും. അവററിന്നുതന്നെ ഷകാരടവൎഗ്ഗങ്ങളോടു യോഗമുണ്ടായിരുന്നാൽ അവിടെ ഷകാരടവൎഗ്ഗങ്ങളും വരും.

## ഉദാഹരണം.

ത്വക്ഛീതാ ഷട്ഛതം തച്ഛ്രം തഥാ ത്വക് ഛ്മശ്രു വാക്ഛ്ലഥാ
തച്ഛരാദയതി തജ്ഞായാ തഡ്ഢൌകെ തച്ച തഡ്ഢയെ. ൧

ത്വക്-ശീതാ എന്നുള്ളേടത്തു ഖരത്തിന്റെ പിന്നാലെ ശകാരവും അതിന്റെ (ശകാരത്തിന്റെ) പിന്നാലെ സ്വരമായ ഈകാരവും വന്നിരിക്കയാൽ അതിന്നു (ശകാരത്തിന്നു) ഛകാരം വന്നി

ട്ടു തക്ഛരിതാ എന്നിരിക്കും. ഷട്-ശതം എന്നുള്ളെടത്തു ഖരമായ ടകാരത്തിന്റെ പിന്നാലെ ശകാരവും അതിന്റെ (ശകാരത്തിന്റെ) പിന്നാലെ സ്വരമായ അകാരവും വന്നിരിക്കയാൽ അതിന്നു (ശകാരത്തിന്നു) ഛകാരം വന്നിട്ടു ഷട്ഛതം എന്നിരിക്കും. തത്ശം എന്നുള്ളെടത്തു ഖരമായ തകാരത്തിന്റെ പിന്നാലെ ശകാരവും അതിന്റെ (ശകാരത്തിന്റെ) പിന്നാലെ സ്വരമായ അകാരവും വന്നിരിക്കയാൽ അതിന്നു (ശകാരത്തിന്നു) ഛകാരം വന്നിട്ടു തത് ഛാ എന്നിരിക്കുകയും പിന്നെത്തതിൽ "സ്തോശ്ചുനാശ്ചുഃ സ്യാൽ ഛു നാ യോഗേ" എന്നു പറഞ്ഞ പ്രകാരം തത് എന്നുള്ളെടത്ത് അവസാനത്തിൽ ഇരിക്കുന്ന തകാരത്തിന്നു ഛകാരത്തോടു യോഗമുണ്ടായിരിക്കയാൽ ചകാരം വന്നിട്ടു തച്ഛം എന്നായിത്തീരുകയും തക് ശ്മശ്രു എന്നുള്ളെടത്തു ഖരമായ കകാരത്തിന്റെ പിന്നാലെ ശകാരവും അതിന്റെ (ശകാരത്തിന്റെ) പിന്നാലെ മകാരവും വന്നിരിക്കയാൽ അതിന്നു (ശകാരത്തിന്നു) ഛകാരം വന്നിട്ടു തക് ഛ്മശ്രു എന്നിരിക്കും. വാക്ശ്ലഥ എന്നുള്ളെടത്തു ഖരമായ കകാരത്തിന്റെ പിന്നാലെ ശകാരവും അതിന്റെ പിന്നാലെ അന്തഃസ്ഥകളിൽ ഒന്നായ ലകാരവും വന്നിരിക്കയാൽ അതിന്നു(ശകാരത്തിന്നു)ഛകാരം വന്നിട്ടു വാക് ച്ഛ്ലഥാ എന്നിരിക്കും. തത് ഛാദയതി എന്നുള്ളെടത്തു തവൎഗ്ഗത്തിലടങ്ങിയിരിക്കുന്ന തകാരത്തിന്റെ പിന്നാലെ ചവൎഗ്ഗത്തിലുൾപ്പെട്ടിരിക്കുന്ന ഛകാരം വന്നിരിക്കയാൽ അതിന്നു (തകാരത്തിന്നു) ശ്ചുത്വം വരും. ഇവിടെ യഥാക്രമമെന്നു പറഞ്ഞിരിക്കകൊണ്ടു തകാരത്തിന്റെ സ്ഥാനത്തിങ്കൽ ചവൎഗ്ഗത്തിലുൾപ്പെട്ട ചകാരം വരേണ്ടതാകുന്നു. അപ്പോൾ തച്ഛാദയതി എന്നു നില്ക്കുകയും ചെയ്യും. തത് ജായാ എന്നുള്ളെടത്തു തകാരത്തിന്നു ചവൎഗ്ഗത്തിലുൾപ്പെട്ട ചകാരം വരികയും പിന്നെത്തതിൽ "ഖരാസ്യുർമൃദവാ" എന്നു തുടങ്ങി നടേ പറഞ്ഞ വചനപ്രകാരം ചകാരത്തിന്നു മൃദുവായ ജകാരം വന്നിട്ടു തജ്ജായാ എന്നായിത്തീരുകയും ചെയ്യും. തത് ഡയതേ എന്നുള്ളെടത്തു തവൎഗ്ഗത്തിലുൾപ്പെട്ട തകാരത്തിന്റെ പിന്നാലെ ടവൎഗ്ഗത്തിലുൾപ്പെട്ട ഡകാരം വന്നിരിക്കയാൽ അതിന്നു തകാരത്തിന്നു ഷ്ടുത്വം വരും. അതായതു ടവൎഗ്ഗത്തിലുൾപ്പെട്ട ടകാരം വരുമെന്നു താല്പൎയ്യം.

പിന്നെത്തതിൽമുൻപറഞ്ഞ വഴിക്കതഡ്ഡൌകെഎന്നായിതീരു കയും ചെയ്യും. ഇങ്ങിനെതന്നെ മറ്റുള്ളടത്തും കണ്ടുകൊള്ളേണ്ട താകുന്നു.

നശാൽ പരസ്യ സ്തോഷ്ഠുത്വം വിഷ്ണ പ്രശ്നൌ നിദൎശനം.
പദാന്ത ടോഃ പരസ്യ സ്തോ ന്നഷ്ടുത്വം മധു ലിട് തരേൽ
തോഷേ പരേ പിഷ്ടുത്വ ന്ന താൻ ഷണ്ഡന്താൻ ഷഡാദയഃ. വ്യ

ശകാരത്തിൽനിന്നു പരമായിരിക്കുന്ന സ്തുവിന്നു ഷ്ഠുത്വം ഭവിക്കുന്നില്ല. വിഷ്ണപ്രശ്നങ്ങൾ നിദൎശനം പദാന്തടുവിങ്കൽ നിന്നു പരമായിരിക്കുന്ന സ്തുവിന്നു ഷ്ടുത്വം ഭവിക്കുന്നില്ല. തുവിന്നു ഷകാരം പരമായിരിക്കും വിഷയത്തിങ്കലും ഷ്ടുത്വം ഭവിക്കുന്നില്ല.

ശകാരത്തിന്നു മേല്പെട്ടു നില്ക്കുന്ന സകാര തവൎഗ്ഗങ്ങൾക്കു ഷ്ഠുത്വം വിധിക്കപ്പെടുന്നതല്ല. വിഷ്ണ എന്നുള്ളെടത്തു നകാരം ശകാരത്തിൽനിന്നു മേല്പെട്ടു വന്നിരിക്കയാൽ ഷ്ഠുത്വവിധിയെ അനുസരിക്കുന്നില്ല. ഇങ്ങിനെതന്നെ പ്രശ്നശബ്ദത്തിനും കണ്ടുകൊള്ളേണ്ടതാകുന്നു. പദത്തിന്റെ അന്തത്തിലിരിക്കുന്ന ടവൎഗ്ഗത്തിന്നു മേല്പെട്ടു വരുന്ന സകാരതവൎഗ്ഗങ്ങൾക്കു ഷ്ടുത്വവും വിധിക്കപ്പെടുന്നതല്ല. മധു, ലിട്, തരേൽ എന്നുള്ളെടത്തു തകാരം ടവൎഗ്ഗത്തിൽ ഉൾപ്പെട്ടതും പദാന്തത്തിൽ ഇരിക്കുന്നതുമായ ടകാരത്തിന്റെ മേല്പെട്ടു വന്നിരിക്കയാൽ ഷ്ടുത്വവിധിയേയും അനുസരിക്കുന്നില്ല. ഷകാരം പരമായിരിക്കും വിഷയത്തിങ്കലും തവൎഗ്ഗത്തിന്നു ഷ്ടുത്വം വിധിക്കപ്പെടുന്നില്ല. താൻ ഷണ്ഡം എന്നുള്ളെടത്തു തവൎഗ്ഗത്തിൽ ഉൾപ്പെട്ടതായ നകാരത്തിന്നു ഷകാരം പരമായിരിക്കുന്നതുകൊണ്ടു ഷ്ടുത്വവിധിസംഭവിക്കുന്നില്ല.

ഛാദിവൎഗ്ഗ ത്രയാദ്യൎണ്ണ ദ്വയേഷു പരതഃ ക്രമാൽ
സ്യുന്നകാരസ്യ ശഷസാ സ്തേചാനുസ്വാരപൂൎവ്വകാഃ. ൻ

ഛാദിവൎഗ്ഗത്രയാദ്യൎണ്ണദ്വയങ്ങൾ പരങ്ങളായിരിക്കും വിഷയത്തിങ്കൽ നകാരത്തിന്നു ക്രമത്താലെ ശഷസങ്ങൾ ഭവിക്കും; അവയാകട്ടെ അനുസ്വാരപൂൎവ്വകങ്ങൾ.

ഛാദിവൎഗ്ഗത്രയാദ്യൎണ്ണദ്വയങ്ങൾ=ഛാദികളായിരിക്കുന്ന വൎഗ്ഗത്രയങ്ങളുടെ ആദിയിങ്കലെ അൎണ്ണദ്വയങ്ങൾ. അൎണ്ണദ്വയങ്ങൾ=

വൎണ്ണദ്വയങ്ങങ്ങൾ. അവ=ശഷസങ്ങൾ. അനുസ്വാരപൂൎവ്വകങ്ങൾ=അനുസ്വാരം പൂൎവ്വമായുള്ളവ.

ചവൎഗ്ഗം തുടങ്ങിയുള്ള മൂന്നു വൎഗ്ഗങ്ങളുടെ ആദിയിങ്കലെ രണ്ടക്ഷരങ്ങൾ നകാരത്തിന്നു മേല്പെട്ടു വരുന്നെങ്കിൽ ആ നകാരത്തിന്നു ക്രമത്താലെ ശഷസങ്ങളെ ആദേശിക്കേണ്ടതാകുന്നു. ക്രമത്താലെ എന്നു പറഞ്ഞതുകൊണ്ടു ചവൎഗ്ഗത്തിന്റെ ആദിയിങ്കലെ രണ്ടക്ഷരങ്ങളായ ച ഛ എന്നുള്ളവ പരങ്ങളാകുമ്പോൾ ശകാരത്തെയും ടവൎഗ്ഗത്തിന്റെ ആദിയിങ്കലെ രണ്ടക്ഷരങ്ങളായ ട ഠ എന്നുള്ളവ പരങ്ങളാകുമ്പോൾ ഷകാരത്തെയും തവൎഗ്ഗത്തിന്റെ ആദിയിങ്കലെ രണ്ടക്ഷരങ്ങളായത ഥ എന്നുള്ളവ പരങ്ങളാകുമ്പോൾ സകാരത്തെയും ആദേശിക്കെണമെന്നു താല്പൎയ്യം. ഇങ്ങിനെ ആദേശിക്കപ്പെടുന്ന ശഷസങ്ങൾ മുൻപിൽ അനുസ്വാരത്തോടു കൂടിയവയും ആയിരിക്കണം.

ഉദാഹരണം.

ഭവാംച്ശിനത്തു താംഷ്ടംകൈഃ കാംശ്ചന പ്രവരാം സ്തത്രൻ

ഭവാൻഛിനത്തു എന്നുള്ളേടത്തു നകാരത്തിന്നു മേല്പെട്ടു ചവൎഗ്ഗത്തിലെ രണ്ടാമത്തെ അക്ഷരമായ ഛകാരം വന്നിരിക്കയാൽ അതിന്നു (നകാരത്തിന്നു) അനുസ്വാരപൂൎവ്വകമായിരിക്കുന്ന ശകാരം ആദേശിക്കപ്പെടുന്നു. ഭവാംച്ശിനത്തു എന്നായി തീരുകയും ചെയ്യുന്നു. താൻ ടംകൈഃ എന്നുള്ളേടത്തു നകാരത്തിന്നു മേല്പെട്ടു തവൎഗ്ഗത്തിലെ ആദ്യത്തെ അക്ഷരമായ ടകാരം വന്നിരിക്കയാൽ അതിന്നു (നകാരത്തിന്ന്) അനുസ്വാരപൂൎവ്വകമായിരിക്കുന്ന ഷകാരം ആദേശിക്കപ്പെടുമ്പോൾ താംഷ്ടംകൈഃ എന്നു വരുന്നു. കാൻചന എന്നുള്ളേടത്തു നകാരത്തിന്നു മേല്പെട്ടു ചവൎഗ്ഗത്തിന്റെ ആദിയിങ്കലെ അക്ഷരമായ ചകാരം വന്നിരിക്കയാൽ അതിന്നു (നകാരത്തിന്നു) ശകാരം ആദേശിക്കപ്പെടുമ്പോൾ കാംശ്ചന എന്നു വരുന്നു. പ്രവരാൻ തത്രൻ എന്നുള്ളേടത്തു നകാരത്തിന്നു മേല്പെട്ടു തവൎഗ്ഗത്തിലെ ആദ്യത്തെ അക്ഷരമായത് തകാരം വന്നിരിക്കയാൽ അതിന്നു (നകാരത്തിന്നു) സകാരം ആദേശിക്കപ്പെടുമ്പോൾ പ്രവരാം സ്തത്രൻ എന്നായി തീരുന്നു.

നൈതൽ പ്രശാന്നകാരസ്യ പരേ ചേൽ ത്സരുകാദികേ
പുമോമസ്യാപിതദ്വൽ സ്യാൽ കുപവാദ്യാർണ്ണദ്വയേപിസഃ

പ്രശാന്നകാരത്തിന്നും ത്സരുകാദികം പരമായിരിക്കുംവിഷയത്തിങ്കലും ഇതു ഭവിക്കയില്ല പുമ്മിന്റെ മകാരത്തിന്നും അതുപോലെ ഭവിക്കും. കുപവാദ്യാർണ്ണദ്വയം പരമായിരിക്കുംവിഷയത്തിങ്കൽ സകാരവും ഭവിക്കും.

പ്രശാന്നകാരം=പ്രശാൻ ശബ്ദത്തിങ്കലെ നകാരം. ത്സരുകാദിക്=ത്സ രുകം തുടങ്ങിയുള്ളത്. ഇത്=അനുസ്വാരപൂൎവ്വകശഷസാദേശം. പുമ്=പുമ് എന്നുള്ള ശബ്ദം. കുപവാദ്യാർണ്ണദ്വയം=കുവുകളുടെ ആദിയിങ്കലെ അർണ്ണങ്ങളുടെ ദ്വയം. കുവുകൾ=കവൎഗ്ഗപവൎഗ്ഗങ്ങൾ. അർണ്ണങ്ങൾ=അക്ഷരങ്ങൾ.

പ്രശാൻശബ്ദത്തിലെ നകാരത്തിന്നു ചവൎഗ്ഗം തുടങ്ങി മൂന്നു വൎഗ്ഗങ്ങളിലെ ആദിയിലെ രണ്ടക്ഷരങ്ങൾ പരങ്ങളായിരുന്നാലും അനുസ്വാരത്തോടുകൂടിയ ശഷസാദേശം വരുന്നതല്ല. ത്സരുകശബ്ദം തകാരസകാരങ്ങളുടെ സംയോഗത്തോടുകൂടിയിരിക്കുന്നതാകകൊണ്ടു ആ വക ശബ്ദങ്ങൾ പിന്നിൽ നിൽക്കുമ്പോൾ നകാരത്തിന്നു മേല്പറഞ്ഞ ആദേശം വരുന്നതല്ല. പുമ് ശബ്ദത്തിങ്കലെ മകാരത്തിന്നും ചാദികളായിരിക്കുന്ന മൂന്നു വൎഗ്ഗങ്ങളുടെ ആദിയിങ്കലെ രണ്ടക്ഷരങ്ങൾ പിന്നിൽ വരുമ്പോൾ അനുസ്വാരപൂൎവ്വങ്ങളായിരിക്കുന്ന ശഷസങ്ങളെ ആദേശിക്കേണ്ടതാകുന്നു. കവൎഗ്ഗത്തിങ്കലേയും പവൎഗ്ഗത്തിങ്കലേയും ആദിയിലെ രണ്ടക്ഷരങ്ങൾ പിന്നിൽ നില്ക്കുമ്പോൾ പുമ് ശബ്ദത്തിന്റെ മകാരത്തിന്നു അനുസ്വാരപൂൎവ്വമായ സകാരവും വരുന്നതാകുന്നു.

ഉദാഹരണം.

പുംസ്കാമാ പുംശ്ചലി പുംസ്ഫാ പുംസ്പുത്രഃ പുംഗവോപരഃ

പുംസ്കാമാ എന്നുള്ളേടത്തു കവൎഗ്ഗത്തിലെ ആദ്യക്ഷരമായ ககாரം പിന്നിലുണ്ടായിരിക്കകൊണ്ടു പുമ് ശബ്ദത്തിന്റെ മകാരത്തിന്ന് അനുസ്വാരപൂൎവ്വമായ സകാരത്തെ ആദേശിച്ചിരിക്കുന്നു. പുംശ്ചലി എന്നുള്ളേടത്തു ചവൎഗ്ഗത്തിലെ ആദ്യക്ഷരമായ ചകാരം പിന്നിലുണ്ടായിരിക്കകൊണ്ടു പുമ് ശബ്ദത്തിന്റെ മകാരത്തിന്നു, അ

നുസ്വാരപൂൎവ്വമായ ശകാരത്തേയും ആദേശിച്ചിരിക്കുന്നു. പുംസ്കം എന്നുള്ളേടത്തു തവൎഗ്ഗത്തിലെ ആദ്യാക്ഷരമായ തകാരം പിന്നിൽ വന്നിരിക്കകൊണ്ടു പുമ് ശബ്ദത്തിന്റെ മകാരത്തിന്നു അനുസ്വാരപൂൎവ്വമായ സകാരത്തേയും ആദേശിച്ചിരിക്കുന്നു. പുംസ്പുത്രഃ എന്നുള്ളേടത്തു പവൎഗ്ഗത്തിലെ ആദ്യാക്ഷരമായ പകാരം പിന്നിൽ വന്നിരിക്കകൊണ്ടു പുമ് ശബ്ദത്തിന്റെ മകാരത്തിന്നു അനുസ്വാരപൂൎവ്വമായ സകാരത്തേയും ആദേശിച്ചിരിക്കുന്നു. പുംഗവഃ എന്നുള്ളേടത്തു ചാദിവൎഗ്ഗത്രയാദ്യവൎണ്ണദ്വയങ്ങളിലും കപാദ്യവൎണ്ണദ്വയത്തിലും ഉൾപ്പെടാത്തതായ ഗകാരം പിന്നിൽ വന്നിരിക്കകൊണ്ടു പുമ് ശബ്ദത്തിന്റെ മകാരത്തിന്നു അനുസ്വാരത്തെയും ആദേശിച്ചിരിക്കുന്നു. ഉദാഹരണശ്ലോകത്തിൽ പുംഗവോപരഃ എന്നുള്ളേടത്ത് അപരശബ്ദത്തെ പ്രയോഗിച്ചതു ചാദിവൎഗ്ഗത്രയാദ്യവൎണ്ണദ്വയങ്ങളേയും കപാദ്യവൎണ്ണദ്വയത്തേയും ഒഴിച്ചു മററുള്ള അക്ഷരങ്ങൾ പരങ്ങളാകുമ്പോൾ സംഭവിക്കുന്ന ഭേദത്തെ ഉദ്ദേശിച്ചിട്ടാകുന്നു.

സ്യാന്നകാരാൽ പരസ്യേഹ ശസ്യ ഛത്വം ഭവാഞ്ഛിശുഃ

നകാരത്തിങ്കൽനിന്നു പരമായിരിക്കുന്ന ശകാരത്തിന്ന് ഇവിടെ ഛത്വം ഭവിക്കും.

നകാരത്തിന്നു പിന്നിൽ വരുന്നതായ ശകാരത്തിന്നു ഛകാരത്തെ ആദേശിക്കേണ്ടതാകുന്നു ഭവാൻ ശിശുഃ എന്നുള്ളേടത്തു നകാരത്തിന്നു പിന്നിൽ ശകാരം വന്നിരിക്കകൊണ്ട് അവിടെ ഛകാരത്തെ ആദേശിച്ചിട്ടു ഭവാഞ്ഛിശുഃ എന്നു വരുത്തുന്നു.

അനുസ്വാരോ മകാരസ്യ പദാന്തസ്യ പരേഹലി
വൎഗ്ഗ്യേഷുപരതോസ്യ സ്യാദ്വികല്പാദ്വൎഗ്ഗപഞ്ചമഃ

പദാന്തമായിരിക്കുന്ന മകാരത്തിന്നു ഹല് പരമായിരിക്കുംവിഷയത്തിങ്കൽ അനുസ്വാരവും വൎഗ്ഗ്യങ്ങൾ പരങ്ങളായിരിക്കുംവിഷയത്തിങ്കൽ ഇതിന്നു വികല്പത്തിങ്കൽനിന്നു വൎഗ്ഗപഞ്ചമവും ഭവിക്കും.

വൎഗ്ഗ്യങ്ങൾ=വൎഗ്ഗത്തിങ്കൽ ഭവിച്ചവ. വൎഗ്ഗപഞ്ചമം=വൎഗ്ഗത്തിങ്കലെ പഞ്ചമം. പഞ്ചമം=പഞ്ചമവൎണ്ണം.

ഒരു പദത്തിന്റെ അന്തത്തിലിരിക്കുന്ന മകാരത്തിന്റെ പിന്നാലെ വ്യഞ്ജനം വരുന്നതായാൽ ആ മകാരം അനുസ്വാരമായിട്ടു

മാറം. അതിന്റെ പിന്നാലെ വൎഗ്ഗാക്ഷരങ്ങളിലേതെങ്കിലും ഒന്നു വരുന്നതായാൽ അതിന്നു (മകാരത്തിന്നു) പിന്നിൽ നില്ക്കുന്ന അക്ഷരം ഏതു വൎഗ്ഗത്തിൽ ചേൎന്നിരിക്കുന്നുവോ ആ വൎഗ്ഗത്തിലെ അഞ്ചാമത്തെ അക്ഷരത്തേയും ആദേശിക്കേണ്ടതാകുന്നു.

ഉദാഹരണം.

തം വന്ദേ ഗിരിശം ശാന്തം സതതം കരുണാനിധിം
കാമഞ്ഝഷധ്വജഞ്ചൈനന്ദഹന്തം നയനാഗ്നിനാ

തമ് വന്ദേ എന്നുള്ളേടത്തു പദത്തിന്റെ അന്തത്തിലിരിക്കുന്ന മകാരത്തിന്റെ പിന്നാലെ വ്യഞ്ജനമായ വകാരം വന്നിരിക്കയാൽ അതിന്നു (മകരാത്തിന്നു) അനുസ്വാരത്തെ ആദേശിച്ചിട്ടു തം വന്ദേ എന്നു സിദ്ധിക്കുന്നു. ഇങ്ങിനെ തന്നെ ഗിരിശം ശാന്തം സതതം കരുണാനിധിം എന്നുള്ള സ്ഥലങ്ങളിലും കണ്ടുകൊള്ളേണ്ടതാകുന്നു. കാമമ് ഝഷധ്വജം എന്നുള്ളേടത്തു പദാന്തത്തിലിരിക്കുന്ന മകാരത്തിന്നു പിന്നാലെ ചവൎഗ്ഗത്തിലുൾപ്പെട്ട ഝകാരം വന്നിരിക്കയാൽ അതിന്നു (മകാരത്തിന്നു) ചവൎഗ്ഗത്തിലെ അഞ്ചാമത്തെ അക്ഷരമായ ഞകാരത്തെ ആദേശിച്ചിട്ടു കാമഞ്ഝഷധ്വജം എന്നു സിദ്ധിക്കുന്നു. ഇങ്ങിനെ തന്നെ ധ്വജഞ്ചൈനം മുതലായ മററുള്ള സ്ഥലങ്ങളിലും കണ്ടുകൊള്ളേണ്ടതാകുന്നു.

നാസിക്യോ ലോ ലകാരേ വാ സ്യാൽ പുല്ലിംഗം ലിഖിം ലിഖേൽ
തോല്ലകാരേ പരേ ലസ്സ്യാൽ തല്ലുനാതി ഭവാല്ലിഖേൽ.

൧൩-ാം ശ്ലോകത്തിൽനിന്നു പദാന്തസ്യ മകാരസ്യ എന്നീരണ്ടു പദങ്ങളെ ഇവിടെ ചേൎത്ത് അന്വയിക്കേണ്ടതാകുന്നു. പദാന്തമായിരിക്കുന്ന മകാരത്തിന്നു ലകാരം പരമായിരിക്കുംവിഷയത്തിങ്കൽ നാസിക്യമായിരിക്കുന്ന ലകാരം ഭവിക്കുകയോ ചെയ്യും. തുവിന്നു ലകാരം പരമായിരിക്കുംവിഷയത്തിങ്കൽ ലകാരം ഭവിക്കും.

നാസിക്യം=നാസികയിങ്കൽ ഭവിച്ചത്. നാസിക്യമായിരിക്കുന്ന ലകാരം=അനുനാസികലകാരം.

പദാന്തത്തിലിരിക്കുന്ന മകാരത്തിന്റെ പിന്നാലെ ലകാരം വരുന്നതായാൽ അതിന്നു (മകാരത്തിന്നു) ഒരു സമയം അനുനാസികലകാരത്തെ ആദേശിക്കാം. തവൎഗ്ഗത്തിന്നു പിന്നാലെ ലകാരം വരുന്നതായാൽ അതിന്നു (തവൎഗ്ഗത്തിന്നു) ലകാരത്തേയും ആദേശിക്കുന്നു

പുമ്-ലിംഗം എന്നുള്ളേടത്തു മകാരത്തിന്റെ പിന്നാലെ ലകാരം വന്നിരിക്കകൊണ്ടു അതിന്നു (മകാരത്തിന്നു) അനുനാസിക ലകാരത്തെ ആദേശിക്കുമ്പോൾ പുല്ലിംഗം എന്നു സിദ്ധിക്കുന്നു.

ശ്ലോകത്തിൽ വാ ശബ്ദം പ്രയോഗിച്ചിരിക്കകൊണ്ടു ഈ വിധി വൈകല്പികമാകുന്നു. ലിപിംലിഖേൽ എന്നുള്ളേടത്തു വികല്പപക്ഷത്തെ അനുസരിച്ചു ലകാരത്തെ ആദേശിച്ചിട്ടില്ലെന്നും അറിയേണ്ടതാകുന്നു. തത് ലുനാതി എന്നുള്ളേടത്തു തവൎഗ്ഗത്തിലുൾപ്പെട്ട തകാരത്തിന്റെ പിന്നാലെ ലകാരം വന്നിരിക്കകൊണ്ടു അതിന്നു (തകാരത്തിന്നു) ലകാരത്തെ ആദേശിച്ചിട്ടു തല്ലുനാതി എന്നു സിദ്ധിക്കുന്നു.ഭവാൻ ലിഖേൽ എന്നുള്ളേടത്തു തവൎഗ്ഗത്തിലുൾപ്പെട്ട നകാരത്തിന്റെ പിന്നാലെ ലകാരം വന്നിരിക്കകൊണ്ടു അതിന്നു (നകാരത്തിന്നു) ലകാരത്തെ ആദേശിച്ചിട്ടു ഭവാല്ലിഖേൽ എന്നു സിദ്ധിക്കുന്നു.

സംഹിതൈകപദേ നിത്യാ നിത്യാ ധാതൂപസൎഗ്ഗയോഃ
നിത്യാ സമാസേ വാക്യേ തു സാ വിവക്ഷാമപേക്ഷതേ

ഏകപദത്തിങ്കൽ സംഹിതാ നിത്യാ, ധാതൂപസൎഗ്ഗങ്ങളിലും നിത്യാ, സമാസത്തിങ്കലും നിത്യാ, വാക്യത്തിങ്കലാകട്ടെ അതു വിവക്ഷയെ അപേക്ഷിക്കുന്നു.

സംഹിതാ=വൎണ്ണാത്യന്തസാന്നിദ്ധ്യം. ധാതൂപസൎഗ്ഗങ്ങൾ=ധാതുവും ഉപസൎഗ്ഗവും. വിവക്ഷാ=വചിപ്പാനായിക്കൊണ്ടുള്ള ഇച്ഛ.

ഇപ്രകാരം സന്ധിക്രമത്തെ കാണിച്ചതിന്റെ ശേഷം അതിന്നു ഹേതുവായിരിക്കുന്ന സംഹിതയുടെ (വൎണ്ണാത്യന്തസാന്നിദ്ധ്യത്തിന്റെ) നിയമത്തെ കാണിക്കുന്നു. ഏകപദങ്ങളായ ദൈത്യാരി മുതലായ സ്ഥലങ്ങളിൽ സംഹിത നിയമേന വരേണ്ടതാകുന്നു. അവിടെ ദൈത്യ അരി എന്നും മറ്റും നിൎത്തിക്കൂടുന്നതല്ല. ഉപസൎഗ്ഗം ധാതുവോടും എത്രയും അടുത്തു നില്ക്കേണ്ടതാകയാൽ അവിടേയും സംഹിത എപ്പോഴും വേണ്ടതാകുന്നു. പൎയ്യടതി എന്നും മറ്റും അവിടേക്കു ഉദാഹരണമെന്നു കണ്ടുകൊള്ളേണ്ടതാകുന്നു. സമാസത്തിങ്കലും സംഹിത നിയമേന വരുന്നതാകുന്നു. ഏകപദത്തിൽ സംഹിതക്കു നിത്യതയുണ്ടെന്നു പറഞ്ഞതുകൊണ്ടുതന്നെ സമാസ

ത്തിങ്കലും സംഹിതാനിത്യത്വം സിദ്ധിച്ചിരിക്കെ പിന്നെ പ്രത്യേകിച്ചു പറഞ്ഞതുകൊണ്ടു അലുക് സമാസത്തിലുള്ള സംഹിതയുടെ നിത്യതയെ അഭിപ്രായപ്പെട്ടിട്ടാണെന്നു വിചാരിക്കേണ്ടതാകുന്നു. അതുകൊണ്ടു അംഭസാന്നിധിയെന്നും മററും ഉള്ള സ്ഥലങ്ങളിൽ അംഭസ്സാംനിധിയെന്നും മററും നിൎദ്ദിക്കുട്ടുന്നതല്ല. വാക്യത്തിൽ സംഹിതയുടെ കാൎയ്യത്തിൽ നിയമമില്ല. അവിടെ വക്താവിന്റെ ഇച്ഛപോലെ സംഹിത ഉണ്ടായിട്ടും ഇല്ലാതേയും വരുന്നതാകുന്നു.

ഇതി വ്യഞ്ജനസന്ധിപ്രകരണം.

---

## അഥ രൂപസിദ്ധിഃ

### അജന്തപുല്ലിംഗപ്രകരണം.

രൂപസിദ്ധിസ്സുബന്താനാം ദിങ്മാത്രേണോപദിശ്യതേ
വിഭക്ത്യൎത്ഥഗതിഃ പശ്ചാൽ സംക്ഷേപേണോപദേക്ഷ്യതേ.

സുബന്തങ്ങളുടെ രൂപസിദ്ധി ദിങ്മാത്രംകൊണ്ടുപദേശിക്കപ്പെടുന്നു. പിന്നെ സംക്ഷേപംകൊണ്ടു വിഭക്ത്യൎത്ഥഗതി ഉപദേശിക്കപ്പെടും.

താല്പൎയ്യം:— ഇവിടെ സംക്ഷേപിച്ചു (ദിങ്മാത്രം) സുബന്തശബ്ദങ്ങളുടെ രൂപനിഷ്പത്തിയെ കാണിക്കുന്നു, മേല്പെട്ടു വിഭക്ത്യൎത്ഥക്രമത്തെയും സംക്ഷേപിച്ചുപദേശിക്കും.

അൎത്ഥവൽ പ്രാതിപദികം ധാതുവാക്യപദാന്യൃതേ
ഭൂവാദ്യാശ്ച സനാദ്യന്താഃ ക്രിയാൎത്ഥാ ധാതവോ ദ്വിധാ

ധാതുവാക്യപദങ്ങളെ ഒഴിച്ച് അൎത്ഥവത് പ്രാതിപദികം ക്രിയാൎത്ഥങ്ങളായിരിക്കുന്ന ധാതുക്കൾ ഭൂവാദ്യങ്ങളായും സനാദ്യന്തങ്ങളായും രണ്ടു പ്രകാരം.

മേല്പെട്ടു പറയപ്പെടുന്ന സു-ഔ-ജസ് മുതലായ വിഭക്തിപ്രത്യയങ്ങൾ പ്രാതിപദികത്തിൻപിന്നാലെ ചേൎക്കപ്പെടേണ്ടവയാകയാൽ ഇവിടെ മുമ്പിനാലെ പ്രാതിപദികമെന്താണെന്നു വിചാരിക്കേണ്ടതു യുക്തമാകകൊണ്ടു ധാതുക്കളേയും വാക്യങ്ങളേയും പദങ്ങളെയും ഒഴിച്ചു അൎത്ഥമുള്ളതു യാതൊന്നോ അതത്രെ പ്രാതിപദി

കമെന്നു നിർണ്ണയിക്കപ്പെടുന്നു. എന്നിട്ടും ധാതുവാക്യപദങ്ങളുടെ സ്വരൂപത്തെ ബോധിക്കാതെ പ്രാതിപദികജ്ഞാനത്തിന്നു സംഗതിവരാത്തതുകൊണ്ടു ഭൂവാദ്യാഃ എന്നുതുടങ്ങി അവറ്റിന്റെ സ്വരൂപത്തെ വിചാരിക്കുന്നു. ഭൂവാക്കൾ ആദ്യങ്ങളായുള്ളവ=ഭൂവാദ്യങ്ങൾ. ഭൂവാക്കൾ=ഭൂധാതുവും വാധാതുവും. സനാദികൾ അന്തത്തിലുള്ളവ=സനാദ്യന്തങ്ങൾ. ക്രിയാ അൎത്ഥമായുള്ളവ=ക്രിയാൎത്ഥങ്ങൾ. ഇങ്ങിനെ ക്രിയാവാചികൾ ധാതുക്കൾ. അവ രണ്ടുവിധം ഭൂവാദികളും. സനാദ്യന്തങ്ങളും പിപഠിഷതി ചികീൎഷതിമുതലായവ സന്നന്തങ്ങളാകുന്നു.

സനാദികളെന്നെടത്ത് ആദിശബ്ദംകൊണ്ട് യങ്ക്യച് ക്യഷ്. തുടങ്ങി മററചില പ്രത്യയങ്ങളെയും ഗ്രഹിക്കേണ്ടതാകുന്നു.

സുപ്തിങന്തം പദം വാക്യം സമൎത്ഥഃ പദസഞ്ചയഃ
പുംസ്ത്രീനപുംസകൈൎല്ലിംഗൈസ്തൽ പ്രാതിപദികം ത്രിധാ

സുപ്തിങന്തം പദം, സമൎത്ഥമായിരിക്കുന്ന പദസഞ്ചയം, വാക്യം, പുംസ്ത്രീനപുംസകങ്ങളായിരിക്കുന്ന ലിംഗങ്ങളെക്കൊണ്ടു ആ പ്രാതിപദികം മൂന്നു പ്രകാരം.

സുപ്തിങ്കൾ അന്തത്തിങ്കലുള്ളത് സുപ്തിങന്തം. സു, ഔ, ജസ്, മുതലായ വിഭക്തിപ്രത്യയങ്ങളേയും തിപ് മുതലായ ലകാരാദേശങ്ങളെയും അന്തത്തിൽ ചേൎത്തുണ്ടാക്കപ്പെട്ടതു യാതൊന്ന് അതാകുന്നു പദം. വഴിപോലെ അൎത്ഥത്തോടുകൂടിയത്=സമൎത്ഥം. പദങ്ങളുടെ സഞ്ചയം=പദസഞ്ചയം. സഞ്ചയം=സമൂഹം. ഉചിതാൎത്ഥസംബന്ധത്തെ ആശ്രയിക്കുന്നതായ പദസമൂഹം വാക്യമാകുന്നു. ഈ പ്രാതിപദികമാകട്ടെ പുല്ലിംഗസ്ത്രീലിംഗനപുംസകങ്ങളെ അപേക്ഷിച്ചും കൊണ്ടും മൂന്നുപ്രകാരം ഭേദിക്കുന്നു.

ധാതവഃ പ്രാതിപദികാ നീതിപ്രകൃതയോ ദ്വിധാ
പ്രത്യയാസ്സ്യുഃ പരേ താഭ്യസ്സ്വേഷ്വൎത്ഥേഷു വിവക്ഷയാ

ധാതുക്കളെന്നും പ്രാതിപദികങ്ങളെന്നും ഇങ്ങിനെ പ്രകൃതികൾ രണ്ടുപ്രകാരം. പ്രത്യയങ്ങൾ വിവക്ഷകൊണ്ടു സ്വങ്ങളായിരിക്കുന്ന അൎത്ഥങ്ങളിൽ അവറ്റിൽനിന്നു പരങ്ങളായിട്ടു ഭവിക്കും. വചിപ്പാനായിക്കൊണ്ടുള്ള ഇച്ഛ വിവക്ഷാ, അവ പ്രകൃതികൾ, പ്രകൃ

തിയെന്നാൽ പദത്തിന്റെ മൂലവിഭാഗമാകുന്നു. പ്രകൃതി എന്നു വ്യവഹരിക്കപ്പെടുന്നതായ ഈ മൂലവിഭാഗം ധാതുതാനിരൂപിതമായും പ്രാതിപദികതാനിരൂപിതമായും ഇരിക്കുന്നു. ഏതൊരൎത്ഥത്തെ വചിപ്പാനിച്ഛിക്കുന്നുവോ ആ അൎത്ഥത്തെ ഫലിപ്പിക്കുന്ന പ്രത്യയമാകട്ടെ ഈ പ്രകൃതിക്കു പിന്നാലെ ചേൎക്കപ്പെടേണം. ധാതുപ്രകൃതിയോടു പ്രത്യയത്തെ ചേൎത്തിട്ടു ഭവതി മുതലായ തിങന്തങ്ങളും പ്രാതിപദികപ്രകൃതിയോടു പ്രത്യയത്തെ ചേൎത്തിട്ടു വൃക്ഷഃ എന്നു തുടങ്ങിയുള്ള സുബന്തങ്ങളും സിദ്ധിച്ചപ്രകാരം കണ്ടുകൊള്ളേണ്ടതാകുന്നു.

സുപസ്സ്യുഃ പ്രാതിപദികാൽ ങ്യാബ്ബൂങ്ങ സ്തദ്ധിതാത്തഥാ
തത്ര സ്വൌജസമൌട് ഛഷ്ടാഭ്യാം ഭിസ് ങെഭ്യാം ഭ്യസിത്യപി
ങസിഭ്യാം ഭ്യസ് ങസോസാം ങ്യോസ്സുബിതി പ്രത്യയാസ്സുപഃ
ത്രിഭിസ്ത്രിഭിഃ വചസ്തേഷു ക്രമാൽ സപ്തവിഭക്തയഃ

പ്രാതിപദികത്തിങ്കൽനിന്നും ങ്യാബൂങിൽനിന്നും അപ്രകാരം തദ്ധിതത്തിങ്കൽനിന്നും പരങ്ങളായിട്ടു സുപ്പുകൾ ഭവിക്കും അവിടെ സു-ഔ-ജസ്-അം-ഔട്-ശസ്-ടാ-ഭ്യാം-ഭിസ്-ങെ-ഭ്യാം-ഭ്യസ് എന്നിങ്ങിനെയുള്ളവയും, ങസി-ഭ്യാം-ഭ്യസ്-ങസ്-ഒസ്-ആം-ങി-ഒസ്-സുപ്-എന്നിങ്ങിനെയും പ്രത്യയങ്ങൾ സുപ്പുകൾ. അവ മുമ്മൂന്നുകൊണ്ടു ക്രമത്താലെ ഏഴുവിഭക്തികളായിട്ടു ഭവിക്കും. ങ്യാബൂങ്=ങിപ്രത്യയവും ആപ്=പ്രത്യയവും ഊങ് പ്രത്യയവും അവ സുപ്പുകൾ.

പ്രാതിപദികത്തിന്റെയും ങി ആപ് ഊങ് പ്രത്യയങ്ങളുടെയും തദ്ധിതത്തിന്റെയും പിന്നാലെ സുപ്പുകൾ ചേൎക്കപ്പെടും വൃക്ഷ എന്നിങ്ങിനെയുള്ള പ്രാതിപദികത്തിന്റെ പിന്നാലെ സുപ്പിൽ അടങ്ങിയതായ സു എന്ന പ്രഥമൈകവചനത്തെ ചേൎത്തിട്ടു മേൽ പെട്ടുകാണുംപ്രകാരം വൃക്ഷഃ എന്നിങ്ങിനെയുള്ള ശബ്ദം സിദ്ധിക്കുന്നു.

ഗൌരി എന്നിങ്ങിനെ ങി പ്രത്യയത്തിന്റെ പിന്നാലെ സുപ്പിൽ അടങ്ങിയ സു ചേൎത്തിട്ടു ഗൌരി സു എന്നു നിൎത്തി "ങ്യാബന്താദ്ദീൎഘാത്സ്സോല്ലുപ്" എന്നു മേല്പെട്ടു പറയപ്പെടുംപ്രകാരം ങ്യന്തദീൎഘമായിരിക്കുന്ന ഗൌരീശബ്ദത്തിന്റെ പിന്നാലെ ചേ

ന്നിരിക്കുന്ന സുപ്രത്യയത്തെ ലോപിപ്പിക്കുമ്പോൾ ഗൌരീ എന്ന രൂപം സിദ്ധിക്കുന്നു. അപ്രകാരംതന്നെ രമാ എന്ന ആബന്തമായിരിക്കുന്ന ശബ്ദത്തിന്റെ പിന്നാലെ സുപ്പിൽ അടങ്ങിയ സു ചേൎത്തിട്ടു രമാ് സു എന്നു നിൎത്തി ങ്യാബന്താദ്ദീൎഘാത് എന്ന മുൻപെ പറഞ്ഞ ശാസ്ത്രത്തെ അനുസരിച്ചു സു പ്രത്യയത്തെ ലോപിപ്പിക്കുമ്പോൾ രമാ എന്ന രൂപം സിദ്ധിക്കുന്നു. ശ്വശ്രൂ എന്നുള്ള ഊങന്തത്തിന്റെ പിന്നാലെ സുപ്രത്യയത്തെ ചേൎത്തിട്ടു ശ്വശ്രൂഃ എന്ന രൂപം സിദ്ധിക്കുന്നു. രാഘവ എന്ന തദ്ധിത പ്രത്യയത്തിന്റെ പിന്നാലെ സുപ്രത്യയത്തെ ചേൎത്തിട്ടു രാഘവഃ എന്നും രൂപം സിദ്ധിക്കുന്നു. മുൻപറഞ്ഞ സുപ്പുകളിൽ മുമ്മൂന്നിനെകൊണ്ടു ക്രമത്താലെ പ്രഥമമുതലായിട്ട് ഏഴ് വിഭക്തികൾ സിദ്ധിക്കുന്നു; എങ്ങിനെയെന്നാൽ:—

| | | | |
|---|---|---|---|
| സു. | ഔ. | ജസ്, | പ്രഥമാ. |
| അം. | ഔട്. | ശസ്, | ദ്വിതീയ. |
| ടാ. | ഭ്യാം | ഭിസ്, | തൃതീയാ |
| ങെ. | ഭ്യാം. | ഭ്യസ്, | ചതുൎത്ഥി |
| ങസി. | ഭ്യാം. | ഭ്യസ്, | പഞ്ചമീ. |
| ങസ്. | ഓസ്. | ആമ്, | ഷഷ്ഠി. |
| ങി. | ഓസ്. | സുപ്, | സപ്തമീ. |

തേപി ത്രയോ യഥാസംഖ്യമേകദ്വിബഹുവാചിനഃ
ഇതോനുബന്ധാഃ കാൎയ്യാൎത്ഥാസ്തേഷാം ലോപാഃ പുനൎഭവേൽ

അവ മൂന്നും സംഖ്യെക്കു തക്കവണ്ണം ഏകദ്വിബഹുവാചികൾ-കാൎയ്യാൎത്ഥങ്ങളായിരിക്കുന്ന അനുബന്ധങ്ങൾ ഇത്തുകൾ അവറ്റിന്നും പിന്നെ ലോപം ഭവിക്കും സു ഔ ജസ് എന്നിങ്ങിനെ മുമ്മൂന്നിൽ ഓരോന്നു ക്രമത്താലെ ഏകത്വവാചിയെന്നും ദ്വിത്വവാചിയെന്നും ബഹുത്വവാചിയെന്നും അറിയേണ്ടതാകുന്നു. കാൎയ്യം അൎത്ഥമായുള്ളവ, കാൎയ്യാൎത്ഥങ്ങൾ, അൎത്ഥം=പ്രയോജനം; എന്തെങ്കിലും ഒരു കാൎയ്യത്തെ ഉദ്ദേശിച്ചിട്ടു കൂടെ ചേൎക്കപ്പെടുന്ന വൎണ്ണങ്ങൾക്ക് ഇത്തുകൾ എന്നും അനുബന്ധങ്ങൾ എന്നും സംജ്ഞയുണ്ട് അവറ്റിന്നു പിന്നത്തതിൽ ലോപവും ഭവിക്കും.

ഭേദേന വ്യപദേശാർത്ഥാഃ സുസ്ഥ ഉജ്ജശടാ ങപൌ
ങസിസ്ഥ ഇച്ചൈകദേശവികൃതം സ്യാദനന്യവൽ

സുസ്ഥമായിരിക്കുന്ന ഉത്തും ജശടങ്ങളും ങപങ്ങളും ങസിസ്ഥമായിരിക്കുന്ന ഇത്തും ഭേദംകൊണ്ടു വ്യപദേശാർത്ഥങ്ങൾ. ഏകദേശവികൃതം അനന്യംപോലെ ഭവിക്കും.

സുസ്ഥം=സുപ്രത്യയത്തിങ്കൽ സ്ഥിതിചെയ്യുന്നത്. ഉത്ത്=ഉകാരം. ജശടങ്ങൾ=ജകാര ശകാര ടകാരങ്ങൾ. വ്യപദേശാർത്ഥങ്ങൾ=വ്യപദേശം അർത്ഥമായുള്ളവ. വ്യപദേശം=വ്യവഹാരം. ങപങ്ങൾ=ങകാരപകാരങ്ങൾ. ങസിസ്ഥം=ങസിയിങ്കൽ സ്ഥിതിചെയ്യുന്നത്. ങസി= ങസിപ്രത്യയം. ഇത്ത്= ഇകാരം. ഏകദേശവികൃതം=ഏകദേശംകൊണ്ടു വികൃതമായുള്ളത്. അനന്യം=അന്യമെന്നിയെ ഇരിക്കുന്നത്.

സുപ്രത്യയത്തിങ്കൽ സകാരത്തെ മാത്രം ഗ്രഹിക്കേണ്ടതായിരിക്കെ വർണ്ണങ്ങളിൽ പഠിക്കപ്പെട്ട സകാരത്തിങ്കൽനിന്നു അതിന്നു ഭേദത്തെ നിർദ്ദേശിപ്പാൻ വേണ്ടി അവിടെ ഉകാരത്തെയും കൂടി ചേർക്കുന്നു. ഇപ്രകാരം ജസ് പ്രത്യയത്തിന്നും ശസ് പ്രത്യയത്തിന്നും അസ് എന്നു മാത്രം തുല്യമായി വ്യവഹാരമുണ്ടാകുമ്പോൾ ഇടച്ച്യുണ്ടെന്നുകരുതി അവ രണ്ടിനെയും വ്യത്യാസപ്പെട്ടു വ്യവഹരിപ്പാൻവേണ്ടി ജസിങ്കൽ ജകാരത്തെയും ശസിങ്കൽ ശകാരത്തെയും ചേർത്തിരിക്കുന്നു. പിന്നെയും ഔട് പ്രത്യയത്തിന്ന് ഔ എന്നുമാത്രം സംജ്ഞയാകിൽ പ്രഥമാദ്വിവചനത്തിങ്കലെ ഔ പ്രത്യയവും ഇതുവും തമ്മിൽ തിരിച്ചറിവാൻ പ്രയാസമുണ്ടാകുമെന്നു കരുതി അവിടെ ഭേദത്തെ നിർണ്ണയിപ്പാൻ ദ്വിതിയാദ്വിവചനത്തിങ്കലെ ഔ പ്രത്യയത്തിന്നു ടകാരത്തെയും കൂടി ചേർത്തിരിക്കുന്നു. ടാ പ്രത്യയത്തിങ്കൽ ആകാരത്തെ മാത്രം ഗ്രഹിക്കേണ്ടതായിരിക്കെ വർണ്ണസമുദായത്തിങ്കൽ പ്രവേശിച്ചിരിക്കുന്ന ആകാരത്തിങ്കൽനിന്ന് ഇതിനെ തിരിച്ചറിയുവാൻ വേണ്ടി ഇവിടെ ടകാരത്തെ ഇത്തായിട്ടു സ്വീകരിച്ചിരിക്കുന്നു. ഇപ്രകാരം ങേ മുതലായി മററുള്ളവയ്ക്കും അനുബന്ധങ്ങളില്ലാത്തപക്ഷം വേറെ വേറെ വർണ്ണങ്ങളെക്കൊണ്ടോ പ്രത്യയങ്ങളെക്കൊണ്ടോ, ഇടച്ച്യുണ്ടെന്നു കരുതി ങകാരം മുതലാ

യ അനുബന്ധങ്ങളെ അവിടെയും സ്വീകരിച്ചിരിക്കുന്നു. ങസി പ്രത്യയത്തിൽ ങകാരത്തെയും ഇകാരത്തെയും അനുബന്ധങ്ങളായിട്ടു കല്പിച്ചിരിക്കുന്നു.

അവധ്യർത്ഥാട്ടകാരാൽ സ്യുസ്സുടഃ പഞ്ചാദിമാസ്സുപാം
പദാന്തയോസ്സ്യാൽ സരയോർവ്വിസർഗ്ഗഃ കൃഷ്ണ ഈശ്വരഃ

സുപ്പുകളിൽ വച്ച് ആദിമങ്ങളായിരിക്കുന്ന അഞ്ചു, അവധ്യർത്ഥമായിരിക്കുന്ന ടകാരത്തിങ്കൽനിന്നു സുട്ടുകളായിട്ടു ഭവിക്കും. പദാന്തങ്ങളായിരിക്കുന്ന സരങ്ങൾക്കു വിസർഗ്ഗം ഭവിക്കും. കൃഷ്ണഃ ഈശ്വരഃ എന്നു ഉദാഹരണം. അവധ്യർത്ഥം=അവധി അർത്ഥമായുള്ളത്. ആദിമങ്ങൾ=ആദിയിങ്കൽ ഭവിച്ചവ. സുട്ടുകൾ=സുട്സംജ്ഞങ്ങൾ. ഔട് പ്രത്യയത്തിലെ ടകാരം അവധ്യർത്ഥമാകുന്നു. അതുകൊണ്ട് സുട് എന്നു പറയപ്പെടുമ്പോൾ സുപ്രത്യയം തുടങ്ങി ഔട് പ്രത്യയം വരെ ഉള്ള ഒന്നാമത്തെ അഞ്ചു പ്രത്യയങ്ങളെയും ഗ്രഹിക്കേണ്ടതാകുന്നു. ഇനി അകാരാന്തമായിരിക്കുന്ന കൃഷ്ണശബ്ദത്തിന്നു സപ്തവിഭക്തികളും രൂപനിഷ്പത്തിപ്രക്രിയയെ കാണിക്കുന്നു. കൃഷ്ണ എന്നു പ്രാതിപദികത്തിൽ പരമായിട്ടു സുപ്രത്യയത്തെ ചേർക്കുമ്പോൾ കൃഷ്ണ സു എന്നു നിൽക്കുന്നു. "ഭേദേന വ്യപദേശാർത്ഥാസ്സ്വാഘ ഉജ്ജ ശടാങ്ങപൌ" എന്നും "ഇതോനുബന്ധാഃ കാര്യാർത്ഥാസ്തേഷാം ലോപഃ പുനർഭവേൽ" എന്നും മുൻപെ പറഞ്ഞിരിക്കയാൽ സുപ്രത്യയത്തിൻെറ ഉകാരം ഭേദവ്യപദേശത്തിനായിക്കൊണ്ടു കല്പിക്കപ്പെട്ട ഇത്താകയാൽ അതിന്നു ലോപം വരും. അപ്പോൾ കൃഷ്ണസ് എന്നു സിദ്ധിക്കും. "പദാന്തയോസ്സ്യാൽ സരയോർവ്വിസർഗ്ഗഃ" എന്നു മുമ്പിൽ പറഞ്ഞിരിക്കയാൽ കൃഷ്ണസ് എന്ന പദത്തിലെ അന്തത്തിലിരിക്കുന്ന സകാരത്തിന്നു വിസർഗ്ഗം വരും. കൃഷ്ണഃ എന്നു പ്രഥമൈകവചനം സിദ്ധിക്കും. അപ്രകാരംതന്നെ ഈശ്വര എന്ന പ്രാതിപദികത്തിൽ പരമായിട്ടു സുപ്രത്യയത്തെ ചേർത്തിട്ടുള്ള സിദ്ധിയേയും കണ്ടുകൊള്ളേണ്ടതാകുന്നു.

കൃഷ്ണൌ കൃഷ്ണാശ്ച ഭേദോസ്തി സൌതുസംബോധനാർത്ഥകേ
സാ സംബുദ്ധിർവ്വിലുപ്യേത സാതേ്വദോഗ്രസ്വതഃ പരാ.

സു സംബോധനാർത്ഥകമായിരിക്കും വിഷയത്തിങ്കൽ ഭേദം ഭ

വിക്കുന്നു. അത്, സംബുദ്ധി, അതാകട്ടെ ഏങ്ഹ്രസ്വങ്ങളിൽനിന്നു പരയായിട്ടു ലോപിക്കും. അത്=സുപ്രത്യയം. അത്, സംബുദ്ധി. ഏങ്ഹ്രസ്വങ്ങൾ, ഏത്തും ഓത്തും ഹ്രസ്വവും. സംബോധനാൎത്ഥത്തെ കാണിക്കുന്ന സുപ്രത്യയത്തിന്നു ഭേദമുണ്ട്. അപ്പോൾ അതിന്നു സംബുദ്ധി എന്നു സംജ്ഞയാകുന്നു. ഏകാരത്തിങ്കൽനിന്നും ഒകാരത്തിങ്കൽനിന്നും ഹ്രസ്വത്തിങ്കൽനിന്നും പിന്നാലെ വരുന്നതായ ആ സംബുദ്ധിയെ ലോപിപ്പിക്കുന്നു. കൃഷ്ണശബ്ദത്തിന്റെ പ്രഥമാദ്വിവചനവിവക്ഷയിങ്കൽ ഔ പ്രത്യയത്തെ ചേൎത്തു കൃഷ്ണ ഔ എന്നു നിൎത്തുമ്പോൾ "ഒദൌത്സ്യാമൌദപി സ്മൃതഃ" എന്നു നടെ പറഞ്ഞ ശാസ്ത്രത്തെ അനുസരിച്ചുംകൊണ്ടു ഔകാരത്തെ ആദേശിക്കുമ്പോൾ കൃഷ്ണൌ എന്നു സിദ്ധിക്കുന്നു. കൃഷ്ണശബ്ദത്തിന്റെ പ്രഥമാബഹുവചനത്തിങ്കൽ കൃഷ്ണ ജസ് എന്നു നിൽക്കുമ്പോൾ "ഇതോനുബന്ധാഃ കാൎയ്യാൎത്ഥാസ്തേഷാം ലോപഃ പുനൎഭവേൽ" എന്നും "ഭേദന വ്യപദേശാൎത്ഥാസ്സന്ഥ ഉജ്ജശടാ ഞപൌ" എന്നും മുൻപെ പറഞ്ഞിരിക്കയാൽ ജസ് പ്രത്യയത്തിന്റെ ജകാരം ഇത്തായിട്ടു കല്പിക്കപ്പെട്ടതാകയാൽ അതിന്നു ലോപം വരും, കൃഷ്ണ അസ് എന്നു നിൽക്കും. "സ്വദീൎഘസ്സ്യാദസന്ധ്യൎണ്ണ സവൎണ്ണസ്വരസംയുതിഃ" എന്നു പറഞ്ഞിരിക്കകൊണ്ടു അകാരങ്ങൾ രണ്ടുംകൂടി ദീൎഘിച്ചിട്ടു കൃഷ്ണാസ് എന്നായിത്തീരും. "പദാന്തയോസ്സ്യാൽ സരയോൎവ്വിസൎഗ്ഗഃ" എന്നു പറഞ്ഞിരിക്കയാൽ പദാന്തത്തിലെ സകാരത്തിന്നു വിസൎഗ്ഗം വരും. കൃഷ്ണാഃ എന്ന രൂപം സിദ്ധിക്കുന്നു. കൃഷ്ണശബ്ദത്തിന്റെ സംബോധനാൎത്ഥത്തിങ്കൽ സംബുദ്ധി എന്നു സംജ്ഞയെ വഹിച്ചിരിക്കുന്ന സുപ്രത്യയത്തെ ചേൎത്തു കൃഷ്ണ സു എന്നു നിൎത്തുന്നു. "സാ സംബുദ്ധിൎവ്വിലുപ്യേത സാതേങ്ഹ്രസ്വതഃ പരാ" എന്നു പറഞ്ഞിരിക്കയാൽ ഇവിടെ കൃഷ്ണശബ്ദത്തിങ്കലെ ഹ്രസ്വാകാരത്തിന്റെ പിന്നാലെ ചേൎന്നിരിക്കുന്ന ഈ സുപ്രത്യയത്തിന്നു ലോപം വരും കൃഷ്ണ എന്നായിത്തീരും.

ഹേകൃഷ്ണ പദതാ തത്ര സ്യാൽസുബന്തതലക്ഷണാ
ലുപ്തേപി പ്രത്യയേ കാൎയ്യം ഭവതി പ്രത്യയാന്തവൽ

ഇവിടെ സുബന്തതാലക്ഷണയായിരിക്കുന്ന പദതയാകട്ടെ ഭവിക്കും. പ്രത്യയം ലുപ്തമായിരിക്കും വിഷയത്തിങ്കൽ പോലും കാൎയ്യം പ്രത്യയാന്തരത്തിന്നു എന്നപോലെ ഭവിക്കുന്നു. സുബന്തതാലക്ഷണാ=സുബന്തതാരൂപാ. പദതാ=പദത്തിന്റെ ഭാവം. ലുപ്തം=ലോപിച്ചത്. സംബോധനാൎത്ഥത്തിന്റെ വ്യക്തിക്കുവേണ്ടി ഹേ ശബ്ദത്തെ പ്രയോഗിക്കുന്നു. ഇവിടെ സുപ്രത്യയം ലോപിച്ചിരുന്നാലും ഹേ കൃഷ്ണ എന്നുള്ളതു സുബന്തം എന്നുതന്നെ വിചാരിക്കപ്പെടുന്നു. ലുപ്തേപിത്യാദ്യൎദ്ധശ്ലോകംകൊണ്ടു അവിടെക്കു ന്യായത്തെ പറയുന്നു, ഒരു പ്രത്യയം ലോപിച്ചിരുന്നാലും അവിടെ ആ പ്രത്യയം ഉണ്ടായിരുന്നാൽ എന്നപോലെ ഉള്ള കാൎയ്യത്തിന്നു ഭംഗമില്ല. ഹെ കൃഷ്ണ എന്നുള്ളേടത്തു സുപ്രത്യയം ചേരുമ്പോൾ അതു സുബന്തമായിട്ടു വിചാരിക്കപ്പെടുന്നു. സുപ്രത്യയത്തെ ലോപിപ്പിച്ചിരുന്നാലും മുൻപിൽ പറഞ്ഞ ന്യായത്തെ പ്രമാണിച്ചുംകൊണ്ടു അതിന്റെ സുബന്തത്വത്തിന്നു ഭംഗമില്ലെന്നു അഭിപ്രായപ്പെടുന്നു.

ഹേകൃഷ്ണാവിതിഹേകൃഷ്ണാ ഇതി സംബോധനൌ ജസൊഃ
അവൎണ്ണാദി ത്രയാദൂൎദ്ധ്വസ്യാമോകാരോ വിലുപ്യതേ
കൃഷ്ണം കവിം ഗുരും ദേവീം ജംബൂം കൃഷ്ണൌ തു പൂൎവ്വവൽ
ദീൎഘേ കൃതേ ശസസ്സോനഃ പുംസി കൃഷ്ണാൻ ഗുരൂൻ പിതൄൻ.

ഔജസ്സുകളിൽ ഹേ കൃഷ്ണൌ എന്നും ഹേ കൃഷ്ണാഃ എന്നും ഇങ്ങിനെ സംബോധനം. അവൎണ്ണാദിത്രയത്തിങ്കൽനിന്നു ഊൎദ്ധ്വമായിരിക്കുന്ന അമ്മിന്റെ അകാരം ലോപിപ്പിക്കപ്പെടുന്നു. കൃഷ്ണം, കവിം, ഗുരും, ദേവീം, ജംബൂം എന്നിങ്ങിനെ ഉദാഹരണം. കൃഷ്ണൌ എന്നത് മുൻപിലെപ്പോലെ ദീൎഘം കൃതമായിരിക്കും വിഷയത്തിങ്കൽ പുമാൻകൽ ശസ്സിന്റെ സകാരത്തിന്നു നകാരം ഭവിക്കും. കൃഷ്ണാൻ ഗുരൂൻ പിതൄൻ എന്നിങ്ങിനെ ഉദാഹരണം. കൃഷ്ണശബ്ദത്തിന്റെ സംബോധനാൎത്ഥത്തിങ്കൽ പ്രഥമാദ്വിവചനത്തേയും പ്രഥമാ ബഹുവചനത്തേയും മുൻപിലെപ്പോലെ വരുത്തിക്കൊള്ളേണ്ടതാകുന്നു. അവൎണ്ണാദിത്രയം=അവൎണ്ണാദികളുടെ ത്രയം. ഇപ്രകാരം പ്രത്യയങ്ങളിൽ ഉകാരം മുതലായി ഒട്ടേടം ലോപിക്കുന്നുണ്ടെങ്കിലും അവററിന്നു മുൻപിലത്തെ

സംജ്ഞയിങ്കൽ ന്യൂനതയില്ല. അവിടെക്ക ന്യായം "ഏകദേശവികൃതം സ്യാദനന്യവൽ എന്നാകുന്നു. ഒരു വസ്തുവിന്നു ഏതാണ്ടൊരു ഭാഗംകൊണ്ടു വികാരമുണ്ടെങ്കിലും അത് മറെറാന്നായിട്ടു ഭവിക്കുന്നില്ല. അതുകൊണ്ട് ഇവിടെ സുപ്രത്യയത്തിങ്കലെ ഉകാരത്തിന്നും, ജസ്പ്രത്യയത്തിങ്കലെ ജകാരത്തിന്നും ശസ്പ്രത്യയത്തിങ്കലെ ശകാരത്തിന്നും മററുള്ള പ്രത്യയങ്ങളുടെ മുൻപെ പറയപ്പെട്ട അതാതിന്നും ലോപമുണ്ടായിരുന്നാലും അവക്കു സു, ജസ്, ശസ്, എന്നിങ്ങിനെതന്നെ സംജ്ഞയുണ്ടെന്നു കരുതേണ്ടതാകുന്നു. കൃഷ്ണശബ്ദത്തിൻെറ ദ്വിതീയൈകവചനവിവക്ഷയിങ്കൽ അംപ്രത്യയത്തെ ചേക്കുമ്പോൾ കൃഷ്ണ അം എന്നു നില്ക്കുന്നു. "അവൎണ്ണാദിത്രയാദൂൎദ്ധ്വസ്യാമോകാരോ വിലുപ്യതേ" എന്നു പറഞ്ഞിരിക്കയാൽ കൃഷ്ണശബ്ദത്തിങ്കലെ അകാരത്തിന്നു മേല്പട്ടു വന്നിരിക്കുന്ന അംപ്രത്യയത്തിൻെറ അകാരത്തിന്നു ലോപം വരുന്നതാകയാൽ കൃഷ്ണം എന്ന രൂപം സിദ്ധിക്കുന്നു. "അവൎണ്ണാദിത്രയാദൂൎദ്ധ്വസ്യ" എന്നു പറയുകയാൽ ഇകാരത്തിന്നു മേല്പട്ടു നില്ക്കുന്ന അംപ്രത്യയത്തിൻെറ അകാരത്തിന്നു ലോപംവന്നിട്ടു കവിം എന്നും ഉകാരത്തിൻെറ മേല്പെട്ടുനില്ക്കുന്ന അകാരത്തിന്നു ലോപം വന്നിട്ടു ഗുരും എന്നും ഈകാരത്തിൻെറ മേല്പട്ടുനില്ക്കുന്ന അകാരത്തിന്നു ലോപം വന്നിട്ടു ദേവീം എന്നും ഊകാരത്തിന്നു മേല്പട്ടുനില്ക്കുന്ന അകാരത്തിന്നു ലോപം വന്നിട്ടു ജംബൂം എന്നും രൂപം സിദ്ധിക്കുന്നു. കൃഷ്ണശബ്ദത്തിൻെറ ദ്വിതീയാ ദ്വിവചനവിവക്ഷയിങ്കൽ ഔട് പ്രത്യയത്തെ ചേക്കുന്നു "ഇതോനുബന്ധാഃ" എന്നു തുടങ്ങിയുള്ള ശ്ലോകത്തേയും "ഭേദേന വ്യപദേശാൎത്ഥാഃ" എന്നു തുടങ്ങിയുള്ള ശ്ലോകത്തേയും പ്രമാണിച്ചിട്ട് ഔട് പ്രത്യയത്തിൻെറ ടകാരത്തിന്നു ഇൽ സംജ്ഞകൊണ്ടു ലോപം ഭവിക്കുന്നു. പിന്നെത്തതിൽ പ്രഥമാ ദ്വിവചനത്തിൻെറ പ്രക്രിയയെ കണ്ടുകൊള്ളേണ്ടതാകുന്നു. കൃഷ്ണശബ്ദത്തിൻെറ ദ്വിതീയാ ബഹുവചനവിവക്ഷയിങ്കൽ ശസ് പ്രത്യയത്തെ ചേക്കുന്നു. ഇവിടേയും മേൽപറഞ്ഞ ശാസ്ത്രത്തെ പ്രമാണിച്ചിട്ടു ശസ് പ്രത്യയത്തിൻെറ ശകാരത്തിന്നു ഇൽ സംജ്ഞകൊണ്ടു ലോപം ഭവിക്കുന്നു, കൃഷ്ണ അസ് എന്നായി തീരുന്നു. "സവദീൎഘസ്യാൽ" എന്നു തുടങ്ങി മുൻപിൽ പറഞ്ഞിരിക്കുന്നപ്രകാരം കൃഷ്ണശബ്ദത്തിൻേറയും അസ് പ്ര

ത്ത്യയത്തിൻേറയും അകാരങ്ങൾക്കു ദീർഘാദേശത്തെ ചെയ്യുന്നു. കൃഷ്ണാസ് എന്നു സിദ്ധിക്കുന്നു. "ദീർഘേ കൃതേ ശസി സ്സോ നഃ പുംസി" എന്നു പറയുകയാൽ ഇവിടെ ദീർഘാദേശത്തെ ചെയ്യിട്ടു കൃഷ്ണാസ് എന്നു വരുത്തിയിരിക്കയാൽ ശസ് പ്രത്യയത്തിൻെറ സകാരത്തിന്നു നകാരത്തെ ആദേശിച്ചുംകൊണ്ടു കൃഷ്ണാൻ എന്നു വരുത്തുന്നു.

അതഷ്ടാങേങസിങസാമിനായാൽ സ്യാസ്യൈരെസ് ഭിസഃ
കൃഷ്ണേനാസ്യ പദത്വം സ്യാദിനാദേശസ്യ സുപ്ത്വതഃ.

അത്തിങ്കൽനിന്നു പരങ്ങളായിരിക്കുന്ന "പഞ്ചമ്യോക്തേ തു ഷഷ്ഠ്യന്തസ്സപ്തമ്യോക്തേ തദന്തകഃ" എന്ന പരിഭാഷയെ പ്രമാണിച്ചിട്ട് ഇവിടെ പരേഷാമെന്ന പദത്തെ ചേർക്കേണ്ടതാകുന്നു. ടാങേങസിങസ്കൾക്ക് ഇനായാൽ സ്യങ്ങളും ഭിസ്സിന്നു ഐസും ഭവിക്കും കൃഷ്ണേന എന്നിങ്ങിനെ തൃതീയൈകവചനത്തിൻെറ ഉദാഹരണം. ഇനാദേശത്തിൻെറ സുപ്ത്വംഹേതുവായിട്ട് ഇതിന്നു പദത്വം ഭവിക്കും.

അത്=അകാരം. ടാങേ ങസി ങസ്കൾ=ടാ പ്രത്യയവും ങേ പ്രത്യയവും ങസിപ്രത്യയവും ങസ് പ്രത്യയവും. ഇനായൽ സ്യങ്ങൾ=ഇനാദേശവും ആയാദേശവും ആൽ എന്ന ആദേശവും സ്യാദേശവും സുപ്ത്വം=സുപ്പിൻെറ ഭാവം.

അകാരാന്തമായ പ്രകൃതിയിങ്കൽനിന്നു പരമായിട്ടു ചേർക്കപ്പെടുന്ന ടാപ്രത്യയത്തിന്നു ഇന എന്നും ങേ പ്രത്യയത്തിന്നു ആയ എന്നും ങസി പ്രത്യയത്തിന്നു ആൽ എന്നും ങസ്പ്രത്യയത്തിന്നു സ്യ എന്നും ഭിസ് എന്നതിന്നു ഐസ് എന്നും ആദേശം വിധിക്കപ്പെടുന്നു. ഇതു ഹേതുവായിട്ടു കൃഷ്ണശബ്ദത്തിൻെറ തൃതീയൈകവചനവിവക്ഷയിങ്കൽ കൃഷ്ണടാ എന്നു നിൽക്കുമ്പോൾ "അതഷ്ടാങേ ങസിങസാ" മെന്നുതുടങ്ങി മുൻപെ പറഞ്ഞിരിക്കുന്ന ശാസ്ത്രത്തെ പ്രമാണിച്ചിട്ടു ടാ പ്രത്യയത്തിന്ന് ഇന എന്നു ആദേശത്തെ വിധിക്കുന്നു. സ്ഥാനേ ശത്രുവദാദേശഃ എന്നിങ്ങിനെ പരിഭാഷയുണ്ടാകയാൽ ഇവിടെ ടാ പ്രത്യയം കേവലം നശിച്ചിട്ട് അതിൻെറ സ്ഥാനത്തിങ്കൽ ഇന എന്ന ആദേശം വരുന്നതാകയാൽ കൃഷ്ണ ഇന എന്നു സിദ്ധി

ക്കുന്നു. പിന്നെത്തതിൽ "അവൎണ്ണസ്യ ഭവേദ്യോഗ ഇവൎണ്ണേന" ഏ ന്നുതുടങ്ങി സ്വരസന്ധിയിങ്കൽ പറയപ്പെട്ട ശാസ്ത്രത്തെ പ്രമാണിച്ചി ട്ടു കൃഷ്ണഎഃന്നടത്തെ അകാരത്തിന്നു ഇനഎന്നതിന്റെ ഇകാരത്തോ ടു യോഗമുണ്ടാകുമ്പോൾ രണ്ടിന്നുംകൂടി ഏകാരം വിധിക്കപ്പെടുന്നു. കൃഷ്ണേന എന്നു സിദ്ധിക്കുന്നു. ഇവിടെ കൃഷ്ണേന എന്നുള്ളതു സുപ്പു കളിൽ അടങ്ങിയ ടാ പ്രത്യയം ചേൎത്ത് ഉണ്ടാക്കപ്പെട്ടതല്ലായ്കയാൽ അതു സുബന്തമോ എന്നുള്ള ശങ്കയെ "അസ്യപദത്വേസ്യാദിനാ ദേശസ്യ സുപ്ത്വാത്" എന്നതുകൊണ്ടു പരിഹരിക്കുന്നു. ഇവിടെ ഇ നാദേശത്തിന്നു സുപ്പിന്റെ ഭാവമുണ്ടായിരിക്കയാൽ കൃഷ്ണേന എന്നു ള്ളതിന്നു സുബന്തത്വ നിരൂപിതമായിരിക്കുന്ന പദത്വം ഭവിക്കുന്നു.

ആദേശേ സ്ഥാനിധൎമ്മാസ്യുഃ കാൎയ്യംവൎണ്ണാശ്രയം വിനാ
അതോഭ്യാമ്യാത്വമേത്വഞ്ച ഭ്യസ്യോസിസുപിസാമിച।
സ്യാൽകൃഷ്ണാഭ്യാംകൃതഥാകൃഷ്ണൈഃ കൃഷ്ണായഭ്യാംഭ്യസോൎദ്ധ്വയോഃ
കൃഷ്ണാഭ്യാം മഥകൃഷ്ണേഭ്യഃ കൃഷ്ണാൽ കൃഷ്ണസ്യ കൃഷ്ണയോഃ.

വൎണ്ണാശ്രയമായിരിക്കുന്ന കാൎയ്യത്തെ ഒഴിച്ച് ആദേശത്തിങ്കൽ സ്ഥാനിധൎമ്മങ്ങൾ ഭവിക്കും. ഭ്യാമ് പരമായിരിക്കും വിഷയത്തിങ്കൽ അത്തിന്ന് ആത്വവും ഭ്യസും. ഓസും. സുപ്പും. സാമും പരമായിരി ക്കും വിഷയത്തിങ്കൽ ആകട്ടെ ഏത്വവും ഭവിക്കും. കൃഷ്ണാഭ്യാം എ ന്നും അപ്രകാരം കൃഷ്ണൈഃഎന്നും കൃഷ്ണായഎന്നും ഭ്യാം.ഭ്യസ്കളിൽ രണ്ടിലും കൃഷ്ണാഭ്യാം എന്നും അനന്തരം കൃഷ്ണേഭ്യഃ എന്നും കൃഷ്ണാൽ എന്നും കൃഷ്ണസ്യ എന്നും കൃഷ്ണയോഃ എന്നും ഉദാഹരണം. ഇവി ടെ ഭ്യാം ഭ്യസ്കളിൽ രണ്ടിലും എന്നു പറഞ്ഞത് ചതുൎത്ഥി പഞ്ചമീ വിഭക്തികളുടെ ദ്വിവചന ബഹുവചനങ്ങളെ ഉദ്ദേശിച്ചിട്ടാകുന്നു.

ഇനാദേശത്തിന്നു സുപ്ത്വമുണ്ടാകയാൽ കൃഷ്ണേന എന്നേടത്തു പദത്വം സംഭവിക്കുന്നു എന്നു മുമ്പെ പറഞ്ഞതിന്നു "ആദേശേ സ്ഥാനി ധൎമ്മാസ്യുഃ" എന്നു തുടങ്ങിയുള്ള അൎദ്ധശ്ലോകംകൊണ്ടു ന്യാ യത്തെ കാണിക്കുന്നു. വൎണ്ണസംബന്ധമായ കാൎയ്യമല്ലാതേടത്ത് ആ ദേശത്തിന്നു സ്ഥാനിയുടെ ധൎമ്മം സിദ്ധിക്കുന്നു. ഇവിടെ ഇനാദേ ശം പ്രത്യയാശ്രയകാൎയ്യമാകയാൽ അതിന്നു സ്ഥാനിയായിരിക്കുന്ന ടാ പ്രത്യയത്തിന്റെ സുബന്തത്വരൂപമായ ധൎമ്മം സിദ്ധിക്കുന്നു. കൃ

ഷ്ണശബ്ദത്തിന്റെ തൃതീയാ ദ്വിവചനവിവക്ഷയിങ്കൽ ഭ്യാം പ്രത്യയത്തെ ചേൎക്കുന്നു. കൃഷ്ണാഭ്യാം എന്നു നിൽക്കുമ്പോൾ "അതോഭ്യാം" എന്നുതുടങ്ങി മുൻപെ പറഞ്ഞ ശാസ്ത്രപ്രകാരം കൃഷ്ണശബ്ദത്തിന്റെ അത്തിന്നു ആത്വം ഭവിക്കുന്നു. കൃഷ്ണാഭ്യാം എന്നു സിദ്ധിക്കുന്നു. കൃഷ്ണശബ്ദത്തിന്റെ തൃതീയാബഹുവചനവിവക്ഷയിങ്കൽ ഭിസ് പ്രത്യയത്തെ ചേൎക്കുന്നു. കൃഷ്ണഭിസ് എന്നു നിൽക്കുമ്പോൾ "അതസ്സ്വാങ്ങേങ്ങസിങ്ങസാം" എന്നു തുടങ്ങിയുള്ള ശ്ലോകത്തിൽ "ഐസ്ഭിസഃ" എന്നു പറഞ്ഞിരിക്കയാൽ അകാരാന്തമായിരിക്കുന്ന കൃഷ്ണ എന്നതിൽനിന്നു ഭിസ്പ്രത്യയം പരമായിക്കുമ്പോൾ അതിന്നു ഐസ് എന്ന ആദേശത്തെ വിധിക്കുന്നു. കൃഷ്ണ ഐസ് എന്നു സിദ്ധിക്കുന്നു. പിന്നെ "അവൎണ്ണസ്യ ഭവേദ്യോഗ" എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം അകാരത്തിന്നു ഐകാരത്തോടു യോഗമുണ്ടാകുമ്പോൾ രണ്ടിന്നുംകൂടി ഐകാരം വരും കൃഷ്ണൈസ് എന്നിരിക്കും. പിന്നെത്തതിൽ "പദാന്തയോസ്സ്യാൽ സരയോൎവ്വിസൎഗ്ഗഃ" എന്നു പറഞ്ഞിരിക്കയാൽ സകാരത്തിന്നു വിസൎഗ്ഗം വന്നിട്ടു കൃഷ്ണൈഃ എന്നു സിദ്ധിക്കുന്നു. കൃഷ്ണശബ്ദത്തിന്റെ ചതുൎത്ഥ്യേകവചനവിവക്ഷയിങ്കൽ ങേ പ്രത്യയത്തെ ചേൎക്കുന്നു. കൃഷ്ണ ങേ എന്നിരിക്കുമ്പോൾ "അതസ്സ്വാങേ ങസിങസാം" എന്നു തുടങ്ങി മുൻപെ പറഞ്ഞിരിക്കുന്ന ശാസ്ത്രത്തെ പ്രമാണിച്ചിട്ടു ങേ പ്രത്യയത്തിന്ന് ആയ എന്നു ആദേശം വരും. കൃഷ്ണ ആയ എന്നിരിക്കും "സ്വദീൎഘസ്യാദസന്ധ്യൎണ്ണസവൎണ്ണ സ്വരസംയുതിഃ" എന്നു പറഞ്ഞിരിക്കയാൽ കൃഷ്ണശബ്ദത്തിങ്കലെ അകാരത്തിന്നും ആയാദേശത്തിങ്കലെ ആകാരത്തിന്നുംകൂടി ദീൎഘം ഭവിക്കും. കൃഷ്ണായ എന്നു സിദ്ധിക്കുന്നു. കൃഷ്ണശബ്ദത്തിന്റെ ചതുൎത്ഥി ദ്വിവചനവിവക്ഷയിങ്കൽ ഭ്യാം പ്രത്യയത്തെ ചേൎക്കുന്നു. കൃഷ്ണഭ്യാം എന്നിരിക്കുമ്പോൾ "അതോഭ്യാമ്യാത്വ"മെന്നു മുൻപെ പറഞ്ഞിരിക്കയാൽ കൃഷ്ണശബ്ദത്തിന്റെ അകാരത്തിന്ന് ആകാരം വരും. കൃഷ്ണാഭ്യാം എന്നു സിദ്ധിക്കുന്നു. കൃഷ്ണശബ്ദത്തിന്റെ ചതുൎത്ഥീബഹുവചനവിവക്ഷയിങ്കൽ ഭ്യസ് പ്രത്യയത്തെ ചേൎക്കുന്നു. കൃഷ്ണഭ്യസ് എന്നു നിൽക്കുമ്പോൾ "എത്വം തുഭ്യസ്യോ സിസുപിസാമി ച" എന്നു മുൻപെ പറഞ്ഞിരിക്കയാൽ കൃഷ്ണശബ്ദത്തിന്റെ അകാരത്തിന്ന് എകാരം വ

ന്നു. കൃഷ്ണേഭ്യസ് എന്നായി തീരുന്നു, പിന്നെത്തതിൽ "പദാന്തയോസ്സ്യാൽ സരയോർവ്വിസൎഗ്ഗഃ" എന്നു പറഞ്ഞിരിക്കയാൽ സകാരത്തിന്നു വിസൎഗ്ഗം വന്നിട്ടു കൃഷ്ണേഭ്യഃ എന്നു സിദ്ധിക്കുന്നു. കൃഷ്ണശബ്ദത്തിന്റെ പഞ്ചമ്യേകവചനവിവക്ഷയിങ്കൽ ങസിപ്രത്യയത്തെ ചേൎക്കുന്നു. കൃഷ്ണ ങസി എന്നിരിക്കുന്നു. 'അതഷ്ടാങെ ങസി ങസാമിനായാൽ സ്യാസ്സ്യഃ' എന്നു പറഞ്ഞിരിക്കയാൽ ങസിപ്രത്യയത്തിന്നു ആൽ എന്ന ആദേശത്തെ വിധിക്കുന്നു. കൃഷ്ണ ആൽ എന്നു നില്ക്കുന്നു. "സവദീൎഘസ്സ്യാദസന്ധ്യൎണ്ണേ സവൎണ്ണേസ്വരസംയുതിഃ" എന്നു പറഞ്ഞപ്രകാരം ദീൎഘാദേശം ചെയ്തിട്ടു കൃഷ്ണാൽ എന്ന രൂപം സിദ്ധിക്കുന്നു. കൃഷ്ണശബ്ദത്തിന്റെ പഞ്ചമീദ്വിവചനവിവക്ഷയിങ്കൽ ചതുൎത്ഥീദ്വിവചനത്തിന്നെന്നപോലെയും പഞ്ചമീബഹുവചനത്തിന്നു ചതുൎത്ഥീബഹുവചനത്തിന്നെന്നപോലെയും പ്രക്രിയയേ കാണേണ്ടതാകുന്നു. കൃഷ്ണശബ്ദത്തിന്റെ ഷഷ്ഠ്യേകവചനവിവക്ഷയിങ്കൽ ങസ്പ്രത്യയത്തെ ചേൎക്കുന്നു. കൃഷ്ണങസ് എന്നു നില്ക്കുന്നു. 'അതഷ്ടാങെ ങസിങസാമിനായാൽ സ്യാസ്സ്യഃ' എന്നു പറഞ്ഞിരിക്കയാൽ ങസ് പ്രത്യയത്തിന്നു സ്യാദേശത്തെ വിധിക്കുന്നു. കൃഷ്ണസ്യ എന്നു സിദ്ധിക്കുന്നു. കൃഷ്ണശബ്ദത്തിന്റെ ഷഷ്ഠീദ്വിവചനവിവക്ഷയിങ്കൽ ഓസ്പ്രത്യയത്തെ ചേൎക്കുന്നു. കൃഷ്ണഓസ് എന്നു വരുന്നു. "എതദ്ബഹുഭ്യസ്യോ സിസുപിസാമി ച" എന്നു പറഞ്ഞിരിക്കയാൽ കൃഷ്ണശബ്ദത്തിന്റെ അകാരത്തിന്ന് എകാരം വരുന്നു. കൃഷ്ണേ ഓസ് എന്നായി തീരുന്നു. "അയവായാവ ആദേശാഃ" എന്നു തുടങ്ങിയുള്ള വചനപ്രകാരം എകാരത്തിന്ന് അയാദേശത്തെ വിധിക്കുന്നു. കൃഷ്ണയ് ഓസ് എന്നു നില്ക്കുന്നു. യോജിപ്പിക്കുമ്പോൾ കൃഷ്ണയോസ് എന്നായി തീരുന്നു. സകാരത്തിന്നു വിസൎഗ്ഗം വന്നിട്ടു കൃഷ്ണയോഃ എന്ന രൂപവും സിദ്ധിക്കുന്നു.

അതഃകാരാന്തസംഖ്യാഭ്യോ ഹ്രസ്വേഭ്യശ്ചാമി തസ്യ നുട്
ആഗമഃ ഷ്വൽ സുഖോക്ത്യൎത്ഥോ ദേശവിധ്യൎത്ഥ കൊന്ത്യഹല്.

അതഃകാരാന്തസംഖ്യകളിൽ നിന്നും ഹ്രസ്വങ്ങളിൽനിന്നും ആമ് പരമായിരിക്കും വിഷയത്തിങ്കൽ അതിന്നു നുട് ഭവിക്കും. ആ

ഗമങ്ങളിൽ ഉത് സുഖോച്ചാരണാർത്ഥമായും അന്ത്യഹല് ദേശവിധ്യർത്ഥകമായും ഭവിക്കും.

അതകാരാന്തസംഖ്യകൾ, തകാരാന്തകളായിരിക്കുന്ന സംഖ്യകൾ എന്നിയെ ഇരിക്കുന്നവ. അത്, ആമ് പ്രത്യയം. നട്, നഡാഗമം. സുഖോച്ചാരണാർത്ഥം, സുഖോക്തി അർത്ഥമായുള്ളത്. സുഖോക്തി, സുഖോച്ചാരണം. അർത്ഥം, പ്രയോജനം. അന്ത്യഹല് അന്തിമായിരിക്കുന്ന ഹല്. അന്ത്യം, അന്തത്തിങ്കൽ ഭവിച്ചത്. ദേശവ്യധ്യർത്ഥകം, ദേശത്തിന്റെ വിധി അർത്ഥമായുള്ളത്.

തകാരാന്തങ്ങളല്ലാത്ത സംഖ്യാശബ്ദങ്ങളിൽനിന്നും ഹ്രസ്വങ്ങളിൽനിന്നും പരമായിട്ട് ആമ് പ്രത്യയം വരുമ്പോൾ അതിന്നു നഡാഗമം വിധിക്കപ്പെടുന്നു. ആഗമങ്ങളിൽ ഉകാരത്തെ സുഖോച്ചാരണത്തിന്നും അന്തത്തിൽ കാണപ്പെടുന്ന വ്യഞ്ജനത്തെ ആഗമം വരുന്നതായ സ്ഥലത്തെ നിർണ്ണയിക്കുന്നതിന്നും വേണ്ടി സ്വീകരിക്കുന്നു. ഇങ്ങനെ ഈ നഡാഗമത്തിൽ ഉകാരം സുഖോച്ചാരണത്തിനായിക്കൊണ്ടും ടകാരം ദേശവിധിക്കായിക്കൊണ്ടും ചേക്കപ്പെട്ടിരിക്കയാൽ അവകൾ "ഇതൊന്നുബന്ധാഃ കാര്യാർത്ഥാഃ" എന്നു തുടങ്ങിയുള്ള വചനപ്രകാരം ലോപം വരുമെന്നും നകാരം മാത്രം ശേഷിക്കുമെന്നും വിചാരിക്കേണ്ടതാകുന്നു.

കൃഷ്ണശബ്ദത്തിന്റെ ഷഷ്ഠീബഹുവചനവിവക്ഷയിങ്കൽ ആമ് പ്രത്യയത്തെ ചേക്കുന്നു. കൃഷ്ണ ആമ് എന്നു നിൽക്കുമ്പോൾ "അതകാരാന്തസംഖ്യാഭ്യഃ" എന്നു തുടങ്ങി മുമ്പേ പറഞ്ഞിരിക്കുന്ന ശാസ്ത്രത്തെ പ്രമാണിച്ചിട്ട് ആമിന്നു നഡാഗമം വിധിക്കപ്പെടുന്നു. നഡാഗമത്തിങ്കൽ ടകാരത്തെ ഇത്തായി സ്വീകരിക്കയാൽ "ടിൽ പീറവദധ സ്ഥിഷ്ടേൽ" എന്ന പരിഭാഷയെ പ്രമാണിച്ചുംകൊണ്ടു ടിത്തായിരിക്കുന്ന നഡാഗമത്തെ ആമ് പ്രത്യയത്തിന്റെ അധോഭാഗത്തിങ്കൽ ചേക്കേണ്ടതാകുന്നു. കൃഷ്ണനട് ആമ് ഇവിടെ അന്ത്യഹല് ആയിരിക്കുന്ന ടകാരം ദേശവിധിയെ ചെയ്തുംകൊണ്ടു ലോപിക്കുന്നു. കൃഷ്ണനു ആമ് ഉകാരം സുഖോച്ചാരണത്തിന്നായിക്കൊണ്ടാണെന്നു പറഞ്ഞിരിക്കയാൽ പ്രക്രിയാദശയിങ്കൽ അതുവും ലോപിക്കുന്നു. കൃഷ്ണന് ആമ് എന്നു നിൽക്കുന്നു. യോജിപ്പിക്കുമ്പോൾ കൃഷ്ണനാമ് എന്നു വരുന്നു.

ദീർഘോച്ചാം നാമി കൃഷ്ണാനാം ങൌകൃഷ്ണേ കൃഷ്ണയോഃ പരം
ഇവർണ്ണാദിസ്വരാദ്രേഫാൽ കാച്ചോർദ്ധ്വസ്യാ പദാന്തരേ
പ്രത്യയാദേശയോസ്സസ്യ ഷത്വം കൃഷ്ണേഷു സിദ്ധ്യതി.

നാമ് പരമായിരിക്കും വിഷയത്തിങ്കൽ അച്ചുകൾക്കു ദീർഘം ഭവിക്കുന്നു. കൃഷ്ണാനാം എന്നു ഉദാഹരണം. ങിയിങ്കൽ കൃഷ്ണേ എന്നും മറ്റോത് കൃഷ്ണയോഃ എന്നും ഭവിക്കുന്നു. ഇവർണ്ണാദിസ്വരത്തിങ്കൽ നിന്നും രേഫത്തിങ്കൽനിന്നും കകാരത്തിങ്കൽനിന്നും ഊർദ്ധ്വമായിരിക്കുന്ന അപദാന്തരത്തിങ്കലെ പ്രത്യയാദേശങ്ങളുടെ സകാരത്തിന്നു ഷത്വം ഭവിക്കും. കൃഷ്ണേഷു എന്നു സിദ്ധിക്കുന്നു

ഇവർണ്ണാദിസ്വരം, ഇവർണ്ണാദിയായിരിക്കുന്ന സ്വരം, അപദാന്തരം. അനന്ത്യപദം(സമാനപദമെന്നുതാല്പര്യം). പ്രത്യയാദേശങ്ങൾ=പ്രത്യയവും ആദേശവും.

കൃഷ്ണനാമ് എന്നു നടേനിന്നേടത്ത "ദീർഘോച്ചാം നാമി" എന്നുതുടങ്ങി ഇപ്പോൾ പറയപ്പെട്ടിരിക്കുന്ന ശാസ്ത്രപ്രകാരം കൃഷ്ണശബ്ദത്തിങ്കലെ അകാരം ദീർഘിക്കും; കൃഷ്ണാനാം എന്ന രൂപം സിദ്ധിക്കുന്നു. കൃഷ്ണശബ്ദത്തിന്റെ സപ്തമ്യേകവചനവിവക്ഷയിങ്കൽ ങി പ്രത്യയത്തെ ചേർക്കുന്നു. കൃഷ്ണ ങി എന്നു നിൽക്കും. ഇതോനുബന്ധാഃ കാര്യാർത്ഥാഃ എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ങിപ്രത്യയത്തിന്റെ ങകാരം ഇൽ സംജ്ഞകൊണ്ടു ലോപിക്കുന്നു. ഇകാരം അവശേഷിക്കുന്നു. കൃഷ്ണ ഇ എന്നു നിൽക്കുമ്പോൾ "അവർണ്ണസ്യ ഭവേദ്യോഗഃ" എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം എകാരത്തെ ആദേശിച്ചിട്ടു കൃഷ്ണേ എന്ന രൂപം സിദ്ധിക്കുന്നു; കൃഷ്ണശബ്ദത്തിന്റെ സപ്തമീദ്വിവചനത്തിന്നു ഷഷ്ഠീദ്വിവചനത്തിന്ന് എന്നപോലെ പ്രക്രിയയെ കണ്ടുകൊള്ളേണ്ടതാകുന്നു, കൃഷ്ണശബ്ദത്തിന്റെ സപ്തമീബഹുവചനവിവക്ഷയിങ്കൽ സുപ് പ്രത്യയത്തെ ചേർക്കുന്നു, കൃഷ്ണസുപ് എന്നു നിൽക്കുമ്പോൾ "ഇതോനുബന്ധാഃ കാര്യാർത്ഥാഃ" എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം പകാരത്തിന്ന് ഇൽ സംജ്ഞകൊണ്ടു ലോപം ഭവിക്കുന്നു. കൃഷ്ണസു എന്നു ശേഷിക്കുന്നു. പിന്നെത്തതിൽ "എതപന്തുഭ്യസ്യാസിസുപിസാമി" എന്നു പറഞ്ഞിരിക്കയാൽ കൃഷ്ണശബ്ദത്തിന്റെ അകാരത്തിന്ന് എ

ത്വം ഭവിക്കുന്നു. കൃഷ്ണേസു എന്നായി തീരുന്നു. അതിൽപിന്നെ ''ഇവർണ്ണാദിസ്വരാദ്രേഫാൽ'' എന്നു തുടങ്ങി മുൻപെ പറഞ്ഞ ശാസ്ത്രപ്രകാരം സകാരത്തിന്നു ഷകാരം വന്നിട്ടു കൃഷ്ണേഷു എന്നു സിദ്ധിക്കുന്നു.

എവമന്യേപ്യകാരാന്താശ്ശബ്ദാവൃക്ഷഘടാദയഃ
പുല്ലിംഗാസ്സൌജസിത്യാദ്യൈർന്നേതവ്യാഃ പ്രത്യയൈസ്സഹ.

ഇപ്രകാരം അകാരാന്തങ്ങളായി വൃക്ഷഘടാദികളായി അന്യങ്ങളായിരിക്കുന്ന ശബ്ദങ്ങളും സൌജസിത്യാദ്യങ്ങളായിരിക്കുന്ന പ്രത്യയങ്ങളോടുകൂടി നേതവ്യങ്ങൾ.

വൃക്ഷഘടാദികൾ, വൃക്ഷഘടങ്ങൾ തുടങ്ങിയുള്ളവ. സൌജസിത്യാദ്യങ്ങൾ, സു ഔ ജസ് എന്നു തുടങ്ങിയുള്ളവ. നേതവ്യങ്ങൾ, നയിക്കപ്പെട്ടുവാൻ യോഗ്യങ്ങൾ. നയിക്ക=പ്രാപിപ്പിക്ക.

അകാരാന്തങ്ങളായും പുല്ലിംഗങ്ങളായും ഇരിക്കുന്ന മററുള്ള ശബ്ദങ്ങൾക്കും കൃഷ്ണശബ്ദത്തിന്നെന്നപോലെ സു ഔ ജസ് തുടങ്ങിയുള്ള പ്രത്യയങ്ങളെ ചേർത്തു പ്രക്രിയയെ കണ്ടുകൊള്ളേണ്ടതാകുന്നു.

സ്യാദൃവർണ്ണ രഷോർദ്ധ്വസ്യ നസ്യാനന്യപദേ ണതാ
വ്യവധാനേപി ചുടുതുശലസൈർഭ്യോ വിലക്ഷണൈഃ.

ഋവർണ്ണരഷോർദ്ധ്വമായിരിക്കുന്ന അനന്യപദത്തിങ്കലെ നകാരത്തിന്നു ചുടുതുശലസങ്ങളിൽനിന്നു വിലക്ഷണങ്ങളെക്കൊണ്ടു വ്യവധാനം സത്തായിരിക്കും വിഷയത്തിങ്കൽപോലും ണതാഭവിക്കും.

ഋവർണ്ണരഷോർദ്ധ്വം, ഋവർണ്ണരഷങ്ങളിൽനിന്ന് ഊർദ്ധ്വമായുള്ളത്. ഋവർണ്ണരഷങ്ങൾ—ഋവർണ്ണരേഫഷകാരങ്ങൾ. അനന്യപദം സമാനപദം, ചുടുതുശലസങ്ങൾ ചുടുതുക്കളും ശലസങ്ങളും—ചുടുതുക്കൾ, ചവർഗ്ഗ ടവർഗ്ഗ തവർഗ്ഗങ്ങൾ—ശലസങ്ങൾ ശകാര ലകാര സകാരങ്ങൾ. വിലക്ഷണങ്ങൾ=ഭിന്നങ്ങൾ, വ്യവധാനം— മറവ്. ണതാ—ണത്വം.

ഋവർണ്ണരേഫഷകാരങ്ങളിൽനിന്നു മേല്പട്ട് ഒരേപദത്തിങ്കലിരിക്കുന്ന നകാരത്തിന്നു ചവർഗ്ഗ ടവർഗ്ഗ തവർഗ്ഗങ്ങളേയും ശകാര ലകാ

ര ഷ കാരങ്ങളേയും ഒഴിച്ചു മററുള്ള വൎണ്ണങ്ങളെക്കൊണ്ടു മറവുണ്ടായിരിക്കിലും ണകാരം ഭവിക്കും.

ഉ:— വൃക്ഷേണേന്ദ്രേണവൃക്ഷാണാം നപദാന്തസ്യസാവൃഷാൻ

പദാന്തമായിരിക്കുന്ന നകാരത്തിന്ന് അതു ഭവിക്കയില്ല

ഉദാഹരണം:—വൃഷാൻ അത്ര, ണത്വാ—

വൃക്ഷശബ്ദത്തിന്റെ തൃതീയൈകവചന വിവക്ഷയിങ്കൽ ടാപ്രത്യയത്തിനു "അത ഷ്ടാങെ ങസി ങസാം" എന്ന ശാസ്ത്രപ്രകാരം ഇനാദേശത്തെ ചെയ്യുമ്പോൾ വൃക്ഷ ഇന എന്നിരിക്കും. പിന്നത്തേതിൽ "അവൎണ്ണസ്യ ഭവേദ്യോഗ ഇവൎണ്ണേന പരേണ" എന്നുതുടങ്ങിയുള്ള ശാസ്ത്രപ്രകാരം ഏകാരത്തെ ആദേശിച്ചിട്ടു വൃക്ഷേന എന്നും പിന്നത്തേതിൽ "സ്യാദൃവൎണ്ണരഷോൎമ്മദ്ധ്യസ്ഥ" എന്നു തുടങ്ങി മുൻപെ പറഞ്ഞിരിക്കുന്ന ശാസ്ത്രപ്രകാരം ഷകാരത്തിന്നു മേല്പട്ട് ഒരേപദത്തിങ്കലിരിക്കുന്നതായ നകാരത്തിന്നു ണത്വവും വരും. വൃക്ഷേണ എന്ന രൂപം സിദ്ധിക്കുന്നു. ഇങ്ങിനെ മററുള്ളേടങ്ങളിലും അവസ്ഥക്കു തക്കവണ്ണം കാണേണ്ടതാകുന്നു. പദത്തിന്റെ അന്തത്തിങ്കൽ ഇരിക്കുന്ന നകാരത്തിന്ന് ഇപ്രകാരം ണത്വം വരികയില്ല. വൃഷാൻ എന്നേടത്തു ഷാകാരത്തിന്റെ മേല്പട്ട് ഒരേപദത്തിങ്കൽ നകാരമുണ്ടെങ്കിലും അതു പദത്തിന്റെ അന്തത്തിങ്കലാകയാൽ "നപദാന്തസ്യസാ" എന്നുള്ള നിഷേധശാസ്ത്രമുണ്ടാകയാൽ അവിടെ നകാരത്തിന്നു ണത്വം വിധിക്കപ്പെടുന്നില്ല. വൃക്ഷേണ എന്നേടത്തു ണത്വം വിധിക്കുന്ന വിഷയമായിത്തീൎന്ന നകാരത്തിന്നു മേല്പട്ട് അകാരമുണ്ടായിരിക്കയാൽ അതിന്നു പദാന്തത്വം സംബന്ധിക്കുന്നില്ല, അതുമൂലം ഈ നിഷേധശാസ്ത്രത്തിന്റെ അവകാശം അവിടെ സംശയിപ്പാനില്ല.

സൎവ്വാദ്യാസ്സൎവ്വനാമാഖ്യാസ്തേഷാമദന്തോൎദ്ധ്വവൎത്തിനാം
സ്യുൎജ്ജസ്ങേങസിനാമ്ങീനാമീസ്മൈസ്മാൽസാംസ്മിനഃക്രമാൽ.

സൎവ്വാദ്യങ്ങൾ, സൎവ്വനാമാഖ്യങ്ങൾ അവററിൽ അദന്തോൎദ്ധ്വവൎത്തികളായിരിക്കുന്ന ജസ്ങെങസിനാമ്ങികൾക്കു ക്രമത്താലെ ഈ സ്മൈസ്മാൽ സാംസ്മിനകൾ ഭവിക്കും.

സൎവ്വാദ്യങ്ങൾ, സൎവ്വശബ്ദം തുടങ്ങിയുള്ളവ. സൎവ്വനാമാഖ്യങ്ങ

ൾ, സൎവ്വനാമങ്ങൾ എന്ന ആഖ്യയോടുകൂടിയവ. അവസൎവ്വാദ്യങ്ങൾ. അദന്തോൎദ്ധ്വവൎത്തികൾ, അദന്തത്തിന്റെ ഊൎദ്ധ്വത്തിങ്കൽ വൎത്തിക്കശീലമായിട്ടുള്ളവ. അദന്തം=അകാരാന്തം. വൎത്തിക്ക=സ്ഥിതിചെയ്ക. ജസ്ങെങസിനാമ്ങികൾ, ജസ്സും, ങെ പ്രത്യയവും, ങസി പ്രത്യയവും നാമും. [മുൻപിൽ കാണിച്ചപ്രകാരം ആമ് പ്രത്യയത്തിന്നനുഡാഗമത്തെ ചെയ്തിട്ടുണ്ടായത്] ങി പ്രത്യയവും, ഈ സ്മൈസ്മാൽ സാം സ്മിനകൾ, ഈ, സ്മൈസ്മാൽ, സാംസ്മിൻ എന്ന ആദേശങ്ങൾ.

അകാരാന്തങ്ങളായിരിക്കുന്ന സൎവ്വനാമങ്ങൾക്കു പരമായിരിക്കുന്ന ജസ്പ്രത്യയത്തിന്ന് ഈ എന്ന ആദേശവും ങെ പ്രത്യയത്തിന്നു സ്മൈ എന്ന ആദേശവും ങസി പ്രത്യയത്തിന്നു സ്മാൽഎന്ന ആദേശവും നാമ് എന്നതിന്നു സാമ് എന്ന ആദേശവും ങി പ്രത്യയത്തിന്നു സ്മിൽ എന്ന ആദേശവും വിധിക്കപ്പെടുന്നു.

സിദ്ധ്യന്തി സൎവ്വേ സൎവ്വസ്മൈ സൎവ്വസ്മാ ദേതത്ഷതയോഃ
സൎവ്വേഷാ മഥ സൎവ്വസ്മിൻ തതോന്യൽ കൃഷ്ണ ശബ്ദവൽ.

സൎവ്വേ എന്നും സൎവ്വസ്മൈ എന്നും സൎവ്വസ്മാൽ എന്നും എതത്ഷതങ്ങൾ വിഷയം സൎവ്വേഷാം എന്നും അനന്തരം സൎവ്വസ്മിൻ എന്നും സിദ്ധിക്കുന്നു. അവററിൽനിന്ന് അന്യം കൃഷ്ണശബ്ദംപോലെ.

എതത്ഷതങ്ങൾ, എതത്വും ഷതത്വും. എതത്=എകാരം. ഷതത്=ഷകാരം.

സൎവ്വശബ്ദത്തിന്റെ പ്രഥമാബഹുവചനവിവക്ഷയിങ്കൽ സൎവ്വജസ് എന്നിരിക്കുമ്പോൾ സൎവ്വാദ്യാഃ എന്നുതുടങ്ങി നടെ പറഞ്ഞിരിക്കുന്ന ശാസ്ത്രപ്രകാരം ജസ്പ്രത്യയത്തിന്ന് ഈ എന്നാദേശം വിധിക്കപ്പെടുന്നു. സൎവ്വ ഇ എന്നിരിക്കുന്നു. പിന്നത്തേതിൽ "അവൎണ്ണസ്യഭവേദ്യോഗഃ" എന്നുതുടങ്ങിയുള്ള ശാസ്ത്രപ്രകാരം സൎവ്വേ എന്ന രൂപം സിദ്ധിക്കുന്നു. സൎവ്വശബ്ദത്തിന്റെ ചതുൎത്ഥ്യേകവചനവിവക്ഷയിങ്കൽ സൎവ്വങെ എന്നിരിക്കുന്നു. "സൎവ്വാദ്യാഃ" എന്നുതുടങ്ങിയുള്ള ശാസ്ത്രത്തെ പ്രമാണിച്ചിട്ട് ങെ പ്രത്യയത്തിന്നു സ്മൈ എന്നാദേശം വിധിക്കപ്പെടുന്നു; സൎവ്വസ്മൈ എന്നു

ത്രൂപം സിദ്ധിക്കുന്നു. സൎവ്വശബ്ദത്തിന്റെ പഞ്ചമ്യേകവചനവിവക്ഷയിങ്കൽ സൎവ്വ ങസി എന്നിരിക്കുമ്പോൾ ങസിപ്രത്യയത്തിന്നു സൎവ്വാദ്യാഃ എന്നുതുടങ്ങിയുള്ള ശാസ്ത്രത്തെ പ്രമാണിച്ചിട്ടു സ്മാൽ എന്നാദേശം വിധിക്കപ്പെടുന്നു, സൎവ്വസ്മാൽ എന്നു ത്രൂപം സിദ്ധിക്കുന്നു. സൎവ്വശബ്ദത്തിന്റെ ഷഷ്ഠീബഹുവചനവിവക്ഷയിങ്കൽ സൎവ്വ ആമ് എന്നിരിക്കുമ്പോൾ “സൎവ്വാദ്യാഃ” എന്നുതുടങ്ങിയുള്ള ശാസ്ത്രത്തെ പ്രമാണിച്ചിട്ടു നമ്മിന്നു സാമ് എന്ന ആദേശം വിധിക്കപ്പെടുന്നു. സൎവ്വസാം എന്നിരിക്കുന്നു. പിന്നത്തേതിൽ “അതോദ്യാം” എന്നുതുടങ്ങിയുള്ള ശാസ്ത്രപ്രകാരം സാമ് പരമായിരിക്കുമ്പോൾ സൎവ്വശബ്ദത്തിന്റെ അകാരത്തിന്ന് എകാരം വരും സൎവ്വേസാം എന്നിരിക്കും. പിന്നെത്തതിൽ “ഇവൎണ്ണാദിസ്വരാദ്രേഫാൽ” എന്നുള്ള ശാസ്ത്രപ്രകാരം എകാരത്തിൽനിന്നു പരമായിരിക്കുന്ന ആദേശസകാരത്തിന്നു ഷത്വം വരും സൎവ്വേഷാം എന്നു സിദ്ധിക്കുന്നു. സപ്തമ്യേകവചനവിവക്ഷയിങ്കൽ സൎവ്വങി എന്നു നില്ക്കുമ്പോൾ “സൎവ്വാദ്യാ സ്സൎവ്വനാമാഖ്യാഃ” എന്നുതുടങ്ങി നടെ പറഞ്ഞിരിക്കുന്ന ശാസ്ത്രപ്രകാരം ങി പ്രത്യയത്തിന്നു സ്മിൻ എന്ന ആദേശം വരുന്നു സൎവ്വസ്മിൻ എന്നു സിദ്ധിക്കുന്നു. മററുള്ളേടത്തു കൃഷ്ണശബ്ദത്തിന്ന് എന്നപോലെ പ്രക്രിയയെ കണ്ടുകൊള്ളേണ്ടതാകുന്നു.

കാൎയ്യം ജസ്ങസിങിനാന്തു പൂൎവ്വാദിഭ്യോ നവാഭവേൽ
പൂൎവ്വേപൂൎവ്വാശ്ച പൂൎവ്വസ്മാൽ പൂൎവ്വാദിത്യാദി ദൃശ്യതാം.

ജസ്ങസിങികളുടെ കാൎയ്യമാകട്ടെ പൂൎവ്വാദികളിൽനിന്നു ഭവിക്കാതിരിക്കുകയോ ചെയ്യും. പൂൎവ്വേ എന്നും പൂൎവ്വാഃ എന്നും പൂൎവ്വസ്മാൽ എന്നും പൂൎവ്വാൽ എന്നും ഇങ്ങിനെ തുടങ്ങി ദശിക്കപ്പെട്ടാലും.

ജസ്ങസിങികൾ: = ജസ് പ്രത്യയവും ങസി പ്രത്യയവും ങി പ്രത്യയവും ജസ് ങസി ങി പ്രത്യയങ്ങൾക്കു മുൻപെ നിൎണ്ണയിക്കപ്പെട്ട ഈ സ്മൈ സ്മാൽ സ്മിൻ എന്ന ഈ മൂന്ന് ആദേശങ്ങൾ സൎവ്വനാമഗണത്തിൽ അടങ്ങിയ പൂൎവ്വാദികളിൽ വികല്പേന വിധിക്കപ്പെടുന്നു. അതുകൊണ്ടു സൎവ്വനാമകാൎയ്യമായ ഈ ആദേശവിധാ

നം ഇഷ്ടമാണെങ്കിൽ പ്രഥമാബഹുവചനത്തിൽ പൂൎവ്വെ എന്നും, അല്ലാത്തപക്ഷം കൃഷ്ണശബ്ദത്തിന്ന് എന്നപോലെ പ്രക്രിയയെ അനസരിച്ചു പൂൎവ്വാഃ എന്നും പഞ്ചമ്യേക വചനത്തിങ്കൽ സൎവ്വനാമകാൎയ്യവിവക്ഷയുണ്ടെങ്കിൽ പൂൎവ്വസ്മാൽ എന്നും അല്ലാത്തപക്ഷം പൂൎവ്വാൽ എന്നും സപ്തമ്യേകവചനത്തിൽ സൎവ്വനാമകാൎയ്യവിവക്ഷയുണ്ടാകുമ്പോൾ പൂൎവ്വസ്മിൻ എന്നും അല്ലാത്തപക്ഷം പൂൎവ്വെ എന്നും രണ്ടുപ്രകാരം രൂപസിദ്ധിയെ ബോധിക്കേണ്ടതാകുന്നു. ഇങ്ങിനെതന്നെ പൂൎവ്വാദികൾ എന്നേടത്ത് ആദി ശബ്ദംകൊണ്ടു ഗണിക്കപ്പെട്ട മററുള്ള എട്ടുശബ്ദങ്ങൾക്കും പ്രക്രിയാഭേദത്തെ കണ്ടുകൊള്ളേണ്ടുന്നതാകുന്നു. പൂൎവ്വാദികളുടെ ചതുൎത്ഥ്യേകവചനത്തിന്നും ഷഷ്ഠീബഹുവചനത്തിന്നും വൈകല്പികവിധി സംബന്ധിക്കാത്തതുകൊണ്ട് അവിടെ സൎവ്വനാമകാൎയ്യമായ സ്മൈ എന്ന ആദേശങ്ങൾ നിത്യമായും വരുന്നു.

നെമാജ്ജസോവാ നെമേച നെമാസ്വേഷന്തു സൎവ്വവൽ.

നെമത്തിങ്കൽനിന്നു ജസിന്റെകാൎയ്യം ഭവിക്കുകയൊ ചെയ്യും. ഉദാഹരണം, നെമെ എന്നും നെമാഃ എന്നും, ശേഷം സൎവ്വശബ്ദം പോലെ.

നേമശബ്ദത്തിങ്കൽ പരമായിവരുന്ന ജസ് പ്രത്യയത്തിന്നുമാത്രം സൎവ്വനാമകാൎയ്യമായ ഈ എന്ന ആദേശം വികല്പിച്ചുവരും. അതുകൊണ്ട് ആ ശബ്ദത്തിന്നു സൎവ്വനാമകാൎയ്യവിവക്ഷയുണ്ടാകുമ്പോൾ ഈ എന്ന ആദേശത്തെ ചെയ്തിട്ടു നേമെ എന്നും അല്ലാത്തപക്ഷം നേമാഃ എന്നും രണ്ടുപ്രകാരം രൂപം വരുന്നു. ശേഷിച്ചിരിക്കുന്ന ങെ, ങസി, നാമ്, ങി എന്നവററിന്നു സൎവ്വശബ്ദത്തിലെന്നപോലെ നേമശബ്ദത്തിലും സ്മൈ സ്മാൽ സാം സ്മിൻ എന്നാദേശങ്ങളെ നിത്യതയിൽ കണ്ടുകൊള്ളേണ്ടതാകുന്നു.

പ്രഥമോല്പഃ കതിപയശ്ചരമോ ല്പസ്തയാന്തകാഃ
ഏഷാം ജസിവികല്പസ്യാൽ കൃഷ്ണശബ്ദവദന്യതഃ.

പ്രഥമം അല്പം കതിപയം ചരമം അല്പം തയാന്തകങ്ങൾ ഇങ്ങിനെയുള്ളിവററിന്നു ജസ്സിങ്കൽ വികല്പം ഭവിക്കും. അന്യങ്ങളിൽ കൃഷ്ണശബ്ദംപോലെ.

“തയാന്തകങ്ങൾ” തയം അന്തത്തിങ്കലുള്ളവ. തയം, തയപ്രത്യയം (അന്തത്തിൽ തയപ്രത്യയത്തോടുകൂടിയ ദ്വിതയ ത്രിതയാദിശബ്ദങ്ങളെന്നു താല്പൎയ്യം).

പ്രഥമാദികളായിരിക്കുന്ന ശബ്ദങ്ങൾ സൎവ്വനാമഗണത്തിങ്കൽ അടങ്ങീട്ടില്ലെങ്കിലും അവക്കു ജസ് പ്രത്യയത്തിങ്കൽ വികല്പിച്ചുംകൊണ്ടു സൎവ്വനാമകാൎയ്യമായ ഈ എന്ന ആദേശം വിധിക്കപ്പെടുന്നു. അതുകൊണ്ട് ആ ശബ്ദങ്ങൾക്കും സൎവ്വനാമകാൎയ്യമായ ഈ എന്ന ആദേശം ഇഷ്ടമെന്നാൽ പ്രഥമെ, അൎദ്ധെ, കതിപയെ, ചരമെ, അല്പെ, ദ്വിതീയെ, തൃതീയെ, എന്നിങ്ങിനെയും അല്ലാത്തപക്ഷം കൃഷ്ണശബ്ദത്തിന്നെന്നപോലെ എല്ലാടവും പ്രക്രിയയെ കണ്ടുകൊള്ളേണ്ടതാകുന്നു.

സ്യാൽകാൎയ്യം ങസിങെങിനാം വാ ദ്വിതീയതൃതീയയൊഃ
ദ്വിതീയസ്മൈ ദ്വിതീയായ ജസാമോസ്തു ഹി കൃഷ്ണവൽ

ങസിങെങികളുടെ കാൎയ്യം ദ്വിതീയ തൃതീയങ്ങളിൽ ഭവിക്കുകയൊ ചെയ്യും. ഉദാഹരണം; ദ്വിതീയസ്മൈ ദ്വിതീയായ, ഇവിടെ ജസാമുകളിലാവട്ടെ കൃഷ്ണശബ്ദത്തിന്നെന്നപോലെ.

ങസിങെങികൾ, ങസിപ്രത്യയവും ങെപ്രത്യയവും ങിപ്രത്യയവും ജസാമ്കൾ, ജസ് പ്രത്യയവും ആമ് പ്രത്യയവും.

ദ്വിതീയ തൃതീയശബ്ദങ്ങളിൽനിന്നു പരങ്ങളായിട്ടു വരുന്ന ങസിങെങിപ്രത്യയങ്ങൾക്കു സൎവ്വനാമങ്ങളിൽ വിധിക്കപ്പെട്ട സ്മാൽ സ്മൈ സ്മിൻ എന്ന ആദേശകാൎയ്യം വികല്പിച്ചുകൊണ്ടു ഭവിക്കും. സൎവ്വനാമകാൎയ്യവിവക്ഷയുണ്ടെങ്കിൽ ചതുൎത്ഥ്യേകവചനത്തിങ്കൽ സ്മൈ എന്നാദേശത്തെ ചെയ്തിട്ടു ദ്വിതീയസ്മൈ എന്നും തൃതീയസ്മൈ എന്നും പഞ്ചമ്യേകവചനത്തിങ്കൽ സ്മാൽ എന്നാദേശത്തെ ചെയ്തിട്ടു ദ്വിതീയസ്മാൽ തൃതീയസ്മാൽ എന്നും സപ്തമ്യേകവചനത്തിങ്കൽ സ്മിൻ എന്നാദേശത്തെ ചെയ്തിട്ടു ദ്വിതീയസ്മിൻ എന്നും തൃതീയസ്മിൻ എന്നും അല്ലാത്തപക്ഷം കൃഷ്ണശബ്ദത്തിങ്കലെന്നപോലെയും രൂപസിദ്ധിയെ കാണേണ്ടതാകുന്നു. ജസ്സിങ്കലും ആമിങ്കലും ഇവിടെ സൎവ്വനാമകാൎയ്യം വികല്പിച്ചു വരികയില്ല, അവ ഒഴിച്ചും മറ്റുള്ള വിഭക്തികളിലും ദ്വിതീയ തൃതീയ ശബ്ദങ്ങ

ൾക്കു കൃഷ്ണശബ്ദത്തിന്റെ പ്രക്രിയയെ നിയമേന കാണേണ്ടതാകുന്നു.

സൎവ്വവിശ്വോഭയോഭതൌസിമനെമാസ്സമോഖിലെ
ഡതരജ്ഡതമച് പ്രത്യയാന്താന്യാന്യതരേതരാഃ
പൂൎവ്വാദ്യാ സ്ത്യത്തദ്യദേത ദിദ മേകദ്ര്യദസ്സഥാ
ഭവത്തുയുഷ്മദസ്മൽ കിമേതേ സൎവ്വാദയസ്മൃതഃ.

സൎവ്വവിശ്വോഭയോഭതൌസീമനേമങ്ങളും, അഖിലത്തിങ്കലെ സമവും ഡതരജ്ഡതമച് പ്രത്യയാന്താന്യാന്യതരെതരങ്ങളും, പൂൎവ്വാദ്യങ്ങളും, ത്യദ്, തദ്, യദ്, ഏതദ് ഇദം, ഏകദ്വി അദസ്സും, അപ്രകാരം ഭവത്തു, യുഷ്മത്, അസ്മത്, കിം ഇങ്ങിനെയും ഉള്ള ഇവ സൎവ്വാദികളെന്നു സ്മൃതങ്ങൾ.

സൎവ്വവിശ്വോ ഭയോഭതൌ സീമനേമങ്ങൾ സൎവ്വവിശ്വ ഉഭയ-ഉഭ-തൌസിമ-നെമ-എന്നിങ്ങിനെയുള്ള ശബ്ദങ്ങൾ, ഡതര ജ് ഡതമച് പ്രത്യയാന്താന്യാന്യതരെതരങ്ങൾ, ഡതരജ്ഡതമച് പ്രത്യയാന്തങ്ങളും അന്യവും അന്യതരെ തരങ്ങളും. ഡതരജ്ഡതമച് പ്രത്യയാന്തങ്ങൾ, ഡതരജ്ഡതമച് പ്രത്യയങ്ങൾ അന്തത്തിങ്കൽ ഉള്ളവ. ഡതരജ്ഡതമച് പ്രത്യയങ്ങൾ, ഡതരച് പ്രത്യയവും ഡതമച് പ്രത്യയവും അന്യതരെതരങ്ങൾ, അന്യതര ശബ്ദവും ഇതരശബ്ദവും.

സൎവ്വവിശ്വ എന്നു തുടങ്ങിയുള്ളവയും, അന്യാദികളായിരിക്കുന്ന മൂന്നു ശബ്ദങ്ങളും, ഡതരച് ഡതമച് പ്രത്യയങ്ങൾ ചേൎത്തിട്ടുണ്ടാക്കിയിരിക്കുന്ന കതരകതമാദിശബ്ദങ്ങളും, പൂൎവ്വാദിഗണത്തിങ്കലടങ്ങിയിരിക്കുന്നവയും, ത്യദാദികളും, യുഷ്മദാദികളും സൎവ്വനാമങ്ങളെന്നു പറയപ്പെട്ടിരിക്കുന്നു.

പൂൎവ്വോത്തരാവരപരദക്ഷിണാശ്ചാപരാധരൌ
സാവധ്യൎത്ഥേഷ്വസംജ്ഞായാം സ്വമജ്ഞാതി ധനാഖ്യയം
അന്തരം പരിധാനീയെ ബാഹ്യേ പൂൎവ്വാദയോ നവ.

സാവധ്യൎത്ഥങ്ങളിലേയും അസംജ്ഞയിങ്കലേയും പൂൎവ്വോത്തരാവരപര ദക്ഷിണങ്ങളും, അപരാധരങ്ങളും, അജ്ഞാതി ധനാഖ്യ-

യമായിരിക്കുന്ന സ്വശബ്ദവും, പരിധാനീയത്തിങ്കലേയും ബാഹ്യത്തിങ്കലേയും അന്തരവും, പൂർവ്വാദികളായിരിക്കുന്ന ഒൻപത്.

സാവധ്യർത്ഥങ്ങൾ=സാവധികളായിരിക്കുന്നഅർത്ഥങ്ങൾ. സാവധികൾ= അവധിയോടുകൂടിയവ. അസംജ്ഞാ= സംജ്ഞയല്ലാത്തത്. അജ്ഞാതിധനാഹ്വയം=ജ്ഞാതി ധനാഹ്വയമല്ലാത്തത്. ജ്ഞാതിധനാഹ്വയം=ജ്ഞാതിധനങ്ങളുടെ ആഹ്വയം. ജ്ഞാതിധനങ്ങൾ=ജ്ഞാതിയും ധനവും. ജ്ഞാതി=ബന്ധു. ആഹ്വയം=നാമം. പരിധാനീയം=വസ്ത്രം. ബാഹ്യം=ബഹിർഭാഗത്തിങ്കൽ ഭവിച്ചത്.

അവധിവാചകങ്ങളായും, സംജ്ഞാവാചികളല്ലാതെയും ഇരിക്കുന്ന പൂർവ്വോത്തരാവരപരദക്ഷിണാപരധരശബ്ദങ്ങളും, ബന്ധുധനവാചിയല്ലാതെ ഇരിക്കുന്ന സ്വം എന്ന ശബ്ദവും വസ്ത്രമെന്നും ബഹിർഭാഗത്തിങ്കൽ ഭവിച്ചതെന്നുമുള്ള അർത്ഥത്തിലിരിക്കുന്ന അന്തരശബ്ദവും കൂടി പൂർവ്വാദികൾ ഒമ്പതാകുന്നു. ഉത്തരസ്മിൻ ഭൂതി എന്നുള്ള ദിക്കിലും മററും ഉത്തരശബ്ദം അവധിയെ വചിക്കുന്നതാകകൊണ്ടു അതു സർവ്വനാമസംജ്ഞയിൽ ഉൾപ്പെട്ടതും അതുനിമിത്തം വൈകല്പികമായ സ്മിൻ എന്ന ആദേശത്തിന്നു ഭാഗിയായും കാണപ്പെടുന്നു. ഉത്തരായദൌധനം എന്നുള്ളേടത്തു ഉത്തരശബ്ദം സംജ്ഞാവാചിയായിരിക്കയാൽ ചതുർത്ഥ്യേക വചനത്തിങ്കൽ സർവ്വനാമങ്ങൾക്കു കല്പിക്കപ്പെട്ട വൈകല്പികവിധി സംബന്ധിക്കുന്നതല്ല. ഇങ്ങിനെതന്നെ ബന്ധുവെന്നും ധനമെന്നുമുള്ള അർത്ഥത്തിലിരിക്കുന്ന സ്വം ശബ്ദത്തിന്നും വസ്ത്രമെന്നും ബഹിർഭാഗത്തിങ്കൽ ഭവിച്ചതെന്നുമുള്ള അർത്ഥത്തിലിരിക്കാത്ത അന്തരശബ്ദത്തിന്നും ജസ് ങസ് ങി പ്രത്യയങ്ങളിൽ പൂർവ്വാദികൾക്കു കല്പിക്കപ്പെട്ടിരിക്കുന്ന വൈകല്പികവിധി സംബന്ധിക്കുന്നതല്ലെന്നും കാണേണ്ടതാകുന്നു.

ആദന്തസ്യ പ്രയോഗോത്ര ലൌകികോനസതാം മതഃ
ഇദുദ്ഭ്യാ മുത്തരസ്യൌങ ഈഊത്തൌസ്യോ ഹരിക്രുതു.

ഇവിടെ ആദന്തത്തിന്റെ പ്രയോഗം ലൌകികമല്ലെന്നു സജ്ജനങ്ങൾക്കു മതമായി. ഇദുത്തുകളിൽ നിന്നു ഉത്തരമായിരിക്കുന്ന ഔങ്ങിന്നു ഈഊത്തുകൾ ഭവിക്കും.

ആദന്തം=ആകാരാന്തം. ഇദുത്തുകൾ=ഇത്തും ഉത്തും. ഇത്=ഇകാരം. ഉത്=ഉകാരം. ഔങ് എന്നുള്ളതു പ്രഥമാദ്വിതീയാ ദ്വിവചനങ്ങളിലെ പ്രത്യയങ്ങളുടെ പ്രാചീനസംജ്ഞയാകുന്നു.

ആകാരാന്തശബ്ദം ഭാഷയിങ്കൽ പ്രസിദ്ധമല്ലാത്തതുകൊണ്ട് ഇവിടെ സ്വീകരിക്കപ്പെട്ടിട്ടില്ല. ഇകാരത്തിങ്കൽ പരമായിരിക്കുന്ന ഔങ് പ്രത്യയത്തിൻെറ ഔകാരത്തിന്ന് ഈകാരവും ഉകാരത്തിങ്കൽ നിന്നു പരമായിരിക്കുന്നതിന്നു ഊകാരവും വരുന്നതാകുന്നു.

ഇകാരാന്തമായ ഹരിശബ്ദത്തിൻെറ പ്രഥമൈകവചനവിവക്ഷയിങ്കൽ ഹരിസു എന്നിരിക്കുമ്പോൾ സകാരത്തിന്നു വിസൎഗ്ഗത്തെ ആദേശിച്ചിട്ട ഹരിഃ എന്നു സിദ്ധിക്കുന്നു. പ്രഥമാദ്വിവചനവിവക്ഷയിങ്കൽ ഹരി ഔ എന്നിരുന്നിട്ട "ഇദുദ്ഭ്യാമുത്തരസ്യൌങഃ" എന്നു തുടങ്ങി നടേ പറഞ്ഞ ശാസ്ത്രപ്രകാരം ഔകാരത്തിന്നു ഈകാരത്തെ ആദേശിക്കുമ്പോൾ ഹരി ഈ എന്നു സിദ്ധിക്കുന്നു. പിന്നെത്തിതിൽ "സ്വദീൎഘസ്യാൽ" എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ദീൎഘാദേശത്തിങ്കൽ ഹരീ എന്നു സിദ്ധിക്കുന്നു.

സംബുദ്ധിജസ്ങെങസി ങസ്വേദൊ താവിദുതൌ സ്മൃതൌ
ഹരയശ്ശാഭവശ്ശംഭോ ഹേഹരേശംഭവെഗ്നയെ

സംബുദ്ധി ജസ് ങെങസിങസ്സുകൾ പരങ്ങളായിരിക്കും വിഷയത്തിങ്കൽ ഇദുത്തുകൾ എദൊത്തുകളായിട്ട സ്മൃതങ്ങളായി. സംബുദ്ധി ജസ് ങെങസി ങസ്സുകൾ, സംബുദ്ധിയും ജസ്സും ങെ പ്രത്യയവും ങസി പ്രത്യയവും ങസ്സും.

സംബുദ്ധി, ജസ്, ങെ, ങസി, ങസ് ഇവററിലൊന്നു ഇകാരത്തിൻെറ പിന്നാലെ വരുമ്പോൾ ആ ഇകാരം ഏകാരമായിട്ടും ഉകാരത്തിൻെറ പിന്നാലെ വരുമ്പോൾ ആ ഉകാരം ഓകാരമായിട്ടും മാറുന്നു.

ഇപ്പോൾ ഹരിശബ്ദത്തിൻെറ പ്രഥമാ ബഹുവചനവിവക്ഷയിങ്കൽ ഹരിജസ് എന്നിരുന്നിട്ട "സംബുദ്ധിജസ്ങെ" എന്നു പറഞ്ഞിരിക്കുന്ന ശാസ്ത്രപ്രകാരം ഇകാരത്തിന്നു ഏകാരം വരികയും ഹരേജസ് എന്നു സിദ്ധിക്കുകയും ചെയ്യുന്നു. ജസ്സിൻെറ ജകാരം ഇത്തായിട്ടു ലോപിക്കുമ്പോൾ ഹരേ അസ് എന്നു ശേഷിക്കുകയും

പിന്നെത്തതിൽ "അയായവാവഃ" എന്നുതുടങ്ങി മുൻപറഞ്ഞപ്രകാരം ഏകാരത്തിന്ന് അയാദേശത്തെ ചെയ്യുമ്പോൾ ഹരയ് അസ് എന്നുവരുന്നു. സകാരത്തിന്നു വിസർഗ്ഗത്തെ ആദേശിച്ചിട്ടു ഹരയഃ എന്ന രൂപം സിദ്ധിക്കുന്നു.

സംബോധനപ്രഥമൈകവചനവിവക്ഷയിങ്കൽ ഹരിസു എന്നു നിന്നിട്ടു സംബുദ്ധി ജസെ്ഒ എന്നു തുടങ്ങി പറഞ്ഞിരിക്കുന്ന ശാസ്ത്രപ്രകാരം ഇകാരത്തിന്നു ഏകാരത്തെ ആദേശിക്കുമ്പോൾ ഹരെ സു എന്നു സിദ്ധിക്കുന്നു. പിന്നെത്തതിൽ "സാ സംബുദ്ധിർവ്വിലുപ്യേത" എന്നുതുടങ്ങി നടേപറഞ്ഞപ്രകാരം സുപ്രത്യയം ലോപിച്ചിട്ടു ഹരെ എന്ന രൂപം സിദ്ധിക്കുന്നു. സംബോധനാ പ്രഥമാദ്വിവചനബഹുവചനങ്ങളിൽപ്രഥമയിങ്കലെന്നപോലെ പ്രക്രിയയെ കാണേണ്ടതാകുന്നു. ഹരിശബ്ദത്തിന്റെ ദ്വിതീയൈകവചനവിവക്ഷയിങ്കൽ ഹരി അം എന്നിരുന്നിട്ടു 'അവർണ്ണാദിത്രയാദ്ധ്വം സ്യ'എന്നുതുടങ്ങി നടേപറഞ്ഞപ്രകാരം ഇകാരത്തിങ്കൽ നിന്ന പരമായിരിക്കുന്ന അമ് പ്രത്യയത്തിന്റെ അകാരത്തെ ലോപിപ്പിക്കുമ്പോൾ ഹരിം എന്ന രൂപം സിദ്ധിക്കുന്നു. ദ്വിതീയാദ്വിവചനം പ്രഥമാദ്വിവചനംപോലെ.

ശസോതഇദിവർണ്ണാൽസ്യാദുദുവർണ്ണാദൃഋല്പൃതഃ
ഇദുത്ഭ്യാമസ്ത്രീയാംടാനാ ഹരിണാ ശംഭുനാ തഥാ.

ഇവർണ്ണത്തിങ്കൽനിന്നു പരമായിരിക്കുന്ന ശസ്സിന്റെ അകാരത്തിന്ന് ഇത്തും ഉവർണ്ണത്തിങ്കൽനിന്നു ഉത്തും ഋവർണ്ണത്തിങ്കൽനിന്നു ഋത്തും ഭവിക്കും. ഇദുത്തുകളിൽനിന്നു പരമായിരിക്കുന്ന ടാവിന്ന് അസ്ത്രീയിങ്കൽ നാ. ഹരിണാ എന്നും അപ്രകാരം ശംഭുനാ എന്നും.

ടാവ്, ടാപ്രത്യയം നാ, നാ എന്ന ആദേശം.

ഇകാരത്തിങ്കൽനിന്നോ ഈകാരത്തിങ്കൽനിന്നോ പരമായിരിക്കുന്ന ശസ് പ്രത്യയത്തിന്റെ അകാരത്തിന്നു ഇകാരവും ഉകാരത്തിങ്കൽനിന്നോ ഊകാരത്തിങ്കൽനിന്നോ പരമായിരിക്കുന്നതിന്റെ അകാരത്തിന്ന് ഉകാരവും ഋകാരത്തിങ്കൽനിന്നോ ൠകാരത്തിങ്കൽനിന്നോ പരമായിരിക്കുന്നതിന്റെ അകാരത്തിന്നു ഋകാരവും വരും ഇകാരത്തിങ്കൽനിന്നോ ഉകാരത്തിങ്കൽനിന്നോ പരമായിരിക്കുന്ന ടാ പ്രത്യയത്തിന്നു സ്ത്രീലിംഗം ഒഴികെ മററുള്ളേടത്തു നാ എന്നും ആദേശിക്കപ്പെടുന്നു.

ഇപ്പോൾ ഹരിശബ്ദത്തിൻെറ ദ്വിതീയാബഹുവചനവിവക്ഷ യിങ്കൽ ഹരിശസ് എന്നിരുന്നിട്ട 'ശസോതഃ'എന്ന തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ശസ്സിൻെറ അകാരത്തിന്ന് ഇകാരവും 'സ്വദീർഘ സ്യാൽ' എന്ന തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ഇകാരങ്ങൾക്കരണ്ടി ന്നും കൂടി ദീർഘവും'ദീർഘേകൃതേ' എന്ന തുടങ്ങിയുള്ള ശാസ്ത്രപ്രകാ രം സകാരത്തിന്ന നകാരവും വന്നിട്ട ഹരീൻ എന്ന രൂപം സിദ്ധി ക്കുന്നു. തൃതീയൈകവചനവിവക്ഷയിങ്കൽ ഹരി-ടാ- എന്നിരു ന്നിട്ട 'ഇദുത്ഭ്യാമസ്ത്രിയാം ടാനാ' എന്ന തുടങ്ങിയുള്ള ശാസ്ത്രപ്രകാ രം ടാ പ്രത്യയത്തിന്ന നാ എന്നാദേശവും 'സ്യാദ്ഋവർണ്ണ രഷോഭ്യ സ്യ'എന്ന തുടങ്ങിയുള്ള ശാസ്ത്രപ്രകാരം നകാരത്തിന്ന ണകാരവും വന്നിട്ട ഹരിണാ എന്നരൂപം സിദ്ധിക്കുന്നു. ചതുർത്ഥ്യേകവചന വിവക്ഷയിങ്കൽ ഹരി ങെ എന്നിരുന്നിട്ട സംബുദ്ധി ജസ്ങ എ ന്ന തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ഇകാരത്തിന്ന ഏകാരവും അതി ന്ന 'അയായ വാവഃ' എന്ന തുടങ്ങിയുള്ള ശാസ്ത്രപ്രകാരം അയാ ദേശവും വന്നിട്ട ഹരയെ എന്ന സിദ്ധിക്കുന്നു. പഞ്ചമ്യേകവചന വിവക്ഷയിങ്കൽ ഹരി-ങസി- എന്നിരുന്നിട്ട 'സംബുദ്ധി ജസ്ങ' എന്ന തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ഇകാരത്തിന്ന് ഏകാരവും.

ഉദേദോൽഭ്യോ ങസിങസോരല്ലോപസ്യാൽ പിതുഹ്നരേഃ
ശംഭോ ർഗ്ഗോസ്യാദിദുൽഭ്യാം ങെ രൌത്വമത്വം തയോഹ്നരൌ.

ഉദേദോത്തുകളിൽനിന്ന പരങ്ങളായിരിക്കുന്ന ങസിങസ്സുക ൾക്ക് അല്ലോപം ഭവിക്കും. ഇദുത്തുകളിൽനിന്ന പരമായിരിക്കുന്ന ങി പ്രത്യയത്തിന്ന് ഔത്വവും അവററിന്ന അത്വവും ഭവിക്കും.

ഉദേദോത്തുകൾ, ഉത്തും എത്തും ഓത്തും. ങസി ങസ്സുകൾ, ങസിപ്രത്യയവും ങസ് പ്രത്യയവും. അല്ലോപം, അത്തിൻെറ ലോ പം. അവ, ഇദുത്തുകൾ.

ഉകാരത്തിങ്കൽനിന്നോ ഏകാരത്തിങ്കൽനിന്നോ ഓകാരത്തിങ്ക ൽനിന്നോ പരങ്ങളായിരിക്കുന്ന ങസി ങസ്സുകളുടെ അകാരത്തിന്ന ലോപംവരും. ഇകാരത്തിങ്കൽനിന്നോ ഉകാരത്തിങ്കൽനിന്നോ പര മായിരിക്കുന്ന ങിപ്രത്യയത്തിന്ന് ഔകാരവും അവററിന്ന (ഇകാ രത്തിന്നും ഉകാരത്തന്നും) അകാരവും വരും.

ഇപ്പോൾ പറഞ്ഞിരിക്കുന്ന ശാസ്ത്രപ്രകാരം ങസി പ്രത്യയത്തിൻെറ അകാരത്തിന്നു ലോപവും സകാരത്തിന്നു വിസൎഗ്ഗവും വന്നിട്ടു ഹരേഃ എന്ന രൂപം സിദ്ധിക്കുന്നു. ഷഷ്ഠ്യേകവചനത്തിങ്കലും പ്രക്രിയ ഇങ്ങിനെതന്നെ. ഷഷ്ഠീദ്വിവചനവിവക്ഷയിങ്കൽ ഹരി ഒസ് എന്നു നില്ക്കുമ്പോൾ 'ഇവൎണ്ണാദിചതുൎണ്ണാം' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ഇകാരത്തിന്നു യകാരാദേശവും സകാരത്തിന്നു വിസൎഗ്ഗവും വന്നിട്ടു ഹൎയ്യോഃ എന്ന രൂപം സിദ്ധിക്കുന്നു. ഷഷ്ഠീബഹുവചനവിവക്ഷയിങ്കൽ ഹരി ആമ് എന്നു നില്ക്കുമ്പോൾ 'അതകാരാന്തസംഖ്യാഭ്യഃ' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ആമ് പ്രത്യയത്തിന്നു നഡാഗമവും 'ദീൎഘോചാം' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ഇകാരത്തിന്നു ദീൎഘവും നകാരത്തിന്നു ണകാരവും വന്നിട്ടു ഹരീണാം എന്നു സിദ്ധിക്കുന്നു. സപ്തമ്യേകവചനവിവക്ഷയിങ്കൽ ഹരിങി എന്നു നില്ക്കുമ്പോൾ 'ഇദുതൽഭ്യാം ങെരൗത്' മെന്നുതുടങ്ങി നടേപറഞ്ഞപ്രകാരം ങി പ്രത്യയത്തിന്ന് ഔകാരവും ഇകാരത്തിന്ന് അകാരവും വന്നിട്ടു സന്ധിയിങ്കൽ ഹരൗ എന്നു സിദ്ധിക്കുന്നു സപ്തമീദ്വിവചനം ഷഷ്ഠീദ്വിവചനം പോലെ. സപ്തമീബഹുവചനവിവക്ഷയിങ്കൽ ഹരി-സുപ് എന്നു നില്ക്കുമ്പോൾ 'ഇവൎണ്ണാദിസ്വരാൽ' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം സകാരത്തിന്നു ഷകാരത്തെ ആദേശിച്ചിട്ടു ഹരിഷു എന്നു സിദ്ധിക്കുന്നു. ഇവിടെ 'ഗോസ്യാൽ' എന്നു പറഞ്ഞത് ഒകാരാന്തവിധിയെ സംബന്ധിച്ചിട്ടുള്ള ഉദാഹരണത്തിന്നു വേണ്ടിയാകുന്നു.

ഋദന്താനന്തോശനസ്സഖ്യനേഹസ്പുരുദംസസാം
സാവന്ത്യസ്യാൽ സുലോപശ്ചനസംബുദ്ധൌസഖാപിതാ.

ഋദന്താനന്തോശനസ്സഖ്യനേഹസ്പുരുദംസസ്സുകളുടെ അന്ത്യത്തിന്നു സുപരമായിരിക്കുംവിഷയത്തിങ്കൽ ആത് ഭവിക്കും, സലോപവും ഭവിക്കും സംബുദ്ധിയിങ്കൽ അല്ല.

ഋദന്താനന്തോശനസ്സഖ്യനേഹസ്പുരുദംസസ്സുകൾ=ഋദന്തവും അനന്തവും ഉശനശ്ശബ്ദവും അനെഹശ്ശബ്ദവും പുരുദംസശ്ശബ്ദവും.

സുപ്രത്യയം പിന്നാലെ വരുമ്പോൾ മേല്പറഞ്ഞ ശബ്ദങ്ങളു

ടെ അവസാനത്തിലിരിക്കുന്ന അക്ഷരത്തിന്നു ആകാരവും സുപ്രത്യയത്തിന്നു ലോപവും വരും. എന്നാൽ സംബോധനാപ്രഥമൈകവചനത്തിൽ ഇപ്രകാരം വരുന്നതല്ല.

ഇകാരാന്തമായ സഖിശബ്ദത്തിന്റെ പ്രഥമൈകവചനവിവക്ഷയിങ്കൽ സഖി സു എന്നിരുന്നിട്ടു ഋദാദിയായി മുമ്പിൽ പറഞ്ഞിരിക്കുന്ന ശാസ്ത്രപ്രകാരം അന്തത്തിലിരിക്കുന്ന ഇകാരത്തിന്നു ആകാരവും സുപ്രത്യയത്തിന്നു ലോപവും വന്നിട്ടു സഖാ എന്നു സിദ്ധിക്കുന്നു.

അമൌജസ്ഥിത ഐ സഖ്യു സ്സഖായാവഥഹേ സഖേ
സഖ്യുന്ടാനാ നൈതൃാതേ ങിത്സൂന്ങസിങസോരതഃ
സഖ്യാ സഖ്യേ തഥാസഖ്യു സ്സഖ്യൌ ഹരി വദന്യതഃ

അമൌജസ്സുകൾ പരങ്ങളായിരിക്കും വിഷയത്തിങ്കൽ സഖിയുടെ ഇത്തിന്നു ഐ ഭവിക്കും. സഖിയുടെ ടാവിന്നു നാ ഭവിക്കുകയില്ല. ങിത്തുകൾ പരങ്ങളായിരിക്കും വിഷയത്തിങ്കൽ ഏതൃാതൃങ്ങളും ഭവിക്കയില്ല. ങസിങസ്സുകളുടെ അത്തിന്നു ഉത്ത് ഭവിക്കും സഖ്യാ എന്നും സഖ്യേ എന്നും അപ്രകാരം സഖ്യുഃ എന്നും സഖ്യൌ എന്നും ഉദാഹരണം. അന്യത്തിങ്കൽ ഹരിയേപ്പോലെ.

അമൌജസ്സുകൾ, അമ്, പ്രത്യയവും; ഔ, പ്രത്യയവും, ജസ് പ്രത്യയവും. സഖി; സഖിശബ്ദം. ഐ, ഐ എന്നാദേശം ങിത്തുകൾ, ങകാരം ഇത്തായുള്ള വ. ഏതൃാതൃങ്ങൾ, ഏതൃവും; അതൃവു ഹരി, ഹരിശബ്ദം,

ദ്വിതീയൈകവചനത്തിങ്കലും പ്രഥമാദ്വിതീയാദ്വിവചനങ്ങളിലും പ്രഥമാബഹുവചനത്തിങ്കലും സഖിശബ്ദത്തിന്റെ ഇകാരത്തിന്നു ഐ എന്നാദേശം വരുന്നു. സഖിശബ്ദത്തിന്റെ ഇകാരത്തിങ്കൽനിന്നു പരമായിരിക്കുന്ന ടാപ്രത്യയത്തിന്നു നാ എന്നാദേശം വരുന്നതല്ല. സംബുദ്ധി ജസ്സ്ങ എന്നു തുടങ്ങിയുള്ള ശ്ലോകം കൊണ്ടു ങെ ങസിങസ്സുകൾ പരങ്ങളാകുമ്പോൾ വിധിക്കപ്പെട്ട എകാരാദേശവും 'ഇദുത്ഭ്യാം ങെരൌതൃ മതൃന്തയോഃ' എന്നുള്ളതുകൊണ്ടു വിധിക്കപ്പെട്ട അകാരവും സഖിശബ്ദത്തിന്റെ ഇകാരത്തിന്നു. വരുന്നതല്ല. എന്നാൽ സഖിശബ്ദത്തിങ്കൽനിന്നു പരങ്ങളായിരിക്കുന്ന ങസിങസ്സുകളുടെ അകാരത്തിന്നു ഉകാരം വരുന്നതാകുന്നു

സഖിശബ്ദത്തിന്റെ പ്രഥമാദ്വിവചനവിവക്ഷയിങ്കൽ സഖി ഔ എന്നിരിക്കുമ്പോൾ "അമൌ ജസാദിതഃ" എന്ന തുടങ്ങി നടേ പറഞ്ഞപ്രകാരം ഇകാരത്തിന്ന ഐകാരവും അതിന്ന "അയായാവാവഃ" എന്നുതുടങ്ങിയുള്ള വചനപ്രകാരം ആയാദേശവും വന്നിട്ടു സഖായൌ എന്ന സിദ്ധിക്കുന്നു. പ്രഥമാബഹുവചനവിവക്ഷയിങ്കൽ സഖി ജസ് എന്നിരിക്കുമ്പോൾ മുൻപിൽ പറഞ്ഞപ്രകാരം ഇകാരത്തിന്ന ഐകാരത്തേയും ഐകാരത്തിന്ന ആയാദേശവും സകാരത്തിന്ന് വിസൎഗ്ഗവും വന്നിട്ടു സഖായഃ എന്ന സിദ്ധിക്കുന്നു സഖിശബ്ദത്തിന്റെ സംബോധനാപ്രഥമൈകവചനവിവക്ഷയിങ്കൽ സഖി സു എന്നിരിക്കുമ്പോൾ 'സംബുദ്ധിജസ്സിങ്ങ' എന്ന തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ഇകാരത്തിന്ന ഏകാരവും 'സാന്തേദോഗ്രസാതഃപരാ' എന്നുള്ള ശാസ്ത്രപ്രകാരം സംബുദ്ധിക്കു ലോപവും വന്നിട്ടു സഖേ എന്ന സിദ്ധിക്കുന്നു. സംബോധനാദ്വിവചനബഹുവചനങ്ങൾ മുമ്പിൽ ചൊന്നതുപോലെ. ദ്വിതീയൈകവചനവിവക്ഷയിങ്കൽ സഖി അമ് എന്നിരിക്കുമ്പോൾ 'അമൌ ജസാദിതഃ' എന്നുതുടങ്ങിയുള്ള ശാസ്ത്രപ്രകാരം ഇകാരത്തിന്ന ഐകാരവും അതിന്ന ആയാദേശവും വന്നിട്ടു സഖായം എന്ന സിദ്ധിക്കുന്നു. ദ്വിതീയാദ്വിവചനം പ്രഥമാദ്വിവചനംപോലേ. ദ്വിതീയാബഹുവചനവിവക്ഷയിങ്കൽ സഖി ശസ് എന്നിരിക്കുമ്പോൾ ശസോതഃ എന്നുതുടങ്ങിയുള്ള ശാസ്ത്രപ്രകാരം ശസ്സിന്റെ അകാരത്തിന്ന ഇകാരവും 'സാദീൎഘസ്സ്യാൽ' എന്നുതുടങ്ങിയുള്ള ശാസ്ത്രപ്രകാരം ഇകാരങ്ങൾക്കു രണ്ടിന്നും കൂടി ദീൎഘവും 'ദീൎഘേകൃതേ' എന്നുതുടങ്ങിയുള്ള ശാസ്ത്രപ്രകാരം ശസ്സിന്റെ സകാരത്തിന്ന നകാരവും വന്നിട്ടു സഖീൻ എന്ന സിദ്ധിക്കുന്നു. തൃതീയൈകവചനവിവക്ഷയിങ്കൽ സഖി ടാ എന്നിരിക്കുമ്പോൾ 'ഇവൎണ്ണാദിചതുൎണ്ണാം' എന്നുതുടിങ്ങിയുള്ള ശാസ്ത്രപ്രകാരം ഇകാരത്തിന്ന യകാരത്തെ ആദേശിച്ചിട്ടു സഖ്യാ എന്ന സിദ്ധിക്കുന്നു. ചതുൎത്ഥ്യേകവചനവിവക്ഷയിങ്കൽ സഖി ങെ എന്നിരിക്കുമ്പോൾ ഇകാരത്തിന്ന യകാരത്തെ ആദേശിച്ചിട്ടു സഖ്യേ എന്ന സിദ്ധിക്കുന്നു. പഞ്ചമ്യേകവചനവിവക്ഷയിങ്കൽ സഖി ങസി എന്നിരിക്കുമ്പോൾ 'ങിത്സൂന്ങസിംങസോരതഃ' എന്നുള്ള ശാസ്ത്രപ്രകാരം ങസ്പ്രത്യയ

ത്തിന്റെ അകാരത്തിന്നു ഉകാരവും സഖിശബ്ദത്തിന്റെ ഇകാരത്തിന്നു യകാരവും പ്രത്യയസകാരത്തിന്നു വിസൎഗ്ഗവും വന്നിട്ടു സഖ്യുഃ എന്നു സിദ്ധിക്കുന്നു. ഷഷ്ഠ്യേകവചനത്തിങ്കലും ഇങ്ങിനെ തന്നെ കണ്ടുകൊള്ളേണ്ടതാകുന്നു. ഷഷ്ഠീദ്വിവചനവിവക്ഷയിങ്കൽ സഖി ഒസ് എന്നിരിക്കുമ്പോൾ ഇകാരത്തിന്നു യകാരത്തെയും പ്രത്യയസകാരത്തിന്നു വിസൎഗ്ഗത്തെയും ആദേശിച്ചിട്ടു സഖ്യോഃ എന്ന രൂപം സിദ്ധിക്കുന്നു. ഷഷ്ഠീബഹുവചനവിവക്ഷയിങ്കൽ സഖി ആമ് എന്നിരിക്കുമ്പോൾ 'അതകാരാന്ത സംഖ്യാഭ്യഃ' എന്നുതുടങ്ങിയുള്ള ശാസ്ത്രപ്രകാരം ആമിന്നു നുഡാഗമവും 'ദീൎഘോചാം' എന്നുതുടങ്ങിയുള്ള ശാസ്ത്രപ്രകാരം ഇകാരത്തിന്നു ദീൎഘവും വന്നിട്ടു സഖീനാം എന്നു സിദ്ധിക്കുന്നു. സപ്തമ്യേകവചനവിവക്ഷയിങ്കൽ സഖി ങി എന്നിരിക്കുമ്പോൾ 'ഇദുത്ഭ്യാം ങെ രൌതം' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ങി പ്രത്യയത്തിന്ന് ഔകാരവും ഇകാരത്തിന്നു യകാരാദേശവും വന്നിട്ടു സഖ്യൌ എന്നു സിദ്ധിക്കുന്നു. സപ്തമീദ്വിവചനത്തിങ്കൽ ഷഷ്ഠിദ്വിവചനത്തിങ്കലെ പ്രക്രിയയെ നോക്കുക; സപ്തമീബഹുവചനവിവക്ഷയിങ്കൽ സഖി. സുപ് എന്നിരിക്കുമ്പോൾ 'ഇവൎണ്ണാദിസ്വരാദ്രേഫാൽ' എന്നുതുടങ്ങിയുള്ള ശാസ്ത്രപ്രകാരം പ്രത്യയസകാരത്തിന്നു ഷകാരംവന്നിട്ടു സഖിഷു എന്നു സിദ്ധിക്കുന്നു; ഹരിവദന്യതഃ എന്നു പറഞ്ഞതുകൊണ്ടു വിശേഷവിധിയുടെ സംബന്ധമില്ലാത്ത സ്ഥലങ്ങളിൽ ഹരിശബ്ദം പോലെ വിചാരിക്കേണ്ടതാണെന്നു താല്പൎയ്യം.

അസമാസേ തൃതീയാദൌ പതിശ്ചസഖിശബ്ദവൽ
പതിപത്യാ നൃപതിനാപത്യേ പത്യൎമ്മഹീപതേഃ

അസമാസമായിരിക്കുന്ന തൃതീയാദിയിങ്കൽ പതിയും, സഖിശബ്ദംപോലെ.

അസമാസം സമാസത്തോടുകൂടാത്തത്-പതി, പതിശബ്ദം. സമാസത്തെ ആശ്രയിക്കാത്തതായ പതിശബ്ദത്തിന്നും തൃതീയാദിവിഭക്തികളിൽ സഖിശബ്ദത്തിന്നെന്നപോലെയും മററുള്ളേടത്തു ഹരിശബ്ദത്തിന്നെന്നപോലെയും പ്രക്രിയയെ കാണേണ്ടതാകുന്നു. സമാസമുണ്ടായിരുന്നാൽ പതിശബ്ദത്തിന്നു പ്രഥമാദികളിലെന്നപോലെ തൃതീയാദികളിലും ഹരിശബ്ദത്തിന്റെ പ്രക്രിയയെതന്നെ

കാണേണ്ടതാകുന്നു. അവിടെ നൃപതിനാ എന്നും മററും ഉദാഹരണം.

പരേസുപ്യന്ത്യഹല്ലോപസ്ത്യദാദീനാമിതോഽപി
ദ്വൌദ്വാഭ്യാഞ്ചദ്വയോന്നാസ്യാദ്വ്യർത്ഥത്വാൽ സുജസാദയഃ

സുപ് പരമായിരിക്കുംവിഷയത്തിങ്കൽ ത്യദാദികൾക്കു അന്ത്യഹല്ലോപവും ഇത്തിന്നു അത്തും ഭവിക്കും. ദ്വൌ ദ്വാഭ്യാം ദ്വയോഃ എന്നിങ്ങിനെ ഇതിന്നു ദ്വ്യർത്ഥത്വം ഹേതുവായിട്ടു സുജസാദികൾ ഭവിക്കുന്നില്ല.

ത്യദാദികൾ, ത്യദ് തുടങ്ങിയുള്ളവ. അന്ത്യഹല്ലോപം, അന്ത്യമായിരിക്കുന്ന ഹല്ലിന്റെ ലോപം. ദ്വ്യർത്ഥത്വം, ദ്വ്യർത്ഥത്തിന്റെ ഭാവം. ദ്വ്യർത്ഥം, രണ്ടു എന്നൎത്ഥത്തോടുകൂടിയത്. സുജസാദികൾ സുജസ് തുടങ്ങിയുള്ളവ.

വിഭക്തിപ്രത്യയങ്ങൾ പിൻപിൽ ചേൎക്കപ്പെട്ടപ്പോൾ ത്യദാദികളുടെ അവസാനത്തിങ്കലെ ഹല്ലിന്ന് ലോപവും ഇകാരത്തിന്നു അകാരവും വരും.

ദ്വി ഔ എന്നിരിക്കുമ്പോൾ ഇതോഽപി എന്നു പറഞ്ഞപ്രകാരം ഇകാരത്തിന്ന് അകാരത്തെ ആദേശിച്ചിട്ടു സന്ധിയിങ്കൽ ദ്വൌ എന്നു സിദ്ധിക്കുന്നു. ദ്വിശബ്ദത്തിന്റെ അന്തത്തിങ്കൽ ഹല്ലില്ലാത്തതുകൊണ്ടു അന്ത്യഹല്ലോപ വിധായകമായിരിക്കുന്ന അംശം ഇവിടെ സംബന്ധിക്കുന്നതല്ല. ദ്വിതീയാദ്വിവചനം, പ്രഥമാദ്വിവചനംപോലെ. തൃതീയാദ്വിവചവത്തിൽ ദ്വിഭ്യാം എന്നിരുന്നിട്ടു ഇകാരത്തിന്നു അകാരവും അതിന്നു 'അതോഭ്യാം' എന്നുതുടങ്ങിയുള്ള ശാസ്ത്രപ്രകാരം ആകാരവും വന്നിട്ടു ദ്വാഭ്യാം എന്നു സിദ്ധിക്കുന്നു. ചതുൎത്ഥി പഞ്ചമി ദ്വിവചനങ്ങളും ഇപ്രകാരംതന്നെ ഷഷ്ഠിദ്വിവചനവിവക്ഷയിങ്കൽ ദ്വി ഒസ് എന്നു നില്ക്കുമ്പോൾ ഇകാരത്തിന്നു അകാരവും അതിന്നു 'എത്വന്തുഭ്യാസ്യോസി' എന്നുതുടങ്ങിയുള്ള ശാസ്ത്രപ്രകാരം എകാരവും അതിന്നു 'അയായവാവഃ' എന്നുതുടങ്ങിയുള്ള ശാസ്ത്രപ്രകാരം അയാദേശവും സകാരത്തിന്നു വിസൎഗ്ഗവും വന്നിട്ടു ദ്വയോഃ എന്നു സിദ്ധിക്കുന്നു. സപ്തമീദ്വിവചനത്തേയും ഇങ്ങിനെതന്നെ വരുത്തേണ്ടതാകുന്നു.

ഈ ദ്വിശബ്ദം ദ്വത്഻കമായിരിക്കയാൽ സുജസ്മുതലായ ഏകവചനബഹുവചനപ്രത്യയങ്ങൾ ഇതിനോടു ചേൎക്കപ്പെടുന്നില്ല.

സംഖ്യേയ ലിംഗവചനാസ്സംഖ്യാ ഹ്യഷ്ടാദശാന്തിമാഃ
വിംശത്യാദ്യാ സ്സ്വതോ ലിംഗവചനാഭ്യാംസമന്വിതാഃ

അഷ്ടാദശാന്തിമകളായിരിക്കുന്ന സംഖ്യകൾ, സംഖ്യേയലിംഗവചനകൾ, വിംശത്യാദ്യകളായിരിക്കുന്ന സംഖ്യകൾ, സ്വഭാവേനയുള്ള ലിംഗവചനങ്ങളോടു സമന്വിതകൾ.

അഷ്ടാദശാന്തിമകൾ, അഷ്ടാദശം അന്തിമമായുള്ളവ. അന്തിമം അന്തത്തിങ്കൽ ഭവിച്ചത്; സംഖ്യേയലിംഗവചനകൾ, സംഖ്യേയങ്ങളുടെ ലിംഗവചനങ്ങളോടുകൂടിയവ. സംഖ്യേയങ്ങൾ, സംഖ്യാനം ചെയ്യപ്പെടുവാൻ യോഗ്യങ്ങൾ. സംഖ്യാനംചെയ്ക,എണ്ണുക. ലിംഗവചനങ്ങൾ, ലിംഗങ്ങളും വചനങ്ങളും. വിംശത്യാദ്യകൾ, വിംശതി തുടങ്ങിയുള്ളവ.

ഒന്നുതുടങ്ങി പതിനെട്ടുവരേയുള്ള സംഖ്യകളെക്കൊണ്ടു ഏതൊരു വസ്തുവെ നിൎദ്ദേശിക്കുന്നുവോ ആ വസ്തുവെ വചിക്കുന്ന ശബ്ദത്തിന്റെ ലിംഗവചനങ്ങളെ ആവക സംഖ്യകൾക്കു യോജിപ്പിക്കേണ്ടതാകുന്നു. ഇരുപത് തുടങ്ങിയുള്ള സംഖ്യകൾക്കു സ്വഭാവേനയുള്ള ലിംഗവചനങ്ങളല്ലാതെ സംഖ്യേയലിംഗവചനങ്ങൾ വന്നുകൂടുന്നതല്ല. ദ്വൌപുരുഷൌദ്വേ സ്ത്രിയൌ എന്നും മററും ഉള്ള സ്ഥലങ്ങളിൽ സംഖ്യേയവാചകങ്ങളായിരിക്കുന്ന പുരുഷാദിശബ്ദങ്ങളുടെ ലിംഗവചനങ്ങൾതന്നെ സംഖ്യകൾക്കും ചേൎന്നുകാണുന്നു. വിംശതിതുടങ്ങിയുള്ള ശബ്ദങ്ങൾ ഈ ക്രമത്തിങ്കൽനിന്നു ഭേദിക്കുന്നു. വിംശതിഃ അദ്ധ്യായാഃ എന്നുള്ളെടത്തും മററും വിംശതിശബ്ദം സംഖ്യേയവാചകമായിരിക്കുന്ന അദ്ധ്യായശബ്ദത്തിന്റെ ലിംഗവചനങ്ങളെ അനുസരിക്കുന്നില്ല.

ത്രേരാമിസ്യാത്ത്രയാദേശ സ്ത്രയാണാഞ്ച ത്രയസ്ത്രിഭിഃ
കതേഷ്ണാന്തസംഖ്യാഭ്യോ ലോപസ്സ്യാജ്ജശ്ശസോഃകതി

ത്രിശബ്ദത്തിന്നു ആമ് പരമായിരിക്കും വിഷയത്തിങ്കൽ ത്രയാദേശം ഭവിക്കും. ത്രയാണാം ത്രയഃത്രിഭിഃ. കതിശബ്ദത്തിങ്കൽനിന്നും ഷ്ണാന്തസംഖ്യകളിൽനിന്നും പരങ്ങളായിരിക്കുന്ന ജശ്ശസ്സുകൾക്കു ലോപം ഭവിക്കും, കതി.

ഷനാന്തസംഖ്യകൾ, ഷനാന്തകളായിരിക്കുന്ന സംഖ്യകൾ ഷനാന്തകൾ, ഷകാരനകാരങ്ങൾ അന്തത്തിലുള്ളവ.

ആമ് പരമാമ്പോൾ ത്രി എന്നതിന്നു ത്രയാദേശം ഭവിക്കും. കതിശബ്ദത്തിന്റെയും ഷകാര നകാരാന്തങ്ങളായിരിക്കുന്ന സംഖ്യാശബ്ദങ്ങളുടെയും പിന്നാലെ വരുന്ന ജസ്സിന്നും ശസ്സിന്നും ലോപം വരും. ത്രിശബ്ദകതിശബ്ദങ്ങൾ ബഹുത്വവാചികളായിരിക്കയാൽ അവററിന്നു പ്രഥമാദിവിഭക്തികളുടെ ബഹുവചനപ്രത്യയങ്ങൾ മാത്രം വരുന്നു. ഇങ്ങിനെ ത്രിശബ്ദത്തിന്റെ പ്രഥമാബഹുവചനത്തിങ്കൽ ത്രിജസ് എന്നിരിക്കുമ്പോൾ 'സംബുദ്ധിജസെ്ങ' എന്നുതുടങ്ങി മുൻപെ പറഞ്ഞപ്രകാരം, ഇകാരത്തിന്ന് എകാരവും അതിന്നു അയാദേശവും സകാരത്തിന്നു വിസൎഗ്ഗവും വന്നിട്ടു ത്രയഃ എന്നു സിദ്ധിക്കുന്നു. ദ്വിതീയാബഹുവചനത്തിങ്കൽ ത്രിശസ് എന്നിരിക്കുമ്പോൾ 'ശസൊതഃ' എന്നുതുടങ്ങിയുള്ള ശാസ്ത്രപ്രകാരം അകാരത്തിന്നു ഇകാരവും ദീൎഘവും സകാരത്തിന്നു നകാരവും വന്നിട്ടു ത്രീൻ എന്നു സിദ്ധിക്കുന്നു. ഷഷ്ഠീബഹുവചനത്തിങ്കൽ ത്രയാദേശവും ആമ് പ്രത്യയത്തിന്നു നഡാഗമവും ദീൎഘവും നകാരത്തിന്നു ണകാരവും വന്നിട്ടു ത്രയാണാം എന്നു സിദ്ധിക്കുന്നു. കതിശബ്ദത്തിന്റെ പ്രഥമാബഹുവചനത്തിങ്കൽ ജസ് പ്രത്യയം വരുമ്പോൾ 'കതെഷ്ണനാന്തെ' ത്യാദി മുൻപേ പറഞ്ഞപ്രകാരം അത് ലോപിച്ചിട്ടു കതി എന്നു രൂപം സിദ്ധിക്കുന്നു. ദ്വിതീയാ ബഹുവചനത്തിങ്കൽ ശസ് പ്രത്യയം വരുമ്പോൾ മേല്പറഞ്ഞപ്രകാരം അതും ലോപിച്ചിട്ടു കതി എന്നു സിദ്ധിക്കുന്നു. ഇവിടങ്ങളിൽ 'ലുപ്തേ' ത്യാദി ന്യായപ്രകാരം സുബന്തതയേ ഭാവിക്കേണ്ടതാകുന്നു. മററുള്ള വിഭക്തികളിൽ ഹരി ശബ്ദത്തിന്നെന്നപോലെ പ്രക്രിയയേ കാണേണ്ടതാകുന്നു.

ശ്രിഞ്സേവായാമതോധാതോ സ്സൂശ്രീഃ ക്വിപ്പ്രത്യയാന്തകഃ
പ്രായശഃ പ്രത്യയാനാഞ്ച ധാതൂനാഞ്ച ഹലന്ത്യമിത്.

ശ്രിഞ് സേവയിങ്കൽ എന്നിങ്ങിനേയുള്ള ഈ ധാതുവിങ്കൽ നിന്നു ക്വിപ് പ്രത്യയാന്തകമായിരിക്കുന്ന സുശ്രീഃ ഭവിക്കുന്നു. മിക്കവാറും പ്രത്യയങ്ങളുടേയും ധാതുക്കളുടേയും അന്ത്യമായിരിക്കുന്ന ഹല്ല് ഇത്തായിട്ടു ഭവിക്കുന്നു.

ക്വിപ് പ്രത്യയാന്തകം, ക്വിപ്രത്യയം അന്തത്തിങ്കലുള്ളത്. അന്ത്യം, അന്തത്തിങ്കൽ ഭവിച്ചത്.

സേവാൎത്ഥകമായിരിക്കുന്ന ശ്രീഞ് ധാതുവോടു ക്വിപ് പ്രത്യയത്തെ ചേൎത്തിട്ടു സുശ്രീഃ എന്നുണ്ടാകുന്നു. മിക്കവാറും ധാതുക്കളുടേയും പ്രത്യയങ്ങളുടേയും അന്തത്തിലിരിക്കുന്ന ഹല്ലാകട്ടെ ഇത്താകുന്നു. അതുകൊണ്ടു ശ്രിഞ് ധാതുവിന്റെ അന്തത്തിലിരിക്കുന്ന ഞകാരവും ക്വിപ്പിന്റെ അന്തത്തിലിരിക്കുന്ന പകാരവും ഇത്തുകൾ ആകുന്നു.

ചുടുഷാഃ പ്രത്യയാദിസ്ഥാഃ കുശലാസ്തദ്ധിതാദൃതേ
പ്രാദയസ്തൂപസൎഗ്ഗാഖ്യാ ധാതോഃ പ്രാക് ച ഭവന്തി തേ

പ്രത്യയാദിസ്ഥങ്ങളായിരിക്കുന്ന ചുടുഷങ്ങളും തദ്ധിതത്തെ ഒഴിച്ചു കുശലങ്ങളും ഇത്തുകൾ, പ്രാദികളാവട്ടെ ഉപസൎഗ്ഗാഖ്യങ്ങൾ. അവ ധാതുവിന്റെ മുമ്പിൽ ഭവിക്കുകയും ചെയ്യുന്നു.

പ്രത്യയാദിസ്ഥങ്ങൾ, പ്രത്യയങ്ങളുടെ ആദിയിങ്കൽ സ്ഥിതി ചെയ്യുന്നവ ചുടുഷങ്ങൾ, ചവൎഗ്ഗ ടവൎഗ്ഗ ഷകാരങ്ങൾ. കുശലങ്ങൾ കവൎഗ്ഗ ശകാര ലകാരങ്ങൾ.

പ്രത്യയാദിയിങ്കൽ കാണപ്പെടുന്ന ചവൎഗ്ഗ ടവൎഗ്ഗ ഷകാരങ്ങളും തദ്ധിത പ്രത്യയങ്ങളെ സംബന്ധിക്കാത്ത കവൎഗ്ഗ ശകാര ലകാരങ്ങളും ഇത്സംജ്ഞങ്ങൾ 'കുശലാ സ്തദ്ധിതാ ദൃതേ' എന്നു പറഞ്ഞതുകൊണ്ടു ക്വിപ്പിന്റെ കകാരവും ഇത്താണെന്നു സിദ്ധിക്കുന്നു.

പ്രപരാപസമന്വാങ്നിസവദുസ്സ്വധി വിപ്രതി
സ്വത്യഭ്യപ്യൽ പൎയ്യുപേതി പ്രാദയോ വിംശതിസ്സ്മൃതാഃ

പ്ര, പര, അപ, സം, അനു, ആങ്, നിസ്, അവ, ദുസ്, നി, അധി, വി, പ്രതി, സു, അതി, അഭി, അപി, ഉൽ, പരി, ഉപ, ഇങ്ങിനെ പ്രാദികൾ ഇരുപത് എന്നു സ്മൃതങ്ങൾ.

ക്വിബ്വചിപ്രച്ഛിജുശ്രീണാ മായതസ്തുകടപ്രുവോഃ
പരിവ്രജേശ്ചത്വന്നാൎത്ഥേ ദീൎഘശ്ചൈഷാ മചോഭവേൽ.

വചിപ്രച്ഛിജു ശ്രീകൾക്കും ആയതസ്തു കടപ്രുക്കൾക്കും പരിവ്രജിക്കും ത്വന്നാൎത്ഥത്തിങ്കൽ ക്വിപ്പും ഇവറ്റിന്റെ അച്ചിന്നു ദീൎഘവും ഭവിക്കും.

വചിപ്രച്ഛ്യായതസ്തുകടപ്രൂജുശ്രികൾ, വചി-പ്രച്ഛി-ജു-ശ്രി എന്നീ ധാതുക്കൾ. ആയതസ്തുകടപ്രൂക്കൾ. ആയതസ്തു ശബ്ദവും കടപ്രൂ ശബ്ദവും. ത്വന്നർത്ഥം ത്വന്നിന്റെ അർത്ഥം. ത്വൻ, ത്വൻ പ്രത്യയം. ഇവ വചി തുടങ്ങിയുള്ളവ.

വചിതുടങ്ങിയുള്ളവററിന്നു താച്ഛീല്യാദിയായിരിക്കുന്ന ത്വന്നിന്റെ അർത്ഥത്തിങ്കൽ ക്വിപ്പ്രത്യയംവരും അപ്പോൾ ഇവററിന്റെ അച്ചിന്നു ദീർഘവും വരും.

വിപ്രത്യയോ വിലുപ്യേത കൃത്വാ കാര്യം സ്വലക്ഷണം
ധാതുജഃ പ്രത്യയഃകൃത്സ്യാത്തിങ്നിമത്താസ്തിങോവിനാ

വിപ്രത്യയം സ്വലക്ഷണമായിരിക്കുന്ന കാര്യത്തെ ചെയ്തിട്ടു ലോപിക്കും തിങ്നിമിത്തങ്ങളേയും തിങ്കളേയും ഒഴിച്ചു ധാതുജമായിരിക്കുന്ന പ്രത്യയം കൃത്തായിട്ടു ഭവിക്കും. സ്വലക്ഷണം, സ്വസംബന്ധി. തിങ്നിമിത്തങ്ങൾ, തിങ്നിമിത്തമായിട്ടുള്ളവ. ധാതുജം, ധാതുവിങ്കൽനിന്നു ജനിക്കുന്നത്.

മുൻപെ പറഞ്ഞപ്രകാരം ക്വിപ്പ് പ്രത്യയത്തിന്റെ കകാരപകാരങ്ങൾ ഇത്തുകളായിട്ടു ലോപിച്ചതിൽ ശേഷിച്ചിരിക്കുന്ന വി എന്നതുകൊണ്ടു മുൻപിലിരിക്കുന്ന ശബ്ദത്തിന്നു ധാതുത്വം ഒഴിഞ്ഞു കൃദന്തത്വം സിദ്ധിക്കുന്നു. ധാതുക്കൾക്കു പ്രാതിപദിക സംജ്ഞയില്ലാത്തതുകൊണ്ടും പ്രാതിപദികങ്ങളോടു മാത്രം വിഭക്തി പ്രത്യയങ്ങളെ ചേർക്കേണ്ടതാകകൊണ്ടും കൃദന്തങ്ങൾ പ്രാതിപദികങ്ങളെന്നു നിയമിക്കപ്പെട്ടിരിക്കകൊണ്ടും അവിടെ കൃദന്തത്വസിദ്ധിയെ അഭിപ്രായപ്പെട്ടിട്ടു ക്വിപ്പ് വിധിക്കപ്പെടുന്നു. ഇത്രമാത്രം കാര്യം സിദ്ധിച്ചതിൽ അതിന്നു ലോപവും വരുന്നു. എന്നാലും 'ലുപ്തേപി' എന്നുതുടങ്ങിയുള്ള ന്യായംകൊണ്ട് അവിടെ 'കൃദന്തത്വം' ഒഴിഞ്ഞുപോകുന്നതല്ല. തിങ്കൾനിമിത്തം ഭവിക്കുന്ന ശബാദിവികരണപ്രത്യയങ്ങളേയും തിങ്കളേയും ഒഴിച്ചു ധാതുവിന്നു വരുന്ന പ്രത്യയങ്ങൾക്കു കൃത്തുകളെന്നു സംജ്ഞയാകുന്നു.

കൃദന്തേന സമസ്യന്തേ പ്രാദ്യാശ്ചോപപദാനിച
സമാസ തദ്ധിതാംഗാനാം ലോപഃ പൂർവ്വ സ്വപാം ഭവേൽ

പ്രാദ്യങ്ങളും ഉപപദങ്ങളും കൃദന്തങ്ങളോടുകൂടെ സമാസിക്കപ്പെടുന്നു. സമാസതദ്ധിതാംഗങ്ങളായിരിക്കുന്ന പൂൎവ്വ സുപ്പുകൾക്കു ലോപം ഭവിക്കും.

സമാസ തദ്ധിതാംഗങ്ങൾ. സമാസതദ്ധിതങ്ങളുടെ അംഗങ്ങളായുള്ളവ. സമാസതദ്ധിതങ്ങൾ. സമാസവും തദ്ധിതവും. പൂൎവ്വസുപ്പുകൾ. പൂൎവ്വത്തിങ്കലെ സുപ്പുകൾ.

പ്രാദികൾക്കും ഉപപദങ്ങൾക്കും കൃദന്തങ്ങളോടുകൂടെ സമാസം വരുന്നു. സമാസത്തിന്റെയോ തദ്ധിതത്തിന്റെയോ അംഗമായിട്ടു മുൻപിൽ വരുന്ന സുപ്പിന്നു ലോപവും വരുന്നു.

സൌവിസൎഗ്ഗേ ഭവേൽ സുശ്രീഃ സുശ്രിയൌസുശ്രിയസ്തഥഃ
ഇവൎണ്ണോവൎണ്ണയോൎദ്ധാതോരന്ത്യയോരിയുവൌക്രമാൽ
അജാദൌ പ്രത്യയേസ്യാതാം ഭ്രുവോപ്യേവം ഭ്രുവൌ ഭ്രുവഃ

സുപ്രത്യയം പരമായിരിക്കും വിഷയത്തിങ്കൽ വിസൎഗ്ഗംനിമിത്തം സുശ്രീഃ എന്നു ഭവിക്കും. അജാദിയായിരിക്കുന്ന പ്രത്യയം പരമായിരിക്കും വിഷയത്തിങ്കൽ ധാതുവിന്റെ അന്ത്യങ്ങളായിരിക്കുന്ന ഇവൎണ്ണോവൎണ്ണങ്ങൾക്കു ഇയുവകൾ ഭവിക്കും. ഭ്രുവിന്നും ഈവൎണ്ണം ഭവിക്കും. ഭ്രുവൌ, ഭ്രുവഃ.

'ധാതുനാഞ്ച ഹലന്ത്യമിത്' എന്നു മുൻപിൽ പറഞ്ഞപ്രകാരം ശ്രിഞ് ധാതുവിന്റെ ഞകാരം ഇത്തായിട്ടു ലോപിക്കുന്നു. 'ക്വിബ്വചി' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ക്വിപ് വിധിക്കപ്പെടുമ്പോൾ ശ്രിക്വിപ് എന്നിരിക്കുകയും 'പ്രായശഃ പ്രത്യയാനാം' എന്നുതുടങ്ങിയുള്ള ശാസ്ത്രപ്രകാരം ക്വിപ്പിന്റെ പകാരവും 'കുശലാസ്തദ്ധിതാദ്രതേ' എന്നു പറഞ്ഞിരിക്കകൊണ്ടു കകാരവും ഇത്തുകളായിട്ടു ലോപിക്കുന്നു. 'ദീൎഘശ്ചൈഷാമചഃ' എന്നുണ്ടായിരിക്കയാൽ ഗകാരത്തിന്നു ദീൎഘവും 'വിപ്രത്യയോവിലുപ്യേത' എന്നു പറഞ്ഞിരിക്കയാൽ വിപ്രത്യയത്തിന്നു ലോപവും വരുന്നു. ഇപ്പോൾ ശ്രീ എന്നതു കൃദന്തമായിരിക്കുന്നു. കൃദന്തേനസമസ്യന്തേ പ്രാദ്യാശ്ചോപപദാനിച' എന്നു പറഞ്ഞിരിക്കയാൽ സു എന്ന ഉപസൎഗ്ഗത്തിന്നു ശ്രീശബ്ദത്തോടുകൂടെ സമാസം വരുന്നു. സു എന്നതിന്നു പ്രഥമൈകവചനം സുസ് എന്നു വരുന്നു. സുസ് ശ്രീഎ

ന്നിരിക്കുമ്പോൾ 'സമാസതദ്ധിതാം ഗാനാം' എന്ന തുടങ്ങിയുള്ള ശാസ്ത്രപ്രകാരം സുപ്രത്യയത്തിന്ന ലോപം വന്നിട്ട സുശ്രീ എന്നായിത്തീരുന്നു. പ്രഥമൈകവചനത്തിൽ സുശ്രീസ് എന്നിരിക്കുമ്പോൾ സകാരത്തിന്ന വിസർഗ്ഗം വന്നിട്ട സുശ്രീഃ എന്ന സിദ്ധിക്കുന്നു. പ്രഥമാദ്വിവചനത്തിങ്കൽ സുശ്രീ ഔ എന്നിരിക്കുമ്പോൾ 'ഇവർണ്ണോവർണ്ണയോഃ' എന്ന തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ഇകാരത്തിന്ന ഇയാദേശംവന്നിട്ട സുശ്രീയൌ എന്ന സിദ്ധിക്കുന്നു. ഇങ്ങിനെ അജാദികളായ മററ വിഭക്തികളിലും ഇയാദേശംകൊണ്ടു ശബ്ദനിഷ്പത്തിയെ ചെയ്യേണ്ടതാകുന്നു. ഭ്രൂശബ്ദം ധാതുവല്ലെങ്കിലും അതിൻെറ ഊകാരത്തിന്ന് അജാദിവിഭക്തികളിൽ 'ഇവർണ്ണോവർണ്ണയോഃ' എന്നുതുടങ്ങിയുള്ള ശാസ്ത്രപ്രകാരം ഉവാദേശം വരുമെന്ന വിചാരിക്കേണ്ടതാകുന്നു.

സേനാം നയതിസേനാനീ ർധാതുർണ്ണിഞ് പ്രാപണേഭവെൽ
ധാത്വാദിഭൂതയോസ്സ്യാതാമാദേശൌഷണയോസ്സനൌ.

സേനയെ നയിക്കുന്ന എന്നിങ്ങിനെ സേനാനീഃ ണീഞ് ധാതു പ്രാപണത്തിൽ ഭവിക്കും. ധാത്വാദിഭൂതങ്ങളായിരിക്കുന്ന ഷണങ്ങൾക്കു സനങ്ങളാദേശങ്ങളായിട്ടു ഭവിക്കും.

ധത്വാദിഭൂതങ്ങൾ, ധാതുവിൻെറ ആദിയിങ്കൽ ഭവിച്ചവ ഷണങ്ങൾ ഷകാരണകാരങ്ങൾ സനങ്ങൾ സകാര നകാരങ്ങൾ.

സുബന്തോപപദാദ്ധാതോഃ ക്വിബന്ത്യസ്സാദപിക്വചിൽ
കൃദ്വിധൌ സഹ നിർദ്ദിഷ്ടാ ഭവന്ത്യുപപദാ ഭിധാഃ.

സുബന്തോപപദമായിരിക്കുന്ന ധാതുവിങ്കൽനിന്നും ചിലെടത്തു അന്ത്യത്തിങ്കൽനിന്നും ക്വിപ് ഭവിക്കുന്നു. കൃദ്വിധിയിങ്കൽ സഹനിർദ്ദിഷ്ടങ്ങൾ ഉപപദാഭിധങ്ങളായിട്ടു ഭവിക്കുന്നു.

സുബന്തോപപദം, സുബന്തം ഉപപദമായുള്ളത്. സഹനിർദ്ദിഷ്ടങ്ങൾ=കൂടെ നിർദ്ദേശിക്കപ്പെട്ടവ.

മുൻപിൽ പറഞ്ഞപ്രകാരം വചിമുതലായവററിന്ന കൂടാതെ സുബന്തോപപദങ്ങളായിരിക്കുന്ന ദ്വിഷദ്രുഹാദിധാതുക്കൾക്കും ക്വിപ് വിധിക്കപ്പെട്ടപ്രകാരം മിത്രദ്വിട് മിത്രധ്രുക് മുതലായ ശബ്ദങ്ങളെക്കൊണ്ടു വിചാരിക്കേണ്ടതാകുന്നു. ചിലെടത്തു നിരുപ

പദങ്ങളായിരിക്കുന്ന ധാതുക്കൾക്കും കിപിവരും-സമീപത്തിങ്കൽ ഉച്ചരിക്കപ്പെട്ട പദംനഉപപദം. സാമീപ്യമാവട്ടെ സപ്തമ്യന്തഘടിതങ്ങളായിരിക്കുന്ന 'കമ്മണ്യൺ' തുടങ്ങിയുള്ള സൂത്രങ്ങളെക്കൊണ്ടു വിധേയമായിരിക്കുന്ന പ്രകൃതിപ്രത്യയാത്ഥത്തിങ്കൽ അന്വയത്തെ സാധിപ്പിക്കുന്നതായ അവസ്ഥയത്രെ-അവ്യവഹിതത്വമല്ല.

സേനാ-അമ്-ണീഞ് എന്നിരിക്കുമ്പോൾ 'സുബന്തോപപദാൽ' എന്നുതുടങ്ങി നടേ പറഞ്ഞപ്രകാരം ണീഞ് ധാതുവിന്നു കിപ്‌വരുന്നു. 'ഷണയോസ്സനൌ' എന്നു പറഞ്ഞിരിക്കകൊണ്ടു ധാതുവിന്റെ ണകാരത്തിന്നു നകാരം വരുന്നു. 'ധാതുനാഞ്ച ഹലന്ത്യമിത്' എന്നു പറഞ്ഞിരിക്കകൊണ്ടു ഞകാരം ലോപിക്കുന്നു. കിപ്പിന്നു സവ്വലോപവും വരുന്നു. സേനാ-അമ്നീ എന്നു ശേഷിക്കുന്നു. 'കൃദന്തേനസമസ്യന്തെ' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം സമാസവും, സമാസതദ്ധിതാംശാനാം എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം അമ് പ്രത്യയത്തിന്നു ലോപവും വന്നിട്ടു സേനാനി എന്നു സിദ്ധിക്കുന്നു. പ്രഥമൈകവചനത്തിങ്കൽ സുപ്രത്യയവും അതിന്നു വിസർഗ്ഗവും വരുമ്പോൾ സേനാനീഃ എന്നായിത്തീരുന്നു.

സംയോഗോ ധാതുഗഃപൂർവ്വോ നാ സ്മിയസ്സാദി വർണ്ണതഃ
അനേകാജന്തഗസ്യാസ്യ യോചിസ്യാൽ സുധിയം വിനാ
താദൃശസ്യാപ്യവർണ്ണസ്യ വസ്സുപോചിഭുവം വിനാ.

ധാതുഗമായിരിക്കുന്ന സംയോഗം യാതൊരു ഇവർണ്ണത്തിങ്കൽനിന്നു പൂർവ്വമായിട്ടു ഭവിക്കുന്നില്ല. അനേകാജന്തഗമായിരിക്കുന്ന ഇതിന്ന് അച്പരമായിരിക്കും വിഷയത്തിങ്കൽ സുധിയെ ഒഴിച്ചു യകാരം ഭവിക്കും. താദൃശമായിരിക്കുന്ന ഉവർണ്ണത്തിന്നു സുപ്പിന്റെ അച്പരമായിരിക്കുംവിഷയത്തിങ്കൽ ഭൂവെ ഒഴിച്ചു വകാരവും ഭവിക്കും.

ധാതുഗം 'ധാതുവെ ഗമിക്കുന്നത്'. സംയോഗം സ്വരഹീനഹല് വർണ്ണയോഗം. അനേകാജന്തഗം=അനേകാച്ചിന്റെ അന്തത്തെ ഗമിക്കുന്നത്. അനേകാച്=അനേകങ്ങളായിരിക്കുന്ന അച്കളോടുകൂടിയത്. താദൃശം=അതുപോലെയുള്ളത്.

ഇവൎണ്ണത്തിൻെറ മുൻപിൽ ധാതുവെ സംബന്ധിച്ചതായ സംയോഗമില്ലെങ്കിൽ അതിന്നു അജാദികളിൽ യകാരാദേശവും അതുപോലെ ഉവൎണ്ണത്തിന്നു വകാരാദേശവും വരുന്നതാകുന്നു. സേനാനീശബ്ദത്തിൻെറ പ്രഥമാദ്വിവചനത്തിങ്കൽ സേനാനീ–ഔ–എന്നിരിക്കുമ്പോൾ നീ ധാതുവിൻെറ ഈകാരത്തിന്നുമുമ്പിൽ ധാതുസംബന്ധിയായിരിക്കുന്ന സംയോഗമില്ലാത്തതുകൊണ്ടും 'അനേകാജന്തഗതം' ഉണ്ടായിരിക്കകൊണ്ടും യകാരാദേശം വന്നിട്ടു 'സേനാന്യൌ' എന്നു സിദ്ധിക്കുന്നു. പ്രഥമാബഹുവചനത്തിങ്കൽ ഈകാരത്തിന്നു യകാരാദേശവും ജസ്സിൻെറ സകാരത്തിന്നു വിസൎഗ്ഗവും വന്നിട്ടു സേനാന്യഃ എന്നു സിദ്ധിക്കുന്നു. സംബോധനയിങ്കലും ഇങ്ങിനെതന്നെ കാണേണ്ടതാകുന്നു.

ബാധേതേചാംശസോരുക്തം യവാവത്രേയുവാവിവ
സേനാന്യൌപശ്യസേനാന്യം സേനാന്യോനീന്നിയൌനിയഃ

ഇവിടെ ഇയുവാദേശങ്ങൾ എന്നപോലെ യവാദേശങ്ങളും അമ്ശസ്സുകൾക്കു ഉക്തത്തെ ബാധിക്കുന്നു.

സേനാനീശബ്ദത്തിൻെറ ദ്വിതീയെകവചനവിവക്ഷയിങ്കൽ സേനാനീ അമ് എന്നിരിക്കുമ്പോൾ 'അവൎണ്ണാദിത്രയാൽ' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം അമ്മിൻെറ അകാരത്തെ ലോപിപ്പിക്കേണ്ടതാണെങ്കിലും 'ബാധേതേചാംശസോരുക്തം' എന്നു പറഞ്ഞിരിക്കയാൽ 'സംയോഗോധാതുഗഃ' എന്നുതുടങ്ങിയുള്ള ശാസ്ത്രം അമ്മിൻെറ അകാരലോപവിധിയെ ബാധിച്ചിട്ടു യകാരാദേശത്തെ വിധിക്കുന്നു. സേനാന്യം എന്നു സിദ്ധിക്കുന്നു. ഇങ്ങിനെതന്നെ സുശ്രിയം സുശ്രിയഃ എന്നുള്ളെടങ്ങളിൽ ഇയാദേശവും ഭ്രുവം–ഭ്രുവഃ എന്നുള്ളെടങ്ങളിൽ ഉവാദേശവും അവൎണ്ണാദിത്രയാൽ എന്നും ശസോതഃ എന്നും തുടങ്ങിയുള്ള ശാസ്ത്രങ്ങളെ ബാധിച്ചിരിക്കുന്നു എന്നു വിചാരിക്കേണ്ടതാകുന്നു.

ദ്വിതീയാബഹുവചനവിവക്ഷയിങ്കൽ സേനാനീ ശസ് എന്നിരിക്കുമ്പോൾ 'ബാധേതേചാംശസോരുക്തം' എന്നു പറഞ്ഞിരിക്കയാൽ 'സംയോഗോ ധാതുഗഃ' എന്നുതുടങ്ങിയുള്ള ശാസ്ത്രം ശസ്സിൻെറ അകാരത്തിന്നു വരേണ്ടുന്നതായ ഇകാരാദേശത്തെ ബാ

ധിച്ചിട്ടു യകാരത്തെ ആദേശിക്കുന്നു. പിന്നെ ശസ്സിൻെറ സകാരത്തിന്നു വിസൎഗ്ഗം വന്നിട്ടു സേനാന്യഃ എന്നു സിദ്ധിക്കുന്നു. ഇങ്ങിനെ സപ്തമ്യേകവചനം ഒഴികെ അജാദികളിൽ യകാരത്തെ ആദേശിച്ചിട്ടു ശബ്ദനിഷ്പത്തിയെ ചെയ്യേണ്ടതാകുന്നു. സപ്തമ്യേകവചനത്തിങ്കൽ വിശേഷത്തെ കാണിക്കുന്നു.

ങെന്നിശബ്ദാ ദുത്തരസ്യാമ് സേനാന്യാംസ്യാന്നിയാമപി
സുബന്തേനസമാസേതു നാനേകാച്ത്വഫലംഭവേൽ
മഹാധിയൌ ത്യക്തഭിയൌ ഭുവഃ പ്രതിഭുവാവിതി.

നീ ശബ്ദത്തിങ്കൽനിന്നു ഉത്തരമായിരിക്കുന്ന ങി പ്രത്യയത്തിന്ന് ആമ് ഭവിക്കും. സേനാന്യാം എന്നും നിയാം എന്നുഭവിക്കും. സുബന്തത്തോടുകൂടിയുള്ള സമാസത്തിങ്കലാവട്ടെ അനേകാച്ത്വഫലം ഭവിക്കുകയില്ല. 'മഹാധിയൌത്യക്തഭിയൌ' എന്നു ഉദാഹരണങ്ങൾ.

അനേകാച്ത്വഫലം=അനേകാച്ത്വത്തിൻെറ ഫലം. അനേകാച്ത്വം=അനേകങ്ങളായിരിക്കുന്ന അച്കളോടു കൂടിയതിൻെറ ഭാവം.

സപ്തമ്യേകവചനത്തിങ്കൽ സേനാനി-ങി എന്നിരിക്കുമ്പോൾ ങെന്നിശബ്ദാൽ എന്നു തുടങ്ങി നടേ പറഞ്ഞപ്രകാരം ആമ് എന്നാദേശവും ഈകാരത്തിന്നു യകാരവും വന്നിട്ടു സെനാന്യാം എന്നു സിദ്ധിക്കുന്നു.

കേവലം നി ശബ്ദത്തിൻെറ ഈകാരത്തിന്ന് അനേകാജന്തത്വമില്ലാത്തതുകൊണ്ടു അവിടെ ഇയാദേശം മാത്രം വരുന്നതാണെന്നുള്ള അഭിപ്രായത്തിന്മേൽ 'നീന്നിയൌ' എന്നു പറഞ്ഞിരിക്കുന്നു. ഇതിൻെറ സപ്തമ്യേകവചനത്തിങ്കൽ ങി പ്രത്യയത്തിന്ന് ആമാദേശവും ഈകാരത്തിന്ന് ഇയാദേശവും വന്നിട്ടു നിയാംഎന്നു സിദ്ധിക്കുന്നു. സുബന്തത്തോടുകൂടി സമാസം വരുന്നതായാൽ അവിടെ ഇവൎണ്ണാദികൾക്ക് അനേകാച്ത്വഫലമായ യാദേശാദികാൎയ്യം വരുന്നതല്ല. ഇയുവാദേശങ്ങൾ മാത്രം വരുന്നതാകുന്നു. സേനാനി എന്നേടത്തു സെനാശബ്ദത്തിന്നു കൃദന്തമായിരിക്കുന്ന നീശബ്ദത്തോടാകുന്നു സമാസം. അതുകൊണ്ട് അവിടെ യകാരാദേശം ബാ

ധിതമല്ലെന്നു വിചാരിക്കേണ്ടതാകുന്നു. മഹാധിയൌ എന്നുള്ള സമഷ്ഠ്യന്തമാകും 'മഹതിധീഃ യയോഃ തൌ' എന്നിങ്ങിനെ സുബന്തമായിരിക്കുന്ന ധീശബ്ദത്തോടുകൂടി സമാസം വന്നിരിക്കകൊണ്ട് അവിടെ ഇയാദേശം വിധിക്കപ്പെട്ടിരിക്കുന്നു. പ്രതിഭൂശബ്ദത്തിന്റെ ഊകാരത്തിന്നു മുമ്പിൽ ധാതുഗമായിരിക്കുന്ന സംയോഗമില്ലാത്തതുകൊണ്ടും അനേകാജന്തത്വം ഉണ്ടായിരിക്കകൊണ്ടും 'താദൃശസ്യാപ്യവർണ്ണസ്യ' എന്നുതുടങ്ങിയുള്ള ശാസ്ത്രപ്രകാരം വകാരത്തെ ആദേശിക്കേണ്ടതാണെന്നു ശങ്കിക്കുന്നതായിരുന്നാൽ ഭുവംവിനാ എന്നു നിഷേധിച്ചിരിക്കകൊണ്ട് ഉവാദേശത്തിന്നുമാത്രം അവകാശം ഭവിക്കുന്നപ്രകാരം ഭുവഃപ്രതിഭുവാവിതി എന്നുള്ള അംശംകൊണ്ടു കാണിച്ചിരിക്കുന്നു. * ഇങ്ങിനെ ഇവർണ്ണാന്തശബ്ദങ്ങൾ *

ഉകാരാന്തമായ ശംഭുശബ്ദത്തിന്റെ പ്രഥമൈകവചനവിവക്ഷയിങ്കൽ ശംഭു സു എന്നിരിക്കുമ്പോൾ സകാരത്തിന്നു വിസർഗ്ഗം വന്നിട്ടു ശംഭുഃ എന്നു സിദ്ധിക്കുന്നു. ദ്വിവചനത്തിങ്കൽ ശംഭു ഔ എന്നിരിക്കുമ്പോൾ ഇദുത്ത്യാമുത്തരസ്യ എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ഔകാരത്തിന്ന് ഊകാരവും സ്വരങ്ങൾക്കു രണ്ടിന്നുംകൂടി ദീർഘവും വന്നിട്ടു ശംഭൂ എന്നു സിദ്ധിക്കുന്നു. ബഹുവചനത്തിങ്കൽ ശംഭുജസ് എന്നിരിക്കുമ്പോൾ 'സംബുദ്ധിജസ്ങെ' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ഉകാരത്തിന്ന് ഒകാരവും അതിന്നുപിന്നെ അവാദേശവും സകാരത്തിന്നു വിസർഗ്ഗവും വന്നിട്ടു ശംഭവഃ എന്നു സിദ്ധിക്കുന്നു. സംബോധനാപ്രഥമൈകവചനത്തിങ്കൽ ശംഭു സു എന്നിരിക്കുമ്പോൾ ഉകാരത്തിന്ന് ഒകാരവും സംബുദ്ധിക്കു ലോപവും വന്നിട്ടു ശംഭോ എന്നു സിദ്ധിക്കുന്നു. ദ്വിതീയൈകവചനത്തിങ്കൽ ശംഭു-അമ് എന്നിരിക്കുമ്പോൾ അവർണ്ണാദിത്രയാൽ എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം അമ് പ്രത്യയത്തിന്റെ അകാരത്തിന്നു ലോപംവന്നിട്ടു ശംഭും എന്നു സിദ്ധിക്കുന്നു. ദ്വിതീയാദ്വിവചനം പ്രഥമാദ്വിവചനംപോലെ. ദ്വിതീയാ ബഹുവചനത്തിങ്കൽ ശംഭുശസ് എന്നിരിക്കുമ്പോൾ ശസോതഃ എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ശസ്സിന്റെ അകാരത്തിന്ന് ഉകാരവും സ്വരങ്ങൾക്കു രണ്ടിന്നുംകൂടി ദീർഘവും സകാരത്തിന്നു നകാരവും വന്നിട്ടു ശംഭൂൻ എന്നു സിദ്ധിക്കുന്നു. തൃതീയൈകവചനത്തിങ്കൽ ശംഭു ടാ എന്നിരിക്കുമ്പോ

ഠം 'ഇദുത്ഭ്യാമസ്ത്രീയാം ടാനാ' എന്നു പറഞ്ഞിരിക്കയാൽ ടാപ്രത്യ യത്തിന്നു നാ എന്നാദേശം വന്നിട്ടു ശംഭുനാ എന്നു സിദ്ധിക്കുന്നു. ചതുൎത്ഥ്യേകവചനത്തിങ്കൽ ശംഭു ങെ എന്നിരിക്കുമ്പോൾ 'സംബു ദ്ധിജസ്ങെ' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ഉകാരത്തിന്നു ഒ കാരവും അതിന്നു പിന്നെ അവാദേശവും വന്നിട്ടു ശംഭവേ എന്നു സിദ്ധിക്കുന്നു. പഞ്ചമ്യേകവചനത്തിങ്കൽ ശംഭുങസി എന്നിരിക്കു മ്പോൾ ഉകാരത്തിന്ന് ഒകാരവും 'ഉദേദോൽഭ്യാം' എന്നു തുടങ്ങിയു ള്ള ശാസ്ത്രപ്രകാരം ങസിപ്രത്യയത്തിന്റെ അകാരത്തിന്നു ലോപ വും സകാരത്തിന്നു വിസൎഗ്ഗവും വന്നിട്ടു ശംഭോഃ എന്നു സിദ്ധിക്കു ന്നു. ഷഷ്ഠ്യേകവചനത്തിങ്കലും ഇങ്ങിനെതന്നെ ഷഷ്ഠീദ്വിവചന ത്തിങ്കൽ ശംഭു ഒസ് എന്നിരിക്കുമ്പോൾ ഉകാരത്തിന്നു വകാരവും സ കാരത്തിന്നു വിസൎഗ്ഗവും വന്നിട്ടു ശംഭ്വോഃ എന്നു സിദ്ധിക്കുന്നു. ബ ഹുവചനത്തിങ്കൽ ശംഭു ആമ് എന്നിരിക്കുമ്പോൾ ആമ് പ്രത്യയ ത്തിന്നു നഡാഗമവും ഉകാരത്തിന്നു ദീൎഘവും വന്നിട്ടു ശംഭൂനാം എ ന്നു സിദ്ധിക്കുന്നു. സപ്തമ്യേകവചനത്തിങ്കൽ ശംഭുങി എന്നിരിക്കു മ്പോൾ 'ഇദുത്ഭ്യാം ങെഃ' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ങി പ്രത്യയത്തിന്ന് ഔകാരവും ഉകാരത്തിന്ന് അകാരവും സന്ധിയിങ്കൽ സ്വരങ്ങൾക്കു രണ്ടിന്നുംകൂടി ഔകാരവും വന്നിട്ടു ശംഭൌ എന്നു സി ദ്ധിക്കുന്നു. സപ്തമീദ്വിവചനം ഷഷ്ഠീദ്വിവചനംപോലെ.

* ഇങ്ങനെ ഉകാരാന്തങ്ങൾ *

ഖലം പുനാതിഖലപൂഃ ഖലപ്വൌ ചൈവമാദയഃ
ഋതോത്ത്വം സുടിങൌ ചസ്യാൽപിതരൌ പിതരഃ പിതഃ.

ഖലത്തെ പവനംചെയ്യുന്നു എന്നിങ്ങിനെയുള്ള അൎത്ഥത്തി ങ്കൽ ഖലപൂഃഖലപ്വൌ എന്നാങ്ങിനെ തുടങ്ങി ഭവിക്കും. സുട്ടിങ്കലും ങിയിങ്കലും ഋത്തിന്നു അത്ത്വം ഭവിക്കും. പിതരൌ പിതരഃപിതഃ എന്നിങ്ങിനെ ഉദാഹരണം.

ഖലം=ധാന്യരാശീകരണസ്ഥാനം. പവനംചെയ്ക=പവിത്രീ കരിക്കുക. അത്ത്വം=അര് എന്നതിന്റെ ഭാവം.

ഉകാരാന്തമായ ഖലപൂശബ്ദത്തിന്റെ നിഷ്പത്തിയെ കാണി ക്കുന്നു. 'സുബന്തോപപദാദ്ധാതോഃ' എന്നുതുടങ്ങി മുൻപറഞ്ഞപ്ര

കാരം ഖല-അമ്-പൂ-എന്നിരുന്നെടത്തു ധാതുവിന്നു കചിപ് പ്രത്യയവും കചിപ്പിന്ന് സൎവ്വലോപവും 'കൃദന്തേന സമസ്യന്തേ' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ഉപപദ സമാസവും 'സമാസതദ്ധിതാംഗാനാം'എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം അമ്മിന്ന്ലോപവും വന്നിട്ടു ഖലപൂ എന്നായി തീരുന്നു. പ്രഥമൈകവചനവിവക്ഷയിങ്കൽ സുപ്രത്യയവും സകാരത്തിന്ന് വിസൎഗ്ഗവുംവരുമ്പോൾ ഖലപൂഃ എന്നു സിദ്ധിക്കുന്നു. പ്രഥമാദ്വിവചനവിവക്ഷയിങ്കൽ ഖലപൂ ഔ എന്നിരിക്കുമ്പോൾ 'താദ്ദ ശസ്യാ പ്യവൎണ്ണസ്യ' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ഊകാരത്തിന്നു വകാരാദേശത്തെ ചെയ്തിട്ടു ഖലപ്വൌ എന്നു സിദ്ധിക്കുന്നു. അജാദികളായിരിക്കുന്ന മറ്റുള്ള പ്രത്യയങ്ങളിലും ഇങ്ങിനെതന്നെ വകാരത്തെ ആദേശിച്ചിട്ട് അതാതു വിഭക്തികളിൽ ശബ്ദനിഷ്പത്തിയെ ചെയ്യേണ്ടതാകുന്നു. ഈ വകാരാദേശം അമ്മിന്റെ അല്ലോപത്തേയും ശസ്സിന്റെ അതതിനുള്ള ഉകാരാദേശത്തേയും ബാധിക്കുമെന്നു വിചാരിക്കേണ്ടതാകുന്നു. * ഇങ്ങിനെ ഊകാരാന്തം. *

ഋകാരാന്തമായ പിതൃശബ്ദത്തിന്റെ നിഷ്പത്തിയെ കാണിക്കുന്നു. പ്രഥമൈകവചനവിവക്ഷയിങ്കൽ പിതൃസു എന്നിരിക്കുമ്പോൾ 'ഋദന്താദി'യായി നടെ പറഞ്ഞിരിക്കുന്ന ശാസ്ത്രപ്രകാരം അന്തത്തിലിരിക്കുന്ന ഋകാരത്തിന്നു ആകാരവും സു പ്രത്യയത്തിന്നു ലോപവും വന്നിട്ടു പിതാ എന്നു സിദ്ധിക്കുന്നു. ഋദന്താദിയായിരിക്കുന്ന ശാസ്ത്രംകൊണ്ടു ഋകാരാന്തങ്ങളായിരിക്കുന്ന ശബ്ദങ്ങളുടെ അന്ത്യത്തിന്റെ ആത്വവിധിക്കു സുപ്രത്യയംമാത്രം നിമിത്തമാകകൊണ്ടു വിശേഷവിഹിതത്വമുണ്ടായിരിക്കയാൽ 'അത ഋതോൎത്ഥം' എന്നുള്ള ശാസ്ത്രംകൊണ്ടു വിധിച്ചതായ അൎത്ഥത്തെ ബാധിച്ചിരിക്കുന്നു എന്നറിയേണ്ടതാകുന്നു. പ്രഥമാദ്വിവചനവിവക്ഷയിങ്കൽ പിതൃ-ഔ-എന്നിരിക്കുമ്പോൾ 'ഋതോൎത്ഥം' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ഋകാരത്തിന്ന് അൎ എന്നാദേശംവന്നിട്ടു പിതരൌ എന്നു സിദ്ധിക്കുന്നു. ജസ്സിങ്കൽ പിതൃജസ് എന്നിരിക്കുമ്പോൾ മുമ്പിൽ പറഞ്ഞപ്രകാരം അൎത്ഥവും സകാരത്തിന്നു വിസൎഗ്ഗവും വന്നിട്ടു പിതരഃ എന്നു സിദ്ധിക്കുന്നു. സംബോധനൈകവചനത്തിങ്കൽ ഹേ പിതൃസു എന്നിരിക്കുമ്പോൾ ഋതോൎത്ഥം എന്നു തുടങ്ങി നടെ പറഞ്ഞപ്രകാ

രം ഋകാരത്തിന്ന അര് എന്ന ആദേശം വന്നിട്ട പിതര്സ് എന്നായിത്തീരുന്നു.

സംയോഗാന്തസ്യ ലോപഃ പദാന്തസ്യാന്ത്യം ഹല്ലുപ്യതേ

യാതൊരുസംയോഗം പദാന്തമായിട്ട ഭവിക്കും. അതിന്റെ അന്ത്യമായിരിക്കുന്ന ഹല്ലാവട്ടെ ലോപിക്കപ്പെടുന്നു. അത,സംയോഗം.

പിതര്സ് എന്നേടത്തു പദാന്തത്തിലിരിക്കുന്ന രേഫസകാരങ്ങൾ സംയോഗസംജ്ഞകളാകകൊണ്ടു മേല്പറഞ്ഞ വചനപ്രകാരം അവിടെ അന്ത്യഹല്ലായിരിക്കുന്ന സകാരത്തിന്ന ലോപവും രേഫത്തിന്ന വിസൎഗ്ഗവും വന്നിട്ട പിതഃ എന്ന സിദ്ധിക്കുന്നു. ദ്വിതീയൈകവചനവിവക്ഷയിങ്കൽ പിതൃ അമ് എന്നിരിക്കുമ്പോൾ അത്ത്വം വന്നിട്ട പിതരം എന്ന സിദ്ധിക്കുന്നു. ദ്വിതീയാദ്വിവചനം പ്രഥമാദ്വിവചനംപോലെ. ശസ്സിങ്കൽ പിതൃശസ് എന്നിരിക്കുമ്പോൾ ശസോതഃ എന്ന തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ശസ്സിന്റെ അകാരത്തിന്ന ഋകാരവും 'സ്വാദിശ്ചഃ' എന്നുതുടങ്ങിയുള്ള ശാസ്ത്രപ്രകാരം ഋകാരങ്ങൾക്ക രണ്ടിന്നുംകൂടി ദീൎഘവും 'ദീൎഘകൃതേ' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം സകാരത്തിന്ന നകാരവും വന്നിട്ട പിതൄൻ എന്ന സിദ്ധിക്കുന്നു. ടാ പ്രത്യയത്തിങ്കൽ പിതൃടാ എന്നിരിക്കുമ്പോൾ 'ഇവൎണ്ണാദിചതുൎണ്ണാം' എന്നുതുടങ്ങിയുള്ള ശാസ്ത്രപ്രകാരം ഋകാരത്തിന്ന രേഫത്തെ ആദേശിച്ചിട്ട പിത്രാ എന്ന സിദ്ധിക്കുന്നു. ങെ പ്രത്യയത്തിങ്കൽ മേല്പറഞ്ഞ രേഫാദേശത്തെ ചെയ്തിട്ട പിത്രെ എന്ന സിദ്ധിക്കുന്നു.

ഋത ഉസ്യാന് ങസിങസോഃ പിതുഃ പിതരി ങൌ ഭവേൽ.

ങസിങസ്സുകൾ പരങ്ങളായിരിക്കും വിഷയത്തിങ്കൽ ഋത്തിന്ന് ഉകാരം ഭവിക്കും. ങിയിങ്കൽ പിതരി എന്നും ഭവിക്കും.

പഞ്ചമ്യേകവചനത്തിങ്കൽ പിതൃങസി എന്നിരിക്കുമ്പോൾ മേല്പറഞ്ഞ വചനപ്രകാരം ഋകാരത്തിന്ന് ഉകാരം വന്നിട്ട പിതുഅസ് എന്നായി തീരുകയും പിന്നെത്തതിൽ 'ഉദേദോത്ഭ്യാ' എന്നു തുടങ്ങി നടേ പറഞ്ഞപ്രകാരം ങസി പ്രത്യയത്തിന്റെ അകാരത്തിന്ന ലോപവും സകാരത്തിന്ന വിസൎഗ്ഗവും വന്നിട്ട പിതുഃ എന്നു സിദ്ധിക്കുന്നു. ഷഷ്ഠ്യേകവചനത്തെയും ഇങ്ങിനെതന്നെ കാണേ

ണ്ടതാകുന്നു. ഷഷ്ഠീദ്വിവചനവിവക്ഷയിങ്കൽ പിതൃഓസ് എന്നു നില്ക്കുമ്പോൾ സ്വരസന്ധിയും വിസൎഗ്ഗവും വന്നിട്ടു പിത്രോഃ എന്നു സിദ്ധിക്കുന്നു. ഷഷ്ഠിബഹുവചനത്തിങ്കൽ പിതൃ ആമ് എന്നു നില്ക്കുമ്പോൾ ആമിന്നു നുഡാഗമവും ഋകാരത്തിന്നു ദീൎഘവും നകാരത്തിന്നു ണത്വവും വന്നിട്ടു പിതൄണാം എന്നു സിദ്ധിക്കുന്നു. സപ്തമ്യേകവചനത്തിങ്കൽ പിതൃങി എന്നു നില്ക്കുമ്പോൾ 'ഋതോ ങിസൎവ്വനാമസ്ഥാനയോഃ' എന്നു പറഞ്ഞിരിക്കയാൽ ഋകാരത്തിന്നു അര് എന്നാദേശം വന്നിട്ടു പിതരി എന്നു സിദ്ധിക്കുന്നു. സപ്തമീദ്വിവചനം ഷഷ്ഠീദ്വിവചനംപോലെ. സപ്തമീബഹുവചനത്തിങ്കൽ പിതൃ സുപ് എന്നിരിക്കുമ്പോൾ സകാരത്തിന്നു ഷകാരം വന്നിട്ടു പിതൃഷു എന്നു സിദ്ധിക്കുന്നു.

ഡുകൃഞ്കരണഇത്യസ്മാൽ കൎത്താതൃച്പ്രത്യയാന്തകഃ
ധാത്വാദ്യാഓഞ്ടുഡവഃ കാൎയ്യാൎത്ഥാസ്സുപ്രവക്ഷ്യതേ.

ഡുകൃഞ്കരണത്തിങ്കൽ എന്നിങ്ങിനെയുള്ള ഇതിങ്കൽനിന്നു തൃച്പ്രത്യയാന്തകമായിരിക്കുന്ന കൎത്താ എന്നുള്ളതു ഭവിക്കും. ധാത്വാദ്യങ്ങളായിരിക്കുന്ന ഓഞ് ടുഡുക്കൾ കാൎയ്യാൎത്ഥങ്ങൾ. അതു വചിക്കപ്പെടും.

തൃച്പ്രത്യയാന്തകം തൃച്പ്രത്യയം അന്തത്തിങ്കലുള്ളത്, ഓഞ്ടുഡുക്കൾ. ഓകാരവും ഞകാരവും ടുവും ഡുവും.

കരണാൎത്ഥകമായിരിക്കുന്ന ഡുകൃഞ് ധാതുവോടു തൃച്പ്രത്യയത്തെ ചേൎത്തിട്ടു കൎത്തൃശബ്ദത്തെ ഉണ്ടാക്കുന്നു. തൃച് പ്രത്യയത്തിന്റെ ചകാരം ഇത്താകുന്നു. ധാതുവിന്റെ ആദിയിങ്കലിരിക്കുന്ന ഓകാരവും ഞകാരവും ടു എന്നുള്ളതും ഡു എന്നുള്ളതും ഇത്തുകൾ. ഈ വചനപ്രകാരം ഡുകൃഞ് ധാതുവിന്റെ ആദിയിങ്കലിരിക്കുന്ന ഡു എന്നുള്ളതും ധാതുനാഞ്ചഫലന്ത്യമിൽ എന്നു പറഞ്ഞിരിക്കകൊണ്ടു് അന്തത്തിലിരിക്കുന്ന ഞകാരവും കാൎയ്യാൎത്ഥങ്ങളായ ഇത്തുകളാകുന്നു. ഇവറ്റിന്റെ കാൎയ്യം മേല്പ്പട്ടു വചിക്കപ്പെടും. ഇങ്ങിനെ അവിടെ കൃ എന്നു മാത്രം ശേഷിക്കുന്നു. അതിനോടു തൃച്പ്രത്യയത്തെ ചേൎക്കുമ്പോൾ കൃ- തൃ- എന്നിരിക്കുന്നു.

ധാത്വന്ത്യാനാമിവൎണ്ണാദിത്രയാണാംപ്രത്യയേനിജേ
ഏദോദരസ്യുഹ്രസ്വാനാഞ്ചോപാന്ത്യാനാന്നകിങ്നിതോഃ.

ധാതന്ത്യങ്ങളായിരിക്കുന്ന ഇവർണ്ണാദിത്രയങ്ങൾക്കു നിജമായിരിക്കുന്ന പ്രത്യയം പരമായിരിക്കും വിഷയത്തിങ്കൽ ഏദോദര്കൾ ഭവിക്കും. ഉപാന്ത്യങ്ങളായിരിക്കുന്ന ഹ്രസ്വങ്ങൾക്കും ഭവിക്കും. കിങ്ങിത്തുകൾ പരങ്ങളായിരിക്കും വിഷയത്തിങ്കൽ ഭവിക്കുകയില്ല.

ഏദോദര്കൾ, ഏത്, ഒത, അര് എന്നീ ആദേശങ്ങൾ ഉപാന്ത്യങ്ങൾ, ഉപാന്തത്തിങ്കൽ ഭവിച്ചവ. ഉപാന്തം, സമീപം കിങ്ങിത്തുകൾ, കിത്തുകളും ങിത്തുകളും.

ധാതുസംബന്ധിയായിരിക്കുന്ന പ്രത്യയം പിന്നാലെ വരുമ്പോൾ അന്തത്തിലിരിക്കുന്ന ഇവർണ്ണാദി ത്രയങ്ങൾക്കു ക്രമത്താലെ എത്, ഒത്, അര് എന്നീ ആദേശങ്ങൾ വരും. ഉപാന്ത്യങ്ങളായിരിക്കുന്ന ഹ്രസ്വങ്ങൾക്കും മേൽ കാണിച്ച ആദേശങ്ങൾ വരുന്നതാകുന്നു. എന്നാൽ കിത്തുകളും ങിത്തുകളും പരങ്ങളാകുമ്പോൾ ഈ ആദേശങ്ങൾ വരുന്നതുമല്ല.

കൃ എന്നിരിക്കുമ്പോൾ 'ധാതന്ത്യാനാം' എന്നു തുടങ്ങി നടേ പറഞ്ഞപ്രകാരം ധാതുവിന്റെ അന്തത്തിങ്കലിരിക്കുന്ന ഋകാരത്തിന്നു ധാതുസംബന്ധിയായിരിക്കുന്ന തൃച് പ്രത്യയം പരമായിരിക്കയാൽ അര് എന്നാദേശവും തകാരത്തിന്നു 'സ്യാദ്രേഫാൽ' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ദ്വിത്വവും വന്നിട്ടു കര്ത്തൃ എന്നായിത്തീരുന്നു. ഇതിന്റെ പ്രഥമൈകവചനത്തിൽ സുപ്രത്യയം ചേരുമ്പോൾ ഋദന്താദിയായ ശാസ്ത്രപ്രകാരം ഋകാരത്തിന്ന് ആകാരവും സു പ്രത്യയത്തിന്നു ലോപവും വന്നിട്ടു കര്ത്താ എന്നു സിദ്ധിക്കുന്നു.

ഋതആര് സുട്യസംബുദ്ധൌ സ്വസൃനപ്ത്രോശ്ച തൃന്തൃചോഃ
ക്ഷത്തരിത്വഷ്ടൃനേഷ്ട്രോശ്ച ഹോതൃപോതൃപ്രശാസ്തൃഷു
കര്ത്താരാവഥ കര്ത്താരോ ഹേകര്ത്തഃകര്ത്തരീത്യപി.

സ്വസൃനപ്തൃക്കളിലേയും തൃൻതൃച്കളിലേയും ക്ഷത്താവിങ്കലേയും ത്വഷ്ടൃനേഷ്ടൃക്കളിലേയും ഹോതൃപോതൃ പ്രശാസ്തൃക്കളിലേയും ഋത്തിന്ന് അസംബുദ്ധിയായിരിക്കുന്ന സുട് പരമായിരിക്കുംവിഷയത്തിങ്കൽ ആര് ഭവിക്കും. കര്ത്താരൌ എന്നും അനന്തരം ക-

ത്താരഃ എന്നും ഹേ കൎത്തഃ എന്നും കൎത്തരി എന്നും ഇങ്ങിനെ ഉദാഹരണം.

സ്വസൃനപ്താക്കൾ, സ്വസൃശബ്ദവും, നപ്തൃശബ്ദവും, തൃന്തൃച്കൾ. തൃൻപ്രത്യയവും, തൃച്പ്രത്യയവും. ക്ഷത്താവ്, ക്ഷത്തൃശബ്ദം. ത്വഷ്ടൃനേഷ്ടാക്കൾ ത്വഷ്ടൃശബ്ദവും നേഷ്ടൃശബ്ദവും ഹോതൃപോതൃപ്രശാസ്താക്കൾ. ഹോതൃശബ്ദവും പോതൃശബ്ദവും പ്രശാസ്തൃശബ്ദവും. അസംബുദ്ധി സംബുദ്ധിയോടു കൂടാത്തത്.

മേല്പറഞ്ഞ ശബ്ദങ്ങളുടെ ഋകാരത്തിന്നു സുട് പരമാമ്പോൾ ആര് എന്നാദേശം വരും. സംബോധനാ പ്രഥമൈകവചനത്തിങ്കൽ വരുന്നതല്ല.

കൎത്തൃശബ്ദത്തിന്റെ പ്രഥമാ ദ്വിവചനത്തിങ്കൽ കൎത്തൃ ഔ എന്നിരിക്കുമ്പോൾ ഋത ആര് എന്നു തുടങ്ങി മുൻചൊ പറഞ്ഞ പ്രകാരം ഋകാരത്തിന്ന് ആര് എന്നാദേശം വന്നിട്ടു കൎത്താരൌ എന്നു സിദ്ധിക്കുന്നു. പ്രഥമാ ബഹുവചനത്തിങ്കൽ ആരാദേശവും വിസൎഗ്ഗവും വന്നിട്ടു കൎത്താരഃ എന്നും ദ്വിതീയൈകവചനത്തിങ്കൽ ആരാദേശം വന്നിട്ടു കൎത്താരം എന്നും സിദ്ധിക്കുന്നു. സംബോധനാ ദ്വിതീയാദ്വിവചനങ്ങൾ പ്രഥമാ ദ്വിവചനംപോലെയും സംബോധനാ ബഹുവചനംപോലെയും കാണേണ്ടതാകുന്നു. ദ്വിതീയാ ബഹുവചനത്തിങ്കൽ 'ശസോതഃ' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ശസ്സിന്റെ അകാരത്തിന്ന് ഋകാരവും ദീൎഘവിധിയും സകാരത്തിന്നു നകാരവും വന്നിട്ടു കൎത്തൄൻ എന്നു സിദ്ധിക്കുന്നു. തൃതീയാ ചതുൎത്ഥ്യേകവചനങ്ങളിൽ സന്ധിവശാൽ കൎത്ത്രാ എന്നും കൎത്ത്രേ എന്നും സിദ്ധിക്കുന്നു. പഞ്ചമീഷഷ്ഠ്യേകവചനങ്ങളിൽ 'ഋത ഉസ്യാൽ' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ഋകാരത്തിന്ന് ഉകാരവും ങസി പ്രത്യയത്തിന്റെ അകാരത്തിന്നു ലോപവും വന്നിട്ടു കൎത്തുഃ എന്നു സിദ്ധിക്കുന്നു. ഷഷ്ഠീ സപ്തമീ ദ്വിവചനങ്ങളിൽ സന്ധിയും വിസൎഗ്ഗവും വന്നിട്ടു കൎത്ത്രോഃ എന്നും സിദ്ധിക്കുന്നു. സപ്തമ്യേകവചനത്തിങ്കൽ ഋതോൽത്വം സുടിങ്ങൌ എന്നു പറഞ്ഞപ്രകാരം അരാദേശം വന്നിട്ടു കൎത്തരി എന്നു സിദ്ധിക്കുന്നു. സപ്തമ്യേകവചനത്തിങ്കൽ സുപ്പിന്റെ സകാരത്തിന്നു ഷകാരത്തെ ആദേ

ശിച്ചിട്ട കർത്തൃംഷു എന്നു സിദ്ധിക്കുന്നു. സ്വസ്രാദികളായിരിക്കുന്ന മററു ശബ്ദങ്ങളേയും ഇങ്ങിനെതന്നെ കണ്ടുകൊള്ളേണ്ടതാകുന്നു.

അസംബുദ്ധൗ സുടിക്രോഷ്ടു സ്തൃജന്തഃ ക്രോഷ്ടുവൽഭവേൽ
ക്രോഷ്ട്രാക്രോഷ്ടോടാദ്യജാമൌ വാക്രോഷ്ടാ ക്രോഷ്ടുനേതി ച.

അസംബുദ്ധിയായിരിക്കുന്ന സുട് പരമായിരിക്കും വിഷയത്തിങ്കൽ ക്രോഷ്ടുശബ്ദം ക്രോഷ്ടൃ എന്നപോലെ തൃജന്തമായിട്ടു ഭവിക്കും. ക്രോഷ്ടാ എന്ന ഉദാഹരണം. ടാദ്യജാദി പരമായിരിക്കും വിഷയത്തിങ്കൽ ക്രോഷ്ട്രാ എന്നും ക്രോഷ്ടുനാ എന്നുമിങ്ങിനെ ഭവിക്കും.

തൃജന്തം, തൃച് അന്തത്തിലുള്ളത്. തൃച്, തൃച് പ്രത്യയം. ടാദ്യജാദിടാദിയായും അജാദിയായും ഉള്ളത്. ടാദി, ടാപ്രത്യയാദി.

സംബുദ്ധി ഒഴികെ സുട് പ്രത്യാഹാരത്തിലടങ്ങിയിരിക്കുന്ന പ്രത്യയങ്ങൾ പിന്നാലെ വരുമ്പോൾ ഉകാരാന്തമായിരിക്കുന്ന ക്രോഷ്ടുശബ്ദത്തിന്നു തൃച് പ്രത്യയം ചേർന്നാലെന്നപോലെ രൂപസിദ്ധിയെ ചിന്തിക്കേണ്ടതാകുന്നു. തൃതീയൈകവചനം മുതൽക്കുള്ള അജാദിപ്രത്യയങ്ങൾ പിന്നാലെ വരുന്നതായാലും വികല്പിച്ചു മേൽപ്രകാരം പ്രക്രിയയെ കാണേണ്ടതാകുന്നു. അതുകൊണ്ട് അതിന്നു പ്രഥമൈകവചനം മുതൽ ദ്വിതീയാ ദ്വിവചനംവരേയുള്ള പ്രത്യയങ്ങളും തൃതീയൈകവചനം മുതൽക്കുള്ള അജാദി പ്രത്യയങ്ങളും പിന്നാലെ വരുമ്പോൾ കർത്തൃശബ്ദത്തിൻെറയും വികല്പപക്ഷത്തിങ്കലും ഹലാദിയിങ്കലും ശംഭുശബ്ദത്തിൻെറയും പ്രക്രിയയെ കണ്ടുകൊള്ളേണ്ടതാകുന്നു.

നൃശബ്ദസ്യ തു ചാനാമി ദീർഘോനൄണാം നൃണാമിതി
ഋകാരാന്തോ പ്രസിദ്ധസ്യാൽ അവർണ്ണേദന്തകാസ്തഥാ.

നൃശബ്ദത്തിന്നു നാമിങ്കൽ ദീർഘം വരികയോ ചെയ്യും. നൄണാം നൃണാം എന്നിങ്ങിനെ ഋകാരാന്തം അപ്രസിദ്ധമായിട്ടു ഭവിക്കും. അപ്രകാരം ഞവർണ്ണദന്തകങ്ങളും.

ഞവർണ്ണദന്തകങ്ങൾ= ഞവർണ്ണത്തുകൾ അന്തത്തിങ്കലുള്ളവ ഞവർണ്ണത്തുകൾ= ഞവർണ്ണവും എത്തും.

നൃശബ്ദത്തിന്നു 'ദീർഘോചാം നാമി' എന്നുള്ള വചനപ്രകാ

രം ദീർഘവിധി വൈകല്പികമായിരിക്കയാൽ അവിടെ ഷഷ്ഠീബഹുവചനത്തിങ്കൽ രണ്ടുപ്രകാരം രൂപം വരുന്നു. ഇങ്ങിനെ ഌകാരാന്തം ൡകാര,ഞ കാര,ങ കാരാന്തങ്ങളും ഏകാരാന്തവും, അപ്രസിദ്ധങ്ങൾ.

രായോന്ത്യസ്യഭവേദാത്വം ഹലാദിഷുവിഭക്തിഷു
സുരാസ്സന്ധിവശാൽസിദ്ധം സുരായൌശേഷമീദൃശം

ഹലാദിവിഭക്തികളിൽ രൈശബ്ദത്തിന്റെ അന്ത്യത്തിന്നു ആത്വം ഭവിക്കും സുരാഃ എന്ന ഉദാഹരണം സന്ധിവശത്തിങ്കൽ നിന്നു സുരായൌ എന്ന് സിദ്ധം. ശേഷം ഈദൃശം.

ഐകാരാന്തമായിരിക്കുന്ന രൈശബ്ദത്തിന്റെ അന്ത്യത്തിന്നു (ഐകാരത്തിന്നു) ഹലാദികളായിരിക്കുന്ന വിഭക്തിപ്രത്യയങ്ങൾ പിന്നാലെ വരുമ്പോൾ ആകാരം വന്നിട്ടു സുര എന്നും അജാദികളായിരിക്കുന്ന വിഭക്തിപ്രത്യയങ്ങൾ പരങ്ങളാമ്പോൾ ഐകാരത്തിന്നു ആയാദേശം വന്നിട്ടു സുരായൌ എന്നും മററും സിദ്ധിക്കുന്നു.



ഒതഔൽസുടിഗൌഗ്ഗാവാ വംശസോരാച്ഛസോനനഃ
ഗാംഗാശ്ചസ്യാദൌദന്തോ ഗ്ലൌർഗ്ലാവൌഗ്ലാവഇത്യപി

സുട് പരമായിരിക്കും വിഷയത്തിങ്കൽ ഒത്തിന്നു ഔത്തും അം ശസ്സുകൾ പരങ്ങളായിരിക്കും വിഷയത്തിങ്കൽ ആത്തും ഭവിക്കും. ശസ്സിന്നു നകാരം ഭവിക്കുന്നില്ല. ഗാം ഗാഃ എന്നുദാഹരണം. ഔദന്തം ഗ്ലൌഃ ഗ്ലാവൌ ഗ്ലാവഃ എന്നിങ്ങിനെയും ഭവിക്കും.

സുട് പരമാകുമ്പോൾ ഒകാരത്തിന്നു ഔകാരം ഭവിക്കും. അമ് പ്രത്യയവും ശസ് പ്രത്യയവും പരങ്ങളാമ്പോൾ അതിന്നു ആകാരം വരും ശസ്സിന്റെ അകാരത്തിന്നു നകാരം വരുന്നതല്ല.

ഒകാരാന്തമായിരിക്കുന്ന ഗോ ശബ്ദത്തിങ്കൽ ഗോസു എന്നിരിക്കുമ്പോൾ 'ഒത് ഔത്സുടി' എന്നു നടേപറഞ്ഞപ്രകാരം ഒകാരത്തിന്നു ഔകാരവും സകാരത്തിന്നു വിസർഗ്ഗവും വന്നിട്ടു ഗൌഃ എന്നു സിദ്ധിക്കുന്നു. പ്രഥമാദ്വിവചനത്തിങ്കൽ ഗൌ ഔ എന്നിരിക്കുമ്പോൾ 'ആവാ' ദേശംചെയ്തിട്ടു ഗാവൌ എന്നും പ്രഥമാബഹുവചനത്തിങ്കൽ 'ആവാ'ദേശവും വിസർഗ്ഗവും വന്നിട്ടു ഗാവഃ എന്നും സിദ്ധിക്കുന്നു. സംബോധനയിങ്കൽ പ്രഥമയിങ്കൽ എന്ന

പോലെ പ്രക്രിയയെ കാണേണ്ടതാകുന്നു. ദ്വിതീയൈകവചനത്തിങ്കിൽ ഗോ അം എന്നിരിക്കുമ്പോൾ 'അമ് ശസോരാത്' എന്നു പറഞ്ഞിരിക്കയാൽ ഒകാരത്തിന്നു ആകാരവും 'അവർണ്ണാദിത്രയാൽ' എന്നുതുടങ്ങിയുള്ള ശാസ്ത്രപ്രകാരം അമ്മിന്റെ അകാരത്തിന്നു ലോപവും വന്നിട്ടു ഗാം എന്നു സിദ്ധിക്കുന്നു. ദ്വിതീയാദ്വിവചനം പ്രഥമാദ്വിവചനംപോലെ. ദ്വിതീയാബഹുവചനത്തിങ്കൽ 'അമ് ശസോ രാത്' എന്നു നടേ പറഞ്ഞിരിക്കുന്നപ്രകാരം ഒകാരത്തിന്നു ആകാരവും സവർണ്ണങ്ങൾക്കു രണ്ടിന്നുംകൂടി ദീർഘവും വിസർഗ്ഗവും വന്നിട്ടു ഗാഃ എന്നു സിദ്ധിക്കുന്നു. അജാദികളായിരിക്കുന്ന മറ്റുള്ള വിഭക്തികളിൽ ഒകാരത്തിന്നു 'അവാ'ദേശംകൊണ്ടു ശബ്ദനിഷ്പത്തിയെ ചെയ്യേണ്ടതാകുന്നു.

ഇങ്ങിനെ ഒകാരാന്തം.

ഗ്ലൌശബ്ദം ഔകാരാന്തം അവിടെ അജാദിവിഭക്തികളിൽ ഔകാരത്തിന്ന് ആവാദേശത്തെ ചെയ്യുമ്പോൾ ഗ്ലാവൌ എന്നും മററും സിദ്ധിക്കുന്നു.

ഇങ്ങിനെ ഔകാരാന്തം

ഇത്യജന്തപുല്ലിംഗപ്രകരണം.

---

## അഥാജന്തസ്ത്രീലിംഗപ്രകരണം.

---

അദന്താൽപ്രാതിപദികാൽ സ്ത്രീയാമാപ്പ്രത്യയോഭവേൽ
ങ്യാബന്താദ്ദീർഘതസ്സുർല്ലുബാബന്താദൌഔങീഭവേൽ

അദന്തമായിരിക്കുന്ന പ്രാതിപദികത്തിങ്കൽനിന്നു സ്ത്രീയിങ്കൽ ആപ്പ്രത്യയം ഭവിക്കും. ദീർഘമായിരിക്കുന്ന ങ്യാബന്തത്തിങ്കൽനിന്നു പരമായിരിക്കുന്ന സുപ്രത്യയത്തിന്നു ലുപ് ഭവിക്കും. ആബന്തത്തിങ്കൽനിന്നു പരമായിരിക്കുന്ന ഔങിന്നു ഈ ഭവിക്കും.

അദന്തം, അകാരാന്തം. ങ്യാബന്തം, ങ്യാപ്പുകൾ. അന്തത്തിങ്കൽ ഉള്ളത്. ങ്യാപ്പുകൾ, ങീപ്രത്യയവും. ആപ് പ്രത്യയവും. ആബന്തം, ആപ്പ്രത്യയം അന്തത്തിങ്കലുള്ളത്. ലുപ്, ലോപം.

സ്ത്രീലിംഗവിവക്ഷയിങ്കൽ അകാരാന്തമായിരിക്കുന്ന പ്രാതിപദികത്തോടു ആപ് പ്രത്യയത്തെ ചേർക്കുന്നു. ആപ്പിന്റെ പ്രകാരം ഇത്താകുന്നു. ദീർഘങ്ങളായിരിക്കുന്ന ങി ആപ് പ്രത്യയങ്ങളുടെ പിന്നാലെ വരുന്ന സുപ്രത്യയത്തിന്നു ലോപം വരും ആപ് പ്രത്യയത്തിന്റെ പിന്നാലെ ഔകാരവിഭക്തിക്കു ഈ എന്ന ആദേശവും വരും.

പത്മാ പത്മേ തഥാ പത്മാഃ ടാസംബുദ്ധ്യോസ്സു ചാപ ഏത്
ഹേ പത്മേ ച ഹേ പത്മേ ഹേ പത്മാഃ പത്മയാ ഭവേൽ

പത്മാ എന്നും പത്മേ എന്നും അപ്രകാരം പത്മാഃ എന്നും ഉദാഹരണങ്ങൾ. ടാസംബുദ്ധ്യോസ്സുകൾ പരങ്ങളായിരിക്കും വിഷയത്തിങ്കൽ ആപ്പിന്ന് ഏത് ഭവിക്കും. ഹേ പത്മേ എന്നും അനന്തരം ഹേ പത്മേ എന്നും ഹേ പത്മാഃ എന്നും പത്മയാ എന്നും ഭവിക്കും.

ടാസംബുദ്ധ്യോസ്സുകൾ, ടാ പ്രത്യയവും സംബുദ്ധിയും ഓസ്സും.
ആപോങിതോ യാട് പത്മായൈ പത്മായാഃ പത്മയോരപി
ആബീദൂത്ഭ്യഃ സ്ത്രിയാമാമോ നുട് പത്മാനാം ഭവേദിതി.

ആപ്പിങ്കൽനിന്നു പരമായിരിക്കുന്ന ങിത്തിന്നു യാട് ഭവിക്കും. പത്മായൈ എന്നും പത്മായാഃ എന്നും പത്മയോഃ എന്നും ഉദാഹരണങ്ങൾ. സ്ത്രീയിങ്കൽ ആബീദൂത്തുകളിൽനിന്നു പരമായിരിക്കുന്ന ആമിന്നു നുട് ഭവിക്കും. പത്മാനാം എന്നുദാഹരണം.

യാട്, യാഡാഗമം. ആബീദൂത്തുകൾ, ആപ്പും ഈത്തും ഊത്തും.

അവർണ്ണാദിത്രയാന്തേഭ്യഃ സ്ത്രിയാം ങേരാമ് പുനസ്സ യാട്
പത്മായാം സ്യാത്തഥാ രുച്യാം ലക്ഷ്മ്യാം തന്വാം ഭ്രുവാമപി

അവർണ്ണാദിത്രയാന്തങ്ങളിൽനിന്നു പരമായിരിക്കുന്ന ങിപ്രത്യയത്തിന്നു ആമും പിന്നെയാവട്ടെ, യാട്ടും ഭവിക്കും. പത്മായാം എന്നും അപ്രകാരം രുച്യാം എന്നും ലക്ഷ്മ്യാം എന്നും തന്വാം എന്നും ഭ്രുവാം എന്നും ഭവിക്കും.

അവൎണ്ണാദിത്രയാന്തങ്ങൾ, അവൎണ്ണാദിത്രയം അന്തത്തിൽ ഉള്ളവ.

അന്തേപ്രാതിപദികമായിരിക്കുന്ന പത്മശബ്ദത്തോടു സ്ത്രീലിംഗത്തിങ്കൽ ആപ് പ്രത്യയംചേൎന്നിട്ടു പത്മ ആപ് എന്നിരിക്കുകയും ആപ്പിന്റെ പകാരം ലോപിക്കുകയും സ്വരങ്ങൾക്കു രണ്ടിന്നുംകൂടി ദീൎഘത്തെ ആദേശിക്കുകയുംചെയ്തിട്ടു പത്മാ എന്നായിത്തീരുന്നു. ഇപ്പോൾ ആപ്പ്രത്യയം ചേൎന്നുണ്ടായിരിക്കുന്ന പത്മാശബ്ദത്തോടു വിഭക്തിപ്രത്യയങ്ങളെ ചേൎക്കേണ്ടതാകുന്നു പത്മാശബ്ദത്തിന്റെ പ്രഥമൈകവചനത്തിങ്കൽ പത്മാ സു എന്നിരിക്കുമ്പോൾ 'ങ്യാബന്താൽ' എന്നുതുടങ്ങിയുള്ള ശാസ്ത്രപ്രകാരം സുപ്രത്യയം ലോപിച്ചിട്ടു പത്മാ എന്നു സിദ്ധിക്കുന്നു. പ്രഥമാദ്വിവചനത്തിങ്കൽ പത്മാ ഔ എന്നിരിക്കുമ്പോൾ ആബന്താൽ എന്നുതുടങ്ങിയുള്ള ശാസ്ത്രപ്രകാരം ഔകാരത്തിന് ഈകാരവും സ്വരങ്ങൾക്കു രണ്ടിന്നുംകൂടി ഏകാരവും വന്നിട്ടു പത്മേ എന്നു സിദ്ധിക്കുന്നു.

ബഹുവചനത്തിങ്കൽ പത്മാ ജസ് എന്നിരിക്കുമ്പോൾ സ്വരങ്ങൾക്കു രണ്ടിനുംകൂടി ദീൎഘവും സകാരത്തിന്നു വിസൎഗ്ഗവും വന്നിട്ടു പത്മാഃ എന്നു സിദ്ധിക്കുന്നു. സംബോധനൈകവചനത്തിങ്കൽ പത്മാസു എന്നിരിക്കുമ്പോൾ 'ടാസംബുദ്ധ്യോസ്സ്ചാപഏത്' എന്നു പറഞ്ഞിരിക്കയാൽ ആപ് പ്രത്യയത്തിന്നു ഏകാരവും അതിങ്കൽനിന്നു പരമായിരിക്കുന്ന സംബുദ്ധിക്കു ലോപവും വന്നിട്ടു പത്മേ എന്നു സിദ്ധിക്കുന്നു. ദ്വിവചനബഹുവചനങ്ങൾക്കു പ്രഥമാദ്വിവചനബഹുവചനങ്ങൾപോലെ. ദ്വിതീയൈകവചനത്തിങ്കൽ പത്മാ അമ് എന്നിരിക്കുമ്പോൾ 'അവൎണ്ണാദിത്രയാൽ' എന്നുതുടങ്ങിയുള്ള ശാസ്ത്രപ്രകാരം അമ്മിന്റെ അകാരത്തിന്നു ലോപം വന്നിട്ടു പത്മാം എന്നു സിദ്ധിക്കുന്നു. ദ്വിതീയാദ്വിവചനം പ്രഥമാദ്വിവചനംപോലെ. ബഹുവചനത്തിങ്കൽ പത്മാശസ് എന്നിരിക്കുമ്പോൾ സവൎണ്ണദീൎഘവും സകാരത്തിന്നു വിസൎഗ്ഗവും വന്നിട്ടു പത്മാഃ എന്നു സിദ്ധിക്കുന്നു. തൃതീയൈകവചനത്തിങ്കൽ പത്മാടാ എന്നിരിക്കുമ്പോൾ 'ടാസംബുദ്ധ്യോസ്സ്ചാപഏത്' എ

ന്നു പറഞ്ഞിരിക്കയാൽ ആപ്പിന്നു എത്തും അതിന്നു അയാദേശവും വന്നിട്ടു പത്മയാ എന്നു സിദ്ധിക്കുന്നു. ചതുൎത്ഥ്യേകവചനത്തിങ്കൽ പത്മാ ങെ എന്നിരിക്കുമ്പോൾ 'ആപോങിതോയാട്' എന്നു പറഞ്ഞിരിക്കയാൽ ങെപ്രത്യയത്തിന്നു യാഡാഗമം വന്നിട്ടു സന്ധികൾ പത്മായൈ എന്നു സിദ്ധിക്കുന്നു. പഞ്ചമ്യേകവചനത്തിങ്കൽ പത്മാ ങസി എന്നിരിക്കുമ്പോൾ മേല്പറഞ്ഞപ്രകാരം യാഡാഗമവും സവൎണ്ണദീൎഘവും വിസൎഗ്ഗവും വന്നിട്ടു പത്മായാഃ എന്നു സിദ്ധിക്കുന്നു. ഷഷ്ഠ്യേകവചനവും ഇങ്ങിനെതന്നെ. ഷഷ്ഠീദ്വിവചനത്തിങ്കൽ പത്മാ ഒസ് എന്നിരിക്കുമ്പോൾ 'ടാസംബുദ്ധ്യോഃ' സ്സ എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ആപ്പിന്നു എകാരവും അതിന്നു അയാദേശവും സകാരത്തിന്നു വിസൎഗ്ഗവും വന്നിട്ടു പത്മയോഃ എന്നു സിദ്ധിക്കുന്നു. ഷഷ്ഠീബഹുവചനത്തിങ്കൽ പത്മാ ആമ് എന്നിരിക്കുമ്പോൾ 'ആമീദൂതഃ' എന്നുതുടങ്ങിയുള്ള ശാസ്ത്രപ്രകാരം ആമിന്നു നുഡാഗമവും ദീൎഘവും വന്നിട്ടു പത്മാനാം എന്നു സിദ്ധിക്കുന്നു. സപ്തമ്യേകവചനത്തിങ്കൽ പത്മാ ങി എന്നിരിക്കുമ്പോൾ 'അവൎണ്ണാദിത്രയാന്തേഭ്യഃ' എന്നുതുടങ്ങിയുള്ള ശാസ്ത്രപ്രകാരം ങി പ്രത്യയത്തിന്നു ആമാദേശവും 'ആപോങിതോയാട്' എന്നു പറഞ്ഞപ്രകാരം യാഡാഗമവും സവൎണ്ണദീൎഘവുംവന്നിട്ടു പത്മായാം എന്നു സിദ്ധിക്കുന്നു. സപ്തമിദ്വിവചനം ഷഷ്ഠീദ്വിവചനംപോലെ.

ജരായാജരസാദേശോ വാ സ്വരാദിവിഭക്തിഷു
ജരാജരേചജരസൌ ജരാജരസഇത്യപി.

സ്വരാദിവിഭക്തികൾ പരകളായിരിക്കുംവിഷയത്തിങ്കൽ ജരാശബ്ദത്തിന്നു ജരസാദേശം ഭവിക്കുകയോ ചെയ്യും. ജരാ എന്നും ജരേഎന്നും ജരസൌഎന്നും ജരാഃഎന്നും ജരസഃഎന്നുമിങ്ങിനെ.

സ്വരാദിവിഭക്തികൾ=സ്വരാദികളായിരിക്കുന്ന വിഭക്തികൾ.

സ്വരാദിവിഭക്തികളിൽ ജരാശബ്ദത്തിന്നു ജരസാദേശം വികല്പിച്ചുവരും. ഹലാദിവിക്തികളിലും പക്ഷത്തിങ്കലും പത്മാശബ്ദംപോലെ. ജരാ ഔ എന്നിരിക്കുമ്പോൾ 'ജരായാ ജരസാദേശഃ' എന്നു മുൻപെ പറഞ്ഞപ്രകാരം ജരസാദേശംവന്നിട്ടു ജരസൌ

എന്നു സിദ്ധിക്കുന്നു. അജാദികളായ മററുള്ള വിഭക്തികളിലും ഇങ്ങിനെ ജരസാദേശം ചെയ്തിട്ടു യഥാവസ്ഥം പ്രക്രിയയെ കാണേണ്ടതാകുന്നു.

സ്യാഡാഗമസ്സുർവ്വനാമ്നോ ങിതാമാപശ്ചഹ്രസ്വതാ
ആമസ്സുഡപി സർവ്വസ്യൈ സർവ്വാസാംശേഷമുക്തവൽ.

സർവ്വനാമത്തിങ്കൽനിന്നു പരങ്ങളായിരിക്കുന്ന ങിത്തുകൾക്കു സ്യാഡാഗമവും ആപ്പിന്നു ഹ്രസ്വതയും ആമിന്നു സുട്ടും ഭവിക്കുന്നു. സർവ്വസ്യൈ എന്നും സർവ്വാസാം എന്നും ഉദാഹരണങ്ങൾ. ശേഷം ഉക്തംപോലെ.

സർവ്വനാമത്തിങ്കൽ ങെ ങസി ങസ് ങി പ്രത്യയങ്ങൾക്കു സ്യാഡാഗമവും ആപ്പിന്നു ഹ്രസ്വവും ആമ് പ്രത്യയത്തിന്നു സുഡാഗമവും വരും. മററുള്ള സ്ഥലങ്ങളിൽ മുൻപിൽ പത്മാശബ്ദത്തിന്നു പറഞ്ഞപോലെയും രൂപം വരും. സർവ്വാശബ്ദത്തിന്റെ ചതുൎത്ഥ്യേകവചനത്തിങ്കൽ സർവ്വാങെ എന്നിരിക്കുമ്പോൾ 'സ്യാഡാഗമഃ' എന്നുതുടങ്ങി നടെ പറഞ്ഞപ്രകാരം ങെപ്രത്യയത്തിന്നു സ്യാഡാഗമവും ആപ്പിന്നു ഹ്രസ്വവും വന്നിട്ടു സന്ധിയിങ്കൽ 'സർവ്വസ്യൈ' എന്നു സിദ്ധിക്കുന്നു. പഞ്ചമ്യേകവചനത്തിങ്കൽ സ്യാഡാഗമവും ആപ്പിന്നു ഹ്രസ്വവും സവൎണ്ണദീൎഘവും പ്രത്യയസകാരത്തിന്നു വിസൎഗ്ഗവും വന്നിട്ടു സർവ്വസ്യാഃ എന്നു സിദ്ധിക്കുന്നു. ഷഷ്ഠ്യേകവചനത്തിങ്കലും ഇങ്ങിനെതന്നെ. ഷഷ്ഠീബഹുവചനത്തിങ്കൽ സർവ്വാആമ് എന്നിരിക്കുമ്പോൾ 'ആമസ്സുട്' എന്നു പറഞ്ഞിരിക്കയാൽ ആമിന്നു സുഡാഗമം വന്നിട്ടു സർവ്വാസാം എന്നു സിദ്ധിക്കുന്നു. സപ്തമ്യേകവചനത്തിങ്കൽ സർവ്വങി എന്നിരിക്കുമ്പോൾ സ്യാഡാഗമവും ങി പ്രത്യയത്തിന്നു ആമാദേശവും സവൎണ്ണദീൎഘവും വന്നിട്ടു സർവ്വസ്യാം എന്നു സിദ്ധിക്കുന്നു.

തിയാൽസ്യാഡ്വാ ദ്വിതീയസ്യൈ ദ്വിതിയായൈ തഥൈവച
ഇവൎണ്ണാന്ത ഉവൎണ്ണാന്താന്ങിതാമാഡാഗമഃ സ്ത്രിയാം
ഹ്രസ്വസ്യ സ യുവാഞ്ചസ്യാ ദാപുംവന്ങിത്സു ചാമിച
ഭക്തിസ്സുധാച ഭക്ത്യാസ്യാൽ ങിത്സു ഭക്തൈ്യച ഭക്തയേ
ഭക്ത്യാഭക്തേ സ്സുധാഭക്തൌ ഭക്ത്യാമിതിച ദൃശ്യതാം.

തിയത്തിങ്കൽനിന്നു സ്യാട് ഭവിക്കുകയോ ചെയ്യും ദ്വിതീയസ്യൈ എന്നും അപ്രകാരം ദ്വിതീയായൈ എന്നും ഉദാഹരണം. ഇവർണ്ണാന്തത്തിങ്കൽ നിന്നും ഉവർണ്ണാന്തത്തിങ്കൽനിന്നും പരങ്ങളായിരിക്കുന്ന ങിത്തുകൾക്കു സ്ത്രീയിങ്കൽ ആഡാഗമം ഭവിക്കും. ഹ്രസ്വത്തിന്നും സെയുവുകൾക്കും ങിത്തുകളിലും ആമിങ്കലും പുല്ലിംഗംപോലെ ഭവിക്കുകയോ ചെയ്യും. ഭക്തിഃ എന്നും അപ്രകാരം ഭക്ത്യാ എന്നും ഭവിക്കും ങിത്തുകളിൽ ഭക്ത്യൈ എന്നും ഭക്തയെ എന്നും ഭക്ത്യാഃ എന്നും ഭക്തേഃ എന്നും അപ്രകാരം ഭക്തൌ എന്നും ഭക്ത്യാം എന്നിങ്ങിനെയും ദർശിക്കപ്പെട്ടാലും.

തിയം=തിയപ്രത്യയം. സെയുവുകൾ=ഇയുവുകളോടുകൂടിയവ. ഇയുവുകൾ=ഇയുവാദേശങ്ങൾ.

തിയപ്രത്യയാന്തങ്ങളായിരിക്കുന്ന ദ്വിതീയാദിശബ്ദങ്ങൾക്കു സ്യാഡാഗമം വികല്പിച്ചുവരും. അതുകൊണ്ട് അവാറിന്നു ചതുർത്ഥി പഞ്ചമി ഷഷ്ഠീ സപ്തമ്യേകവചനങ്ങളിൽ ദ്വിതീയസ്യൈ ദ്വിതീയായൈ എന്നും മററും രണ്ടുപ്രകാരം രൂപം വരുന്നു. ഇവർണ്ണാന്തങ്ങളായും ഉവർണ്ണാന്തങ്ങളായും ഇരിക്കുന്ന ശബ്ദങ്ങളുടെ പിന്നാലെ വരുന്ന ങെ, ങസി, ങസ്, ങിപ്രത്യയങ്ങൾക്കു സ്ത്രീലിംഗത്തിൽ ആഡാഗമം ഭവിക്കും. ഹ്രസ്വാന്തങ്ങളായിരിക്കുന്ന ശബ്ദങ്ങൾക്കും ഇയുവാദേശവിഷയങ്ങളായിരിക്കുന്നവാറിന്നും ങിത്തുകളായിരിക്കുന്ന ചതുർത്ഥി പഞ്ചമി ഷഷ്ഠി സപ്തമ്യേകവചനങ്ങളിലും ഷഷ്ഠീബഹുവചനത്തിങ്കലും പുല്ലിംഗത്തിങ്കലെന്നപോലെ രൂപം വരും.

ഇകാരാന്തമായ ഭക്തിശബ്ദത്തിന്റെ പ്രക്രിയയെ കാണിക്കുന്നു.

ദ്വിതീയാ ബഹുവചനത്തിൽ ഭക്തിശസ് എന്നിരിക്കുമ്പോൾ 'ശസോനഃ' എന്നു തുടങ്ങിയുള്ള വചനപ്രകാരം ശസ്സിന്റെ അകാരത്തിന്നു ഇകാരവും ദീർഘവും സകാരത്തിന്നു വിസർഗ്ഗവും വന്നിട്ടു ഭക്തീഃ എന്നു സിദ്ധിക്കുന്നു. തൃതീയൈകവചനത്തിൽ യകാരത്തെ ആദേശിച്ചിട്ടു ഭക്ത്യാ എന്നു സിദ്ധിക്കുന്നു. ചതുർത്ഥ്യേകവചനത്തിൽ ഭക്തി-ങെ എന്നിരിക്കുമ്പോൾ ആഡാഗമവും യകാരാദേശവും സന്ധിയിങ്കൽ ഐകാരവും വന്നിട്ടു ഭക്ത്യൈ എന്നും പഞ്ചമ്യേകവചനത്തിൽ ഭക്തി ങസി എന്നിരിക്കുമ്പോൾ ആഡാ

ഗമവും യകാരാദേശവും സകാരത്തിന്നു വിസൎഗ്ഗവും വന്നിട്ടു ഭക്ത്യാ എന്നും സിദ്ധിക്കുന്നു. ഷഷ്ഠ്യേകവചനവും ഇങ്ങിനെതന്നേ. സപ്തമ്യേകവചനത്തിൽ ഭക്തി ങി എന്നിരിക്കുമ്പോൾ ങെ രാമ് എന്നു പറഞ്ഞിരിക്കയാൽ ങിപ്രത്യയത്തിന്നു ആമാദേശവും ഇകാരത്തിന്നു യകാരവും വന്നിട്ടു ഭക്ത്യാം എന്നു സിദ്ധിക്കുന്നു. 'വാവുംവൽ' എന്നു പറഞ്ഞിരിക്കയാൽ ചതുൎത്ഥി പഞ്ചമീ ഷഷ്ഠീ സപ്തമ്യേകവചനങ്ങളിൽ ഹരിശബ്ദത്തിന്നെന്നപോലെ രൂപംവികല്പിച്ചു വരുന്നതാകുന്നു. മററുള്ളേടങ്ങളിൽ ഹരിശബ്ദം പോലെ തന്നെ.

ദ്വിശബ്ദസ്യ ത്യദാദ്യത്വേ ഢാംപിദ്വേ ഇതിസിദ്ധ്യതി
തിസൃത്വം ചതസൃത്വഞ്ച സ്യാതാംത്രിചതുരോസ്ത്രിയാം

ദ്വിശബ്ദത്തിന്നു ത്യദാദ്യത്വവും ആപ്പും വിഷയം ദ്വേ എന്നിങ്ങിനെ സിദ്ധിക്കുന്നു. സ്ത്രീയിങ്കൽ ത്രിചതുശ്ശബ്ദങ്ങൾക്കുതിസൃത്വവും ചതസൃത്വവും ഭവിക്കും.

'ത്യദാദീനാ മിതോദപി' എന്നു പറഞ്ഞപ്രകാരം ദ്വിശബ്ദത്തിൻെറ ഇകാരത്തിന്നു അകാരവും ആപ് പ്രത്യയവും സവൎണ്ണദീൎഘവും പ്രഥമാദ്വിവചനത്തിലെ പ്രത്യയവും ഔങ ഈ എന്നുള്ള വചനപ്രകാരം ഈകാരവും വന്നിട്ടു സന്ധിയിൽ ദ്വേ എന്നു സിദ്ധിക്കുന്നു. ദ്വിതീയാദ്വിവചനത്തിലും ഇങ്ങിനെതന്നെ. ഷഷ്ഠീസപ്തമി ദ്വിവചനങ്ങളിൽ ത്യദാദ്യത്വവും ആപ്പും സവൎണ്ണദീൎഘവും ഓസ് പ്രത്യയവും അതുനിമിത്തം ആപ്പിന്നു ഏകാരവും അയാദേശവും സകാരത്തിന്നു വിസൎഗ്ഗവും വന്നിട്ടു ദ്വയോഃ എന്നു സിദ്ധിക്കുന്നു. സ്ത്രീലിംഗത്തിൽ ത്രിശബ്ദത്തിന്നു തിസൃ എന്നാദേശവും ചതുശ്ശബ്ദത്തിന്നു ചതസൃ എന്നാദേശവും വരുന്നു.

രേഫസ്തിസൃചതസ്രോസ്സ്യാ ദൃതോജാദി വിഭക്തിഷു
നാമിദീൎഘ സൃയോൎന്നസ്യാത്തിസ്രശ്ചതസൃണാം തഥാ.

അജാദിവിഭക്തികൾ പരകളായിരിക്കുംവിഷയത്തിൽ തിസൃചതസൃശബ്ദങ്ങളുടെ ഋത്തിന്നു രേഫംഭവിക്കും. അവററിന്നു നാമിങ്കൽ ദീൎഘം ഭവിക്കുകയില്ല. തിസ്രഃ എന്നും അപ്രകാരം തിസൃണാം എന്നും ഉദാഹരണം.

സ്ത്രീലിംഗത്തിൽ ത്രിശബ്ദത്തിന്നു തിസൃ എന്നാദേശം വരുമെന്നു മുൻപെ പറഞ്ഞിരിക്കയാൽ പ്രഥമാബഹുവചനത്തിൽ തിസൃ ജസ് എന്നിരിക്കുമ്പോൾ 'രേഫസ്തിസൃചതസ്രോഃ' എന്നു തുടങ്ങിയുള്ള വചനപ്രകാരം തിസൃശബ്ദത്തിന്റെ ഋകാരത്തിന്നു രേഫവും സകാരത്തിന്നു വിസൎഗ്ഗവും വന്നിട്ടു തിസ്രഃ എന്നു സിദ്ധിക്കുന്നു. ദ്വിതീയാബഹുവചനവും ഇങ്ങിനെതന്നെ ഷഷ്ഠീബഹുവചനത്തിൽ തിസൃ ആമ് എന്നിരിക്കുമ്പോൾ ആമിന്നു നഡാഗമവും നകാരത്തിന്നു ണത്വവും വന്നിട്ടു തിസൃണാം എന്നു സിദ്ധിക്കുന്നു. 'നാമിദീൎഘസ്ത്രയോന്നസ്യാൽ' എന്നുണ്ടാകകൊണ്ടു് ഇവിടെ ഋകാരത്തിന്നു ദീൎഘം വരുന്നതല്ല. ചതസൃശബ്ദത്തിന്നും ഇങ്ങിനെതന്നെ പ്രക്രിയയെ കാണേണ്ടതാകുന്നു.

സംബുദ്ധൌയേ്വാരനിയുവോൎഹ്രസ്വോംബായാംസ്ത്രിയാഅപി
ലക്ഷ്മീഃഹേലക്ഷ്മിലക്ഷ്മ്യൌസ്യാൽ ലക്ഷ്മ്യാലക്ഷ്മ്യാമിതീദൃശം.

അനിയുവകളായിരിക്കുന്ന യുക്കൾക്കും അംബാശബ്ദത്തിന്നും സ്ത്രീശബ്ദത്തിന്നും സംബുദ്ധിയിങ്കൽ ഹ്രസ്വം ഭവിക്കും. ലക്ഷ്മീഃ എന്നും ഹേ ലക്ഷ്മി എന്നും ലക്ഷ്മ്യൌ എന്നും ലക്ഷ്മ്യാംഎന്നും ലക്ഷ്മ്യാം എന്നും ഈദൃശമായിട്ടു ഭവിക്കും.

അനിയുവ്കൾ=ഇയുവ്കളോടു കൂടാത്തവ. ഇയുവകൾ=ഇയുവാദേശങ്ങൾ. യുക്കൾ=ഈകാരവും ഊകാരവും.

ഇയവാദേശവിഷയങ്ങളല്ലാത്ത ഈകാരത്തിന്നും ഊകാരത്തിന്നും അംബാശബ്ദത്തിന്നും സ്ത്രീശബ്ദത്തിന്നും ഹ്രസ്വം ഭവിക്കും.

ലക്ഷ്മീശബ്ദത്തിന്റെ പ്രഥമൈകവചനത്തിങ്കൽ ലക്ഷ്മീസു എന്നിരിക്കുമ്പോൾ സുപ്രത്യയം ദ്വ്യന്തദീൎഘത്തിങ്കൽ നിന്നു പരമല്ലാത്തതുകൊണ്ടു ലോപിക്കുന്നില്ല. വിസൎഗ്ഗംവന്നിട്ടു ലക്ഷ്മീഃ എന്നു സിദ്ധിക്കുന്നു. പ്രഥമാദ്വിവചനത്തിങ്കൽ യകാരാദേശം വന്നിട്ടു ലക്ഷ്മ്യൌ എന്നും പ്രഥമാബഹുവചനത്തിങ്കൽ യകാരാദേശവും വിസൎഗ്ഗവും വന്നിട്ടു ലക്ഷ്മ്യഃ എന്നും സംബുദ്ധിയിങ്കൽ ഹേ ലക്ഷ്മീസു എന്നിരിക്കുമ്പോൾ 'സംബുദ്ധൌയേ്വാഃ' എന്നു തുടങ്ങി നടേ പറഞ്ഞപ്രകാരം ഈകാരത്തിന്നു ഹ്രസ്വവും അതിങ്കൽനിന്നു പരമായിരിക്കുന്ന സു പ്രത്യയത്തിന്നു ലോപവും വന്നിട്ടു ഹേലക്ഷ്മി എന്നു സിദ്ധിക്കുന്നു. ദ്വിവചനബഹുവചനങ്ങൾ പ്രഥമാദ്വിവചനബ

ഹുവചനങ്ങൾപോലെ. ദ്വിതീയൈകവചനത്തിങ്കൽ ലക്ഷ്മീഅമ് എന്നിരിക്കുമ്പോൾ 'അവർണ്ണാദിത്രയാൽ' എന്നു തുടങ്ങി നടേ പറഞ്ഞപ്രകാരം അമ്മിന്റെ അകാരത്തിന്നു ലോപംവന്നിട്ടു ലക്ഷ്മീം എന്നു സിദ്ധിക്കുന്നു. ദ്വിതീയാദ്വിവചനം പ്രഥമാദ്വിവചനം പോലെ. ദ്വിതീയാബഹുവചനത്തിങ്കൽ ലക്ഷ്മീശസ് എന്നിരിക്കുമ്പോൾ 'ശസോതഃ' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ശസ്സിന്റെ അകാരത്തിന്നു ഇകാരവും സ്വരങ്ങൾക്കു രണ്ടിന്നുംകൂടി ദീൎഘവും സകാരത്തിന്നു വിസൎഗ്ഗവും വന്നിട്ടു ലക്ഷ്മീഃ എന്നു സിദ്ധിക്കുന്നു. തൃതീയൈകവചനത്തിങ്കൽ യകാരാദേശം വന്നിട്ടു ലക്ഷ്മ്യാ എന്നു സിദ്ധിക്കുന്നു. ചതുൎത്ഥ്യേകവചനത്തിങ്കൽ ലക്ഷ്മീങെ എന്നിരിക്കുമ്പോൾ 'ഇവൎണ്ണാന്താദ്വൎണ്ണാന്താൽ' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ങെ പ്രത്യയത്തിന്നു ആഡാഗമവും ഈകാരത്തിന്നു യകാരവും സ്വരങ്ങൾക്കു രണ്ടിന്നുംകൂടി ഐകാരവും വന്നിട്ടു ലക്ഷ്മ്യൈ എന്നു സിദ്ധിക്കുന്നു. പഞ്ചമ്യേകവചനത്തിങ്കൽ ലക്ഷ്മീ ങസി എന്നിരിക്കുമ്പോൾ 'ഇവൎണ്ണാന്താദ്വൎണ്ണാന്താൽ' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ങസി പ്രത്യയത്തിന്ന് ആഡാഗമവും ഇകാരത്തിന്നു യകാരവും സവൎണ്ണദീൎഘവും സകാരത്തിന്നു വിസൎഗ്ഗവും വന്നിട്ടു ലക്ഷ്മ്യാഃ എന്നു സിദ്ധിക്കുന്നു. ഷഷ്ഠ്യേകവചനവും ഇങ്ങിനെതന്നെ. ഷഷ്ഠീദ്വിവചനത്തിങ്കൽ യകാരവും സകാരത്തിന്നു വിസൎഗ്ഗവും വന്നിട്ടു ലക്ഷ്മ്യോഃ എന്നു സിദ്ധിക്കുന്നു. ഷഷ്ഠീബഹുവചനത്തിങ്കൽ ലക്ഷ്മീ ആമ് എന്നിരിക്കുമ്പോൾ 'ആബ്ദുത്ത്യസ്ത്രീയാം' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം നുഡാഗമവും നകാരം ഷകാരത്തിന്നു മേല്പെട്ടിരിക്കുന്നതാകകൊണ്ട് അതിന്നു ണത്വംവന്നിട്ടു ലക്ഷ്മീണാം എന്നു സിദ്ധിക്കുന്നു. സപ്തമ്യേകവചനത്തിങ്കൽ ലക്ഷ്മീങി എന്നിരിക്കുമ്പോൾ 'ഇവൎണ്ണാന്താദ്വൎണ്ണാന്താൽ' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ങിപ്രത്യയത്തിന്ന് ആഡാഗമവും ആമാദേശവും സവൎണ്ണദീൎഘവും വന്നിട്ടു ലക്ഷ്മ്യാം എന്നു സിദ്ധിക്കുന്നു. സപ്തമീദ്വിവചനം ഷഷ്ഠീദ്വിവചനം പോലെ.

സുധീസ്സുരീരവീല്ലക്ഷ്മീ സ്സുന്ത്രീ ശ്രാദ്യാഃ കവിബന്ധകാഃ
ഏഭ്യോന്യേ പ്രായശോങ്യന്താ ദേവീസ്ത്രീ പാൎവ്വതീ മഹീ.

സുധീഃ-തരീഃ-അവീഃ-ലക്ഷ്മീഃ എന്നിങ്ങിനെയുള്ള ശബ്ദങ്ങളും

തന്ത്രിശ്ര്യാദ്യങ്ങളും ക്വിബന്തകങ്ങൾ. ഇവററിൽനിന്ന് അന്യങ്ങളായും ദേവീ, സ്ത്രീ, പാൎവ്വതീ, മഹീ എന്നു തുടങ്ങിയുള്ളവയുമായിരിക്കുന്ന മിക്കവാറും ശബ്ദങ്ങൾ ങ്യന്തങ്ങൾ.

തന്ത്രിശ്ര്യാദ്യങ്ങൾ=തന്ത്രീശ്രീശബ്ദങ്ങൾ തുടങ്ങിയുള്ളവ. ക്വിബന്തങ്ങളായ മേല്പറഞ്ഞ ശബ്ദങ്ങൾക്കു സുലോപാദികാൎയ്യം വരുന്നതല്ലെന്നു താല്പൎയ്യം.

ഇയാ ദേശസ്ത്രീയശ്ചാപി വാംശസോഃ പുംവദത്രന
സ്ത്രീ സ്ത്രീയൌ സ്ത്രീയോഹേസ്ത്രി സ്ത്രീയംസ്ത്രീം സ്ത്രീരപിസ്ത്രീഃ
സ്ത്രീയൈസ്ത്രീയാ സ്ത്രീഭ്യാസ്ത്രീണാം ശ്രീഃഹേശ്രീസ്സ്യാച്ഛ്രീയൈശ്രീയേ
ശ്രീയാഃ ശ്രീയഃശ്രീയാം ശ്രീണാം ശ്രീയാംശ്രീ യിവകല്പതഃ.

സ്ത്രീശബ്ദത്തിന്നും ഇയാദേശം ഭവിക്കും. അംശസ്സുകൾ പരങ്ങളായിരിക്കുംവിഷയത്തിങ്കൽ വികല്പത്തിങ്കൽനിന്നും ഭവിക്കും. ഇതിങ്കൽ പുമാനെപ്പോലെ ഭവിക്കുന്നില്ല. സ്ത്രീഃ സ്ത്രീയൌ എന്നു തുടങ്ങി ഉദാഹരണങ്ങൾ.

അംശസ്സുകൾ ഒഴിഞ്ഞ സ്ത്രീശബ്ദത്തിന്നും ഇയാദേശംവരും അംശസ്സുകൾ പരങ്ങളാകുമ്പോൾ അതു വികല്പിച്ചുവരും. 'ഹ്രസ്വസ്യസേ യുവാഞ്ചസ്യാൽ' എന്നു തുടങ്ങിയുള്ള ശാസ്ത്രംകൊണ്ട് ഇയാങശത്തിന്നു ങിത്തുകളിൽ പുല്ലിംഗംപോലെ രൂപം കല്പിക്കപ്പെട്ടിട്ടുണ്ടെങ്കിലും അതു സ്ത്രീശബ്ദത്തിന്നു സംബന്ധിക്കുന്നതല്ല. സ്ത്രീശബ്ദത്തിന്റെ പ്രഥമൈകവചനത്തിങ്കൽ സ്ത്രീ+സു എന്നിരിക്കുമ്പോൾ 'ങ്യാബന്താൽ' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം സുപ്രത്യയത്തിന്നു ലോപം വരുന്നു. സ്ത്രീ എന്നു സിദ്ധിക്കുന്നു. ദ്വിവചനത്തിങ്കൽ ഇയാദേശം വന്നിട്ടു സ്ത്രിയൌ എന്നു സിദ്ധിക്കും. ബഹുവചനത്തിങ്കൽ ഇയാദേശവും വിസൎഗ്ഗവും വന്നിട്ടു സ്ത്രിയഃ എന്നു സിദ്ധിക്കുന്നു. സാംബുദ്ധിയിങ്കൽ ഹേ സ്ത്രീസു എന്നിരിക്കുമ്പോൾ 'സംബുദ്ധൌ യേചാഃ' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ഈകാരത്തിന്ന് ഇകാരവും സംബുദ്ധിലോപവും വന്നിട്ടു ഹേസ്ത്രി എന്നു സിദ്ധിക്കുന്നു. ദ്വിതീയൈകവചനത്തിങ്കൽ സ്ത്രീ അമ് എന്നിരിക്കുമ്പോൾ 'വാം ശസോഃ' എന്നു പറഞ്ഞിരിക്കയാൽ ഇയാദേശമുണ്ടായിരുന്നാൽ സ്ത്രിയം എന്നും അല്ലാത്തപക്ഷം 'അവൎണ്ണാദിത്രയാൽ' എ

ന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം അമ്മിന്റെ അകാരത്തിന്നു ലോപംവന്നിട്ടു സ്ത്രീം എന്നും സിദ്ധിക്കുന്നു. ദ്വിതീയാദ്വിവചനം പ്രഥമാദ്വിവചനംപോലെ. ദ്വിതീയാബഹുവചനത്തിങ്കൽ ഇയാദേശവും വിസൎഗ്ഗവും വന്നിട്ടു സ്ത്രിയഃ എന്നും അല്ലാത്തപക്ഷം ശസ്സിന്റെ അകാരത്തിന്ന് ഇകാരവും സവൎണ്ണങ്ങൾക്ക രണ്ടിന്നുംകൂടി ദീൎഘവും സകാരത്തിന്നു വിസൎഗ്ഗവും വന്നിട്ടു സ്ത്രീഃ എന്നും സിദ്ധിക്കുന്നു. തൃതീയൈകവചനത്തിങ്കൽ ഇയാദേശം വന്നിട്ടു സ്ത്രിയാ എന്നു സിദ്ധിക്കുന്നു. ചതുൎത്ഥ്യേകവചനത്തിങ്കൽ ഇയാദേശവും 'ഇവൎണ്ണാന്താദ്വൎണ്ണാന്താൽ' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ആഡാഗമവും സന്ധിയിങ്കൽ ഐകാരവും വന്നിട്ടു സ്ത്രിയൈ എന്നു സിദ്ധിക്കുന്നു: പഞ്ചമ്യേകവചനത്തിങ്കലും ഷഷ്ഠ്യേകവചനത്തിലും ഇയാദേശവും ആഡാഗമവും വിസൎഗ്ഗവും വന്നിട്ടു സ്ത്രിയാഃ എന്നു സിദ്ധിക്കുന്നു: ഷഷ്ഠീസപ്തമിദ്വിവചനങ്ങളിൽ ഇയാദേശവും വിസൎഗ്ഗവും വന്നിട്ടു സ്ത്രിയോഃ എന്നു സിദ്ധിക്കുന്നു. ഷഷ്ഠീബഹുവചനത്തിങ്കൽ സ്ത്രീ-ആമ് എന്നിരിക്കുമ്പോൾ ഇയാദേശത്തെ ബാധിച്ചിട്ടു നഡാഗമവും നകാരത്തിന്നു ണത്വവും വന്നിട്ടു സ്ത്രീണാം എന്നു സിദ്ധിക്കുന്നു. സപ്തമ്യേകവചനത്തിങ്കൽ ഇയാദേശവും 'ങൈരാമ്' എന്നു പറഞ്ഞിരിക്കയാൽ ങിപ്രത്യയത്തിന്ന് ആമാദേശവും വന്നിട്ടു സ്ത്രിയാം എന്നു സിദ്ധിക്കുന്നു.

ശ്രീശബ്ദത്തിന്റെ ചതുൎത്ഥ്യേകവചനത്തിങ്കൽ ഇയാദേശവും ആഡാഗമവും സന്ധിയിങ്കൽ ഐകാരവും വന്നിട്ടു ശ്രിയൈ എന്നു സിദ്ധിക്കുന്നു. പഞ്ചമ്യേകവചനത്തിങ്കൽ ഇയാദേശവും ആഡാഗമവും വിസൎഗ്ഗവും വന്നിട്ടു ശ്രിയാഃ എന്നു സിദ്ധിക്കുന്നു. ഷഷ്ഠ്യേകവചനവും ഇങ്ങിനെതന്നെ. ഷഷ്ഠീബഹുവചനത്തിങ്കൽ 'ആബിദുത്ഭ്യഃ' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം നഡാഗമം വന്നിട്ടു ശ്രീണാം എന്നു സിദ്ധിക്കുന്നു. സപ്തമ്യേകവചനത്തിങ്കൽ ഇയാദേശവും 'ങൈരാമ്' എന്നു പറഞ്ഞപ്രകാരം ങിപ്രത്യയത്തിന്ന് ആമാദേശവും വന്നിട്ടു ശ്രിയാം എന്നു സിദ്ധിക്കുന്നു. മററുള്ള വിഭക്തികളിലും 'വാംവൽ' എന്നു പറഞ്ഞതുകൊണ്ടു വികല്പിച്ച ങിത്തുകളിലും സുശ്രീശബ്ദത്തിന്നെന്നപോലെ പ്രക്രിയയെ കാണേണ്ടതാകുന്നു.

സ്ത്രീത്വേന്യഗമ്യേ പുംവൽസ്യാൽ സേനാന്യേ ദേഹിയോഷിതേ
തനുസ്തു ഭക്തി വജ്ജംബൂല്ലക്ഷ്മീവൽ ഭൂഃശ്രീയാസമാ.

സ്ത്രീത്വം അന്യഗമ്യമായിരിക്കും വിഷയത്തിങ്കൽ പുമാനെപ്പോലെ ഭവിക്കും. ഉദാഹരണം സേനാന്യേ ദേഹിയോഷിതേ. തനുശബ്ദം ഭക്തിശബ്ദംപോലെയും ജംബൂശബ്ദം ലക്ഷ്മീശബ്ദംപോലെയും ഭൂശ്രീയോട്ട സമയായും ഭവിക്കും.

ഒരു ശബ്ദം ശബ്ദാന്തരസംബന്ധംകൊണ്ട മാത്രം സ്ത്രീലിംഗമാണെന്നും അറിയേണ്ടതായാൽ ആ ശബ്ദത്തിന്ന പുല്ലിംഗംപോലെ രൂപം വരും. സേനാന്യേ ദേഹിയോഷിതേ എന്നള്ളെടത്ത യോഷിച്ഛബ്ദസംബന്ധംകൊണ്ട മാത്രം സേനാനീശബ്ദം സ്ത്രീലിംഗമാണെന്നറിയേണ്ടതാകകൊണ്ട് അതിന്ന പുല്ലിംഗംപോലെ രൂപം വന്നിരിക്കുന്നു. സ്ത്രീലിംഗത്തിൽ വിധിക്കപ്പെട്ട ആഡാഗമം മുതലായത്ത വരുന്നതല്ലെന്ന താല്പര്യം. തനുശബ്ദം ഭക്തിശബ്ദംപോലെ എന്ന പറഞ്ഞതുകൊണ്ട 'സംബുദ്ധിജസ്ങെ' എന്ന തുടങ്ങി അതാതു വചനപ്രകാരം ഉകാരത്തെ സംബന്ധിച്ചതായ വിശേഷവിധാനത്തെ ഒഴിഞ്ഞു മററുള്ള അവസ്ഥകളിൽ അതിന്ന ഭക്തിശബ്ദത്തിന്റെ പ്രക്രിയയെ കാണേണ്ടതാകുന്നു. ഇങ്ങിനെ തന്നെ ജംബൂശബ്ദം ലക്ഷ്മീശബ്ദംപോലെ എന്ന പറഞ്ഞതുകൊണ്ട ജംബൂശബ്ദത്തിന്റെ ഊകാരത്തിന്ന വരുന്നവ കാരാദേശം ഒഴിഞ്ഞു മററുള്ള സ്ഥലങ്ങളിൽ ലക്ഷ്മീശബ്ദത്തിന്റെ പ്രക്രിയയെ കാണേണ്ടതാണെന്ന് അഭിപ്രായം. ഭൂശബ്ദത്തിന്ന് ഉവാദേശത്തെ ഒഴിഞ്ഞു മററുള്ള വിഷയങ്ങളിൽ ശ്രീശബ്ദത്തിന്റെ പ്രക്രിയയേയും കാണേണ്ടതാകുന്നു.

വർഷാകാരാപുനഃപൂർവ് ഭുവോന്ത്യസ്യാചിവോ ഭവേൽ
വർഷാഭ്വരപിവർഷാഭ്വൌ ജംബൂവൽപ്രക്രിയാഃ പരാഃ.

വർഷാകാരാപുനഃ പൂർവ്വഭുവിന്റെ അന്ത്യത്തിന്ന് അച് പരമായിരിക്കും വിഷയത്തിങ്കൽ വകാരം ഭവിക്കും. വർഷാഭ്വഃ എന്നും വർഷാഭ്വൌ എന്നും ഉദാഹരണം. പരകളായിരിക്കുന്ന പ്രക്രിയകൾ ജംബൂശബ്ദത്തിന്നെന്നപോലെ.

വർഷാകാരാ പുനഃപൂർവ്ഭൂവ് വർഷാകാരാ പുനഃപൂർവ്വമായിരി

ക്കുന്ന ഭൂവ്. വർഷാകാരാ പുനഃപൂർവ്വം, വർഷാകാരാപുനശ്ശബ്ദങ്ങൾ പൂർവ്വങ്ങളായുള്ളത്. വർഷാകാരാപുനശ്ശബ്ദങ്ങൾ, വർഷാശബ്ദവും കാരാശബ്ദവും പുനഃശബ്ദവും. ഭൂവ്, ഭൂധാതു.

വർഷാ-കാരാ-പുനഃ എന്നി ശബ്ദങ്ങൾ മുൻപിലുണ്ടായിരുന്നാൽ ഭൂധാതുവിൻെറ ഊകാരത്തിന്ന് അച് പരമാകുമ്പോൾ വകാരാദേശം വരും. വർഷാഭൂ ഔകാരാഭൂ ഔ പുനർഭൂ ഔ എന്നിരിക്കുമ്പോൾ ഊകാരത്തിന്നു വകാരം വന്നിട്ടു വർഷാഭ്വൌ എന്നും മററും സിദ്ധിക്കുന്നു. മററുള്ള വിഭക്തികളിൽ ഇവററിന്നു ജംബൂശബ്ദത്തിൻെറ പ്രക്രിയയെ കണ്ടുകൊള്ളേണ്ടതാകുന്നു.

സമാസേ പൂർവ്വപദഗാന്നിമിത്താദുത്തരസ്യനഃ
സംജ്ഞായാമേവണത്വംസ്യാൽ ത്രിണേത്രോ ഗുരുനാമവാൻ.

സമാസത്തിങ്കൽ പൂർവ്വപദഗമായിരിക്കുന്ന നിമിത്തത്തിങ്കൽനിന്ന് ഉത്തരമായിരിക്കുന്ന നകാരത്തിന്നു സംജ്ഞയിങ്കൽതന്നെ ണത്വം ഭവിക്കും.

പൂർവ്വപദഗം, പൂർവ്വപദത്തെ ഗമിക്കുന്നത്. സമാസപൂർവ്വപദത്തിങ്കൽ ഋവർണ്ണരേഫഷകാരങ്ങളിൽ ഏതെങ്കിലും ഒന്നുണ്ടായിരിക്കിലും സമാസോത്തരപദത്തിങ്കലെ നകാരത്തിന്നു സംജ്ഞയിങ്കൽ മാത്രം ണകാരം ഭവിക്കും. ത്രിണേത്രോ ഗുരുനാമവാൻ എന്നുള്ളെടത്തു ത്രിണേത്രപദം സംജ്ഞാവാചിയായിരിക്കയാൽ പൂർവ്വപദമായിരിക്കുന്ന ത്രിശബ്ദത്തെ ആശ്രയിച്ചിരിക്കുന്ന രേഫം നിമിത്തം ഉത്തരപദമായിരിക്കുന്ന നേത്രശബ്ദത്തിലെ നകാരത്തിന്നു ണത്വം വന്നിരിക്കുന്നു.

ഏകാജുത്രോത്തരപദം കുമദ്വാത്രയസ്തുനഃ
പ്രകൃത്യന്തേവിഭക്തൌവാ വർത്തതേസ്യണോഭവേൽ
വർഷാഭ്രുണാംസ്ത്രീയുഗേണ സുരാപേണപ്രയോഗിണാ.

യാതൊരെടത്ത് ഉത്തരപദം ഏകാച്ചായൊ കുമത്തായിട്ടോ ഭവിക്കും. അവിടെ പ്രകൃത്യന്തത്തിങ്കലോ വിഭക്തിയിങ്കലോ യാതൊരു നകാരം വർത്തിക്കുന്നു. അതിന്നു ണകാരം ഭവിക്കും. വർഷാഭ്രുണാം എന്നുതുടങ്ങി ഉദാഹരണം.

ഏകാച്, ഏകമായിരിക്കുന്ന അച്ചോടു കൂടിയത്. കുമത്, കവൎഗ്ഗം ഉള്ളത്. പ്രകൃത്യന്തം പ്രകൃതിയുടെ അന്തം.

ഉത്തരപദം യാതൊരു സമാസത്തിങ്കൽ ഏകാച്ചിനേയൊ കവൎഗ്ഗത്തേയൊ ആശ്രയിക്കുന്നു. അവിടെ പ്രാതിപദികാന്തത്തിങ്കലൊ വിഭക്തിയിങ്കലൊ ഇരിക്കുന്ന നകാരത്തിന്നു സമാസപൂൎവ്വപദത്തിങ്കലിരിക്കുന്ന ഋവൎണ്ണരേഫഷകാരങ്ങൾ നിമിത്തം ണത്വം ഭവിക്കും. വൎഷാഭൂശബ്ദത്തിന്റെ ഷഷ്ഠീബഹുവചനത്തിങ്കൽ വൎഷാഭൂ ആമ് എന്നിരിക്കുമ്പോൾ 'വൎഷാകാരാപുനഃപൂൎവ്വ' എന്നു തുടങ്ങിയുള്ള ശാസ്ത്രംകൊണ്ടു കല്പിക്കപ്പെട്ടിരിക്കുന്ന വകാരാദേശത്തെ ബാധിച്ചിട്ട് 'ആമ്വിട്ടുത്ര്യാഃ' എന്നു തുടങ്ങിയുള്ള വചനപ്രകാരം ആമിന്നു നഡാഗമവും 'ഏകാജ്യുത്ര'ത്യാദിയായിരിക്കുന്ന ശാസ്ത്രപ്രകാരം വിഭക്തിയിങ്കലെ നകാരത്തിന്നു ണത്വവും വന്നിട്ടു വൎഷാഭൂണാം എന്നു സിദ്ധിക്കുന്നു. സ്ത്രീയുഗേണ എന്നേടത്ത് ഉത്തരപദം കുമത്താകകൊണ്ട് അവിടെയും വിഭക്തിയിങ്കലിരിക്കുന്ന നകാരത്തിന്നു പൂൎവ്വപദമായ സ്ത്രീശബ്ദത്തിങ്കലെ രേഫംനിമിത്തം ണത്വം വന്നിരിക്കുന്നു.

ഖാന്യസ്മിന്നുത്തരപദേ പ്രഭാവേനപ്രഭാവിണാ.

അന്യം ഉത്തരപദമായിരിക്കും വിഷയത്തിങ്കൽ പ്രകൃത്യന്തത്തിങ്കലോ വിഭക്തിയിങ്കലോ യാതൊരു നകാരം അതിന്നു ണകാരം ഭവിക്കുകയോ ചെയ്യും.

ഏകാച്ചായും കുമത്തായും ഇരിക്കുന്ന ശബ്ദത്തെ ഒഴിച്ചു മറ്റൊന്നു സമാസോത്തരപദമായിരുന്നാൽ അവിടെ പ്രാതിപദികാന്തത്തിങ്കലൊ വിഭക്തിയിങ്കലോ ഇരിക്കുന്ന നകാരത്തിന്നു പൂൎവ്വപദഗമായിരിക്കുന്ന നിമിത്തത്തിങ്കൽനിന്നു വികല്പിച്ചു ണത്വം ഭവിക്കും. പ്രഭാവിണാ എന്നേടത്ത് ഉത്തരപദം ഏകാച്ചോ കുമത്തോ അല്ലാതിരുന്നിട്ടും സമാസപൂൎവ്വപദമായി വിചാരിക്കപ്പെട്ടിരിക്കുന്ന ഉപസൎഗ്ഗത്തിലെ രേഫംനിമിത്തം ണത്വം വന്നിരിക്കുന്നു. ഈ വിധിയുടെ വൈകല്പികത്വം നിമിത്തം പ്രഭാവേന എന്നേടത്തു ണത്വം വന്നിട്ടില്ല.

മാതാതുപിതൃവദ്വൈഗോഃനാവഃപുല്ലിംഗവന്മതാഃ.

മാതൃശബ്ദം പിതൃശബ്ദംപോലെ രൈഗോനൌക്കൾ പുല്ലിംഗംപോലെ മതകൾ.

രൈഗോനൌക്കൾ, രൈശബ്ദവും ഗോശബ്ദവും നൌശബ്ദവും.

ഋകാരാന്തമായ മാതൃശബ്ദത്തിന്നു ശസ്സിനെ ഒഴിച്ചു മറ്റെല്ലാ സുപ്പുകളിലും പിതൃശബ്ദത്തിന്നെന്നപോലെ പ്രക്രിയയെ കാണേണ്ടതാകുന്നു. ശസ്സിങ്കൽ 'ശസോതഃ' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം അകാരത്തിന്നു ഋകാരവും സവൎണ്ണദീൎഘവും സകാരത്തിന്നു വിസൎഗ്ഗവും വന്നിട്ടു മാതൄഃ എന്നു സിദ്ധിക്കുന്നു. 'ശസഃസോനഃ പുംസി' എന്നുള്ളെടത്തു പുംസി എന്നിങ്ങിനെ വിശേഷവിഹിതത്വമുണ്ടായിരിക്കയാൽ ഇവിടെ നകാരാദേശം വരുന്നതല്ല. രൈ-ഗോ- നൌ എന്നീ മൂന്നു ശബ്ദങ്ങൾക്കു പുല്ലിംഗസ്ത്രീലിംഗങ്ങളിൽ പ്രക്രിയാഭേദമില്ല.

ഇത്യജന്തസ്ത്രീലിംഗപ്രകരണം.

## അഥാജന്തനപുംസകലിംഗപ്രകരണം.

അസംബുദ്ധേൎമ്മകാരസ്യാൽ സോരദന്താന്നപുംസകാൽ
ഈത്സ്യാൽ ക്ലീബാദൌവിഭക്തേഃ പത്മംപത്മേപസിദ്ധ്യതി.

അദന്തമായിരിക്കുന്ന നപുംസകത്തിങ്കൽനിന്നു പരമായി അസംബുദ്ധിയായിരിക്കുന്ന സു പ്രത്യയത്തിന്നു മകാരം ഭവിക്കും. ക്ലീബത്തിങ്കൽ നിന്നു പരയായിരിക്കുന്ന ഔ വിഭക്തിക്ക് ഈത്ത് ഭവിക്കും. പത്മം പത്മേ എന്നും സിദ്ധിക്കുന്നു.

അകാരാന്തമായിരിക്കുന്ന നപുംസകത്തിങ്കൽ സംബുദ്ധിയല്ലാത്ത സുപ്രത്യയത്തിന്നു മകാരം വരും. ഔകാരവിഭക്തിക്കു ഈകാരവും വരും.

അകാരാന്തനപുംസകം പത്മശബ്ദം പ്രഥമൈക വചനത്തിങ്കൽ പത്മസു എന്നിരിക്കുമ്പോൾ 'അസംബുദ്ധേൎമ്മകാരഃ' എന്നു നടേ പറഞ്ഞപ്രകാരം സുപ്രത്യയത്തിന്നു മകാരം വന്നിട്ടു പത്മം എന്നു സിദ്ധിക്കുന്നു. പ്രഥമാദ്വിവചനത്തിങ്കൽ പത്മ ഔ എ)

ന്നിരിക്കുമ്പോൾ 'ഈത്സ്യാൽ ക്ലീബാദൌവിഭക്തേ' എന്നു പറഞ്ഞിരിക്കയാൽ ഔ പ്രത്യയത്തിന്നു ഇകാരം വന്നിട്ടു സന്ധിയിങ്കൽ പത്മേ എന്നു സിദ്ധിക്കുന്നു.

സ്വരാന്താജ്ജശ്ശസോർന്നിസ്സ്യാൽ ക്ലീബേന്ത്യസ്യ ചദീർഘതാ
പത്മാന്യസ്ഥീനിഹേപത്മേ തൃതീയാദൌതു കൃഷ്ണവൽ.

സ്വരാന്തത്തിങ്കൽനിന്നു പരങ്ങളായിരിക്കുന്ന ജശ്ശസ്സുകൾക്കു ക്ലീബത്തിങ്കൽ നി എന്നു ഭവിക്കും. അന്ത്യത്തിന്നു ദീർഘതയും ഭവിക്കും. പത്മാനി എന്നും അസ്ഥീനി എന്നും ഹേപത്മേ എന്നും ഉദാഹരണം. തൃതീയാദിയിങ്കലാവട്ടെ കൃഷ്ണശബ്ദംപോലെ. 'നി, 'നി, എന്നാദേശം. സ്വരാങ്ങളായിരിക്കുന്ന ശബ്ദങ്ങളുടെ പിന്നാലെ വരുന്ന ജസ്സിന്നും ശസ്സിന്നും നപുംസകത്തിങ്കൽ 'നി, എന്നാദേശം വരും. അന്ത്യസ്വരത്തിന്നു ദീർഘവും വരും. തൃതീയാദികളിൽ കൃഷ്ണ ശബ്ദംപോലെ. പത്മശബ്ദത്തിന്റെ പ്രഥമാ ബഹുവചനത്തിങ്കൽ പത്മജസ് എന്നിരിക്കുമ്പോൾ സ്വരാന്താൽ എന്നു തുടങ്ങിയുള്ള വചനപ്രകാരം ജസ്സിന്നു 'നി, എന്നാദേശവും അന്ത്യസ്വരമായിരിക്കുന്ന അകാരത്തിന്നു ദീർഘവും വന്നിട്ടു പത്മാനി എന്നു സിദ്ധിക്കുന്നു. സംബുദ്ധിയിങ്കൽ ഹേ പത്മസു എന്നിരിക്കുമ്പോൾ സുപ്രത്യയത്തിന്നു ലോപം വന്നിട്ടു ഹേ പത്മ എന്നു സിദ്ധിക്കുന്നു. ദ്വിതീയൈക വചനത്തിങ്കൽ പത്മ അമ് എന്നിരിക്കുമ്പോൾ അമ്മിന്റെ അകാരത്തിന്നു ലോപം വന്നിട്ടു പത്മം എന്നു സിദ്ധിക്കുന്നു. ദ്വിവചന ബഹുവചനങ്ങൾ പ്രഥമയിങ്കൽ എന്നപോലെ തൃതീയാദികളിൽ കൃഷ്ണ ശബ്ദത്തിന്റെ പ്രക്രിയയെയും കാണേണ്ടതാകുന്നു.

സർവ്വാദീനാംതൃതീയാദൌ പുംവൽപൂർവ്വന്തുപത്മവൽ
കിമ്യത്തദേകശബ്ദേഭ്യോ ഡതരപ്രത്യയോദേവൽ
ദ്വയോരേകസ്യനിർദ്ധാരേ ബഹൂനാംഡതമച്തഥാ

സർവ്വാദികൾക്കു തൃതീയാദിയിങ്കൽ പുമാനെപോലെ. പൂർവ്വമാകട്ടെ പത്മശബ്ദംപോലെ കിമ യത്തദേക ശബ്ദങ്ങളിൽനിന്നു രണ്ടിൽവെച്ചു ഒന്നിന്റെ നിർദ്ധാരത്തിങ്കൽ ഡതരച് പ്രത്യയവും

ബഹുക്കളിൽവെച്ചു ഒന്നിന്റെ നിൎദ്ധാരത്തിങ്കൽ ഡതമച് പ്രത്യയവും ഭവിക്കും. കിമ് യത്തദേക ശബ്ദങ്ങൾ, കിമ് ശബ്ദവും യച്ഛബ്ദവും തച്ഛബ്ദവും ഏകശബ്ദവും. നിൎദ്ധാരം, പൃഥക്കരണം.

സൎവ്വാദിശബ്ദങ്ങൾക്കു തൃതീയാദി വിഭക്തികളിൽ പുല്ലിംഗത്തിങ്കലെന്നപോലെയും പ്രഥമാദികളിൽ പത്മശബ്ദംപോലെയും രൂപം വരും. രണ്ടിൽവെച്ചു ഒന്നിന്റെ നിൎദ്ധാരണത്തെ ചെയ്യുമ്പോൾ ഡതരച് പ്രത്യയവും ബഹുക്കളിൽവെച്ചു ഒന്നിന്റെ നിൎദ്ധാരണത്തെ ചെയ്യുമ്പോൾ ഡതമച് പ്രത്യയവും വരും. ഇവറ്റിന്റെ ഡകാര ചകാരങ്ങൾ ഇത്തുകളാകുന്നു.

അന്ത്യസ്വരാദിലുപ്യേത പ്രത്യയേ പരതോഡിതി
ഡതരാദീതരാന്താനാം തുക് സ്വമോഃ പരയോൎഭവേൽ.

ഡിത്തായിരിക്കുന്ന പ്രത്യയം പരമായിരിക്കും വിഷയത്തിങ്കൽ അന്ത്യസ്വരാദി ലോപിപ്പിക്കപ്പെടും. ഡതരാദീതരാന്തങ്ങൾക്കു സ്വമ്കൾ പരങ്ങളായിരിക്കും വിഷയത്തിങ്കൽ തുക് ഭവിക്കും.

ഡിത്, ഡകാരം ഇത്തായുള്ളത്. അന്ത്യസ്വരാദി, അന്ത്യസ്വരം ആദിയായുള്ളത്. ഡതരാദീതരാന്തങ്ങൾ, ഡതമച് പ്രത്യയാന്ത്യാന്യതരേതരങ്ങൾ.

ഡകാരേത്തുകളായിരിക്കുന്ന പ്രത്യയങ്ങൾ പിന്നാലെ വരുമ്പോൾ അന്ത്യ സ്വരാദിക്കു ലോപം വരും. ഡതരാദീതരാന്തങ്ങൾക്കു സുപ്രത്യയവും അമ് പ്രത്യയവും പിന്നാലെ വരുമ്പോൾ തുഗാഗമം വരുന്നു.

ലോപസ്സ്വമോസ്സ്യാൽ സൎവ്വസ്മാദനദന്താന്നപുംസകാൽ
കതരൽ കതരേത്യേകതരസ്യ ന തുഗിഷ്യതേ.

സൎവ്വമായി അനദന്തമായിരിക്കുന്ന നപുംസകത്തിങ്കൽനിന്നു പരങ്ങളായിരിക്കുന്ന സ്വമ്കൾക്കു ലോപം ഭവിക്കും. കതരൽ കതരെ എന്നുദാഹരണം. ഏകതര ശബ്ദത്തിന്നു തുക് ഇച്ഛിക്കപ്പെട്ടുന്നില്ല. അകാരാന്തങ്ങളല്ലാത്ത നപുംസകങ്ങളുടെ പിന്നാലെ വരുന്ന സു അമ് എന്നി പ്രത്യയങ്ങൾക്കു ലോപംവരും. ഏകശബ്ദത്തോടു ഡതരച് പ്രത്യയം ചേൎത്തിട്ട് ഉണ്ടാക്കിയിരിക്കുന്നതായ ഏകതര ശബ്ദത്തിന്നു തുഗാഗമം വരുന്നതല്ല.

കതരശബ്ദത്തിന്റെ നിഷ്പത്തിയെ കാണിക്കുന്നു.

'കിമ് യത്തദേക ശബ്ദേഭ്യഃ' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം കിമ് ശബ്ദത്തിന്നു ഡതരച് പ്രത്യയം വന്നിട്ടു കിമ് ഡതരച് എന്നിരിക്കുന്നു. 'അന്ത്യ സ്വരാദ്യലോപശ്ചേത' എന്നു തുടങ്ങിയുള്ള വചനപ്രകാരം ഡിത് പ്രത്യയം പരമായിരിക്കയാൽ അന്ത്യസ്വരാദിക്കു ലോപം വരുന്നു. കിമ് ശബ്ദത്തിങ്കൽ അന്ത്യസ്വരം ഇകാരമാകുന്നു. അതിങ്കൽ വേറെ സ്വരങ്ങൾ ഇല്ലാത്തതുകൊണ്ടു ഏകാപുത്രന്യായേന ആദിത്വമെന്നപോലെ അന്ത്യത്വവും അതിന്നുതന്നെ സിദ്ധിക്കുന്നു. അന്ത്യസ്വരമായിരിക്കുന്ന ആ ഇകാരം കിമ് ശബ്ദൈക ദേശമായിരിക്കുന്ന ഇമ് എന്നുള്ളതിന്നാദിയായിരിക്കയാൽ ഇവിടെ അതിന്നു ലോപം വരുന്നു. ഇത്രമാത്രം കാണ്മാ സൂചിപ്പിച്ചിട്ടു ഡകാരം നിവൎത്തിക്കുന്നു. ഇപ്പോൾ ക് അതര് എന്നു ശേഷിക്കുന്നു. യോജിപ്പിക്കുമ്പോൾ കതര എന്നു വരുന്നു. അവിടെ പ്രഥമൈക വചനത്തിങ്കൽ സുപ്രത്യയം വന്നിരിക്കുമ്പോൾ 'ഡ്തരാദിതരാന്താനാം' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം കതരശബ്ദത്തിന്നു തുഗാഗമം വരുന്നു. തുഗാഗമത്തിന്നു കകാരം ഇത്തായിരിക്കയാൽ 'കിന്മൂൎദ്ധനികിരീടവൽ' എന്നുള്ള വചനപ്രകാരം ഈ തുഗാഗമം കതര ശബ്ദത്തിന്ന് ഊൎദ്ധ്വമായി വന്നിട്ടു കതരത് സു എന്നിരിക്കുന്നു. ഇപ്പോൾ ഈകതരത് ശബ്ദം അകാരാന്തമല്ലാത്തതുകൊണ്ടു 'ലോപസ്സ്വമോസ്സ്യാൽ സൎവ്വസ്മാദനോന്നപുംസകാൽ' എന്നു പറഞ്ഞപ്രകാരം സുപ്രത്യയത്തിന്നു ലോപംവരുന്നു. കതരൽ എന്ന രൂപവും സിദ്ധിക്കുന്നു, പ്രഥമാദ്വിവചനത്തിങ്കൽ കതര ഔ എന്നിരിക്കുമ്പോൾ 'ഈത്സ്യാൽക്ലീബാദൌ വിഭക്തേഃ' എന്നു പറഞ്ഞിരിക്കയാൽ ഔകാരത്തിന്ന് ഈകാരം വന്നിട്ടു സന്ധിയിങ്കൽ കതരെ എന്നു സിദ്ധിക്കുന്നു. സംബുദ്ധിയിങ്കലും ദ്വിതീയൈകവചനത്തിങ്കലും പ്രഥമൈകവചനം പോലെ. മററ വിഭക്തികളിൽ സൎവ്വശബ്ദംപോലെ. ഏകതരശബ്ദത്തിന്നു തുഗാഗമം വരാത്തതുകൊണ്ടു എല്ലാവിഭക്തികളിലും സൎവ്വശബ്ദത്തിന്നെന്നപോലെ പ്രക്രിയയെ കാണേണ്ടതാകുന്നു. ഡതരച് ഡതമച് പ്രത്യയങ്ങളെ ചേൎത്തിട്ടുണ്ടാക്കിയ മററുള്ള ശ

ബ്ദങ്ങൾക്കും അന്യാന്യതരേതര ശബ്ദങ്ങൾക്കും തുഗാഗമം വരുന്ന താകയാൽ അവററിന്നു കതരശബ്ദത്തിന്നെന്നപോലെ രൂപം വരും.

> ക്ലീബസ്യേദുദന്തസ്യ സുപ്യജാദൌ നുഗിഷ്യതേ
> സ്യാദപാരിവാരിണീവാരി ണി ഹേ വാരിവാരിണീ.
> വാരിഭ്യാം വാരിണേ വാരിണോ വാരിണാം ച വാരിണി

ഇദുദന്തമായിരിക്കുന്ന ക്ലീബത്തിന്ന് അജാദിയായിരിക്കുന്ന സുപ്പരമായിരിക്കും വിഷയത്തിങ്കൽ നക് ഇച്ഛിക്കപ്പെടുന്നു. വാരി എന്നുതുടങ്ങി ഉദാഹരണം.

ഇദുദന്തം, ഇദുദുത്തുകൾ അന്തത്തിങ്കലുള്ളത് ഇദുദുത്തുകൾ, ഇത്തും ഉത്തും ഋത്തും.

ഇകാരാന്തമായൊ ഉകാരാന്തമായൊ ഋകാരാന്തമായൊ ഇരിക്കുന്ന നപുംസകത്തിന്ന് അജാദി പ്രത്യയം വരുമ്പോൾ നഗാഗമം വരും.



വാരിശബ്ദത്തിന്റെ പ്രഥമൈകവചനത്തിങ്കൽ വാരിസു എന്നിരിക്കുമ്പോൾ "ലോപസ്സപമോസ്സപ്രാൽ" എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം സുപ്രത്യയത്തിന്നു ലോപം വരും. പ്രഥമാദ്വിവചനത്തിങ്കൽ വാരി-ഔ, എന്നിരിക്കുമ്പോൾ "ക്ലീബസ്യേദുദന്തസ്യ" എന്നുതുടങ്ങി നടേ പറഞ്ഞപ്രകാരം. നഗാഗമവും "ഈത്ത്യാൽ" എന്നു തുടങ്ങിയുള്ള വചനപ്രകാരം ഔകാരത്തിന്നു ഈകാരവും നകാരത്തിന്നു ണത്വവും വന്നിട്ടു "വാരിണീ" എന്നു സിദ്ധിക്കുന്നു. പ്രഥമാബഹുവചനത്തിങ്കൽ വാരിജസ് എന്നിരിക്കുമ്പോൾ നഗാഗമത്തെ ബാധിച്ചിട്ടു "സപരാന്താ ജശ്ശസോഃ" എന്നു തുടങ്ങിയുള്ള വചനപ്രകാരം ജസ് പ്രത്യയത്തിന്നു നി എന്നാദേശവും അന്ത്യസ്വരമായ ഇകാരത്തിന്നു ദീർഘവും ആദേശനകാരത്തിന്നു ണത്വവും വന്നിട്ടു വാരിണി എന്നു സിദ്ധിക്കുന്നു. സംബോധനയിങ്കലും ദ്വിതീയയിങ്കലും പ്രഥമയിങ്കൽ എന്നപോലെ തൃതീയൈകവചനത്തിങ്കൽ വാരിടാ എന്നിരിക്കുമ്പോൾ നഗാഗമത്തെ ബാധിച്ചിട്ടു അസ്ത്രിയാംടാനാ എന്നുള്ള വചനപ്രകാരം നാ എന്ന ആദേശവും നകാരത്തിന്നു ണത്വവും വന്നിട്ടു വാരിണാ എന്നു സിദ്ധിക്കുന്നു. ചതുർത്ഥ്യേകവചനത്തിങ്കൽ വാരിങെ എ

ന്നിരിക്കുമ്പോൾ നുഗാഗമവും നകാരത്തിന്നു ണത്വവും വന്നിട്ടു വാരിണെ എന്നു സിദ്ധിക്കുന്നു. പഞ്ചമ്യേകവചനത്തിങ്കൽ വാരി ങസി, എന്നിരിക്കുമ്പോൾ നുഗാഗമവും ണത്വവും സകാരത്തിന്നു വിസൎഗ്ഗവും വന്നിട്ട് വാരിണഃ എന്നു സിദ്ധിക്കുന്നു. ഷഷ്ഠ്യേകവചനവും ഇങ്ങിനെതന്നെ. ഷഷ്ഠീസപ്തമീദ്വിവചനങ്ങളിൽ വാരി ഒസ് എന്നിരിക്കുമ്പോൾ നുഗാഗമവും ണത്വവും വന്നിട്ടു വാരിണോഃ എന്നു സിദ്ധിക്കുന്നു. ഷഷ്ഠീബഹുവചനത്തിങ്കൽ വാരി ആമ് എന്നിരിക്കുമ്പോൾ നുഗാഗമത്തെ ബാധിച്ചിട്ടു "അതകാരാന്ത സംഖ്യാഭ്യോ"എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം നുഡാഗമവും ദീൎഘവും ണത്വവും വന്നിട്ടു വാരീണാം എന്നു സിദ്ധിക്കുന്നു. സപ്തമ്യേകവചനത്തിങ്കൽ വാരിങി എന്നിരിക്കുമ്പോൾ നുഗാഗമവും ണത്വവും വന്നിട്ടു വാരിണി എന്നു സിദ്ധിക്കുന്നു.

ഇതോസ്ഥിദധിസക്ഥ്യക്ഷ്ണാം നസ്യാട്ടാദിസ്വരാദിഷു
ങൌവൻവാസ്ഥ്യസ്ഥിനിചാസ്ഥ്നാസ്യാദസ്ഥ്നേസ്ഥ്നാസ്ഥ്നിചാസ്ഥനി.

അസ്ഥിദധി സക്ഥ്യക്ഷികളുടെ ഇത്തിന്ന് ടാദിസ്വരാദികൾ പരങ്ങളായിരിക്കും വിഷയത്തിങ്കൽ ന എന്നാദേശം ഭവിക്കും. ങി പരമായിരിക്കും വിഷയത്തിങ്കൽ അൻ ഭവിക്കുകയൊ ചെയ്യും.

അസ്ഥ്യാദിശബ്ദങ്ങളുടെ ഇകാരത്തിന്നു തൃതീയൈകവചനം മുതല്ക്കുള്ള പ്രത്യയങ്ങൾ പരങ്ങളാമ്പോൾ ന എന്നാദേശം ഭവിക്കും. ങി പരമാമ്പോൾ അൻ എന്നാദേശം വികല്പിച്ചുവരും. അതുകൊണ്ട് ആ ശബ്ദങ്ങൾക്കു ദ്വിതീയാബഹുവചനംവരെ വാരിശബ്ദത്തിന്നെന്നപോലെ പ്രക്രിയയെ കാണേണ്ടതാകുന്നു. തൃതീയൈകവചനത്തിങ്കൽ അസ്ഥിടാ എന്നിരിക്കുമ്പോൾ "ഇതോസ്ഥി" എന്നു തുടങ്ങി നടേ പറഞ്ഞപ്രകാരം ഇകാരത്തിന്നു നകാരം വന്നിട്ടു അസ്ഥ്നാ എന്നും, ചതുൎത്ഥ്യേക വചനത്തിങ്കൽ അസ്ഥ്നേ എന്നും പഞ്ചമി ഷഷ്ഠ്യേക വചനങ്ങളിൽ നകാരവും സകാരത്തിന്നു വിസൎഗ്ഗവും വന്നിട്ടു, അസ്ഥ്നഃ, എന്നും ഷഷ്ഠീ സപ്തമീദ്വിവചനങ്ങളിൽ നകാരവും സകാരത്തിന്നു വിസൎഗ്ഗവും വന്നിട്ടു അസ്ഥ്നോഃ എന്നും ഷഷ്ഠീബഹുവചനത്തിങ്കൽ അസ്ഥ്നാം, എന്നും സിദ്ധിക്കുന്നു. സപ്തമ്യേകവചനത്തിങ്കൽ അസ്ഥി- ങി എന്നിരിക്കു

മ്പോൾ ഞാവൻവാ എന്നു പറഞ്ഞിരിക്കയാൽ ഈകാരത്തിന്നു അൻ എന്നാദേശം വന്നിട്ടു അസ്ഥനി എന്നും അല്ലാത്തപക്ഷം അസ്ഥി എന്നും സിദ്ധിക്കുന്നു. ഇങ്ങിനെ തന്നെ മററുള്ള ശബ്ദങ്ങളെയും പ്രതിപാദിക്കേണം.

ഇവർണ്ണാന്താ ഉവർണ്ണാന്താ ഋവർണ്ണാന്താ ശ്ചയെ ക്വചിൽ
പുല്ലിംഗാസ്സ്യുർഭവേത്തേഷാം വാപുംവട്ടാദ്യജാദിഷു
ശുചയേ ശുചിനേ ഹ്രസ്വസ്സ്യാ ദന്ത്യസ്യ നപുംസകേ
സ്യാൽ ഗ്രാമണി ഗ്രാമണിനി ഗ്രാമണി നൃഥ ടാദിഷു
വാപും വൽ ഗ്രാമണിനാ ഗ്രാമണ്യാ ത്രപു വാരിവൽ
സംബുദ്ധൗ വാ ഭവേദോത്വം ഹെത്രപോന്യത്ര വാത്രപു
ഖലപ്വാ വാഖലപുനാ ടാദൌ കർത്താചകർത്തൃണാ.

ഇവർണ്ണാന്തങ്ങളായും ഉവർണ്ണാന്തങ്ങളായും ഋവർണ്ണാന്തങ്ങളായുമിരിക്കുന്ന യാവ ചിലവ ഒരേടത്തു പുല്ലിംഗങ്ങളായിട്ടു ഭവിക്കും ആവററിന്നു ടാദ്യജാദികളിൽ പുമാനെപ്പോലെ ഭവിക്കുകയൊ ചെയ്യും, ശുചയെ ശുചിനെ എന്നുദാഹരണം. നപുംസകത്തിങ്കൽ അന്തത്തിന്നു ഹ്രസ്വം ഭവിക്കും. ഗ്രാമണി എന്നു തുടങ്ങി ഉദാഹരണം. അനന്തരം ടാദികളിൽ പുമാനെപ്പോലെ ഭവിക്കുകയൊ ചെയ്യും. ഗ്രാമണിനാ ഗ്രാമണ്യാ എന്നുദാഹരണം. ത്രപു വാരിപോലെ. സംബുദ്ധിയിങ്കൽ ഒത്വം ഭവിക്കുകയൊ ചെയ്യും. ഹെത്രപോ എന്നും അന്യത്തിങ്കൽ ഹെത്രപു എന്നും ടാദിയിൽ ഖലപ്വാ എന്നും ഖലപുനാ എന്നും കർത്താ എന്നും കർത്തൃണാ എന്നും ഭവിക്കും.

ഇവർണ്ണാന്തങ്ങളായും ഉർണ്ണാന്തങ്ങളായും ഋവർണ്ണാന്തങ്ങളായുമിരിക്കുന്ന ശബ്ദങ്ങളിൽ ചിലതു നപുംസകത്തിലും പുല്ലിംഗത്തിലും വരുന്നതായാൽ ആ വക ശബ്ദങ്ങൾക്കു തൃതീയാദ്യജാദി പ്രത്യയങ്ങൾ പരങ്ങളാമ്പോൾ നപുംസകത്തിങ്കൽ പുല്ലിംഗത്തിങ്കൽ എന്നപോലെ തന്നെ രൂപം വികല്പിച്ചുവരും. ഇകാരാന്തമായിരിക്കുന്ന ശുചിശബ്ദം പുല്ലിംഗനപുംസകങ്ങളിൽ വരുന്നതാകയാൽ അതിന്നു വാപുംവൽ എന്നു പറഞ്ഞിരിക്കകൊണ്ടു പുല്ലിംഗംപോലെ രൂപം വന്നിട്ടു ശുചയെ എന്നും അല്ലാത്തപക്ഷം 'ശു

ഗാ,ഗമം വന്നിട്ടു ശുചിനെ എന്നും സിദ്ധിക്കുന്നു. അജാദികളായി മാറുള്ള വിഭക്തികളിലും ഇങ്ങിനെതന്നെ കാണേണ്ടതാകുന്നു. ഈകാരാന്തം ഗ്രാമണിശബ്ദം ഗ്രാമണി സു എന്നിരിക്കുമ്പോൾ “ലോപംസ്വമൊഃ” എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം സുപ്രത്യയത്തിന്നു ലോപവും “ഹ്രസ്വസ്സ്യാൽ” എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം ഈകാരത്തിന്നു ഹ്രസ്വവും വന്നിട്ടു ഗ്രാമണി എന്നു സിദ്ധിക്കുന്നു. ഇങ്ങിനെ അന്ത്യത്തിന്നു ഹ്രസ്വവിധി ചെയ്തിട്ടു വാരിശബ്ദംപോലെ മാറുള്ള വിഭക്തികളിൽ പ്രക്രിയയെ കാണേണ്ടതാകുന്നു. ഈ ശബ്ദം ഈകാരാന്തമായിട്ടു പുല്ലിംഗത്തിലും വരുന്നതാകകൊണ്ടു “വാപുംവട്ടാദ്യജാദിഷു” എന്നു പറഞ്ഞപ്രകാരം തൃതീയാദ്യജാദി പ്രത്യയങ്ങളിൽ പുല്ലിംഗത്തിലെന്നപോലെയും രൂപം വന്നിട്ടു ഗ്രാമണ്യാ എന്നും മറ്റും സിദ്ധിക്കുന്നു. അപ്പോൾ അവിടെ സേനാനിശബ്ദത്തിന്റെ പ്രക്രിയയെ കാണേണ്ടതാകുന്നു. ത്രപുശബ്ദത്തിന്നു വാരിശബ്ദത്തിന്റെ പ്രക്രിയയെ യോജിപ്പിച്ചുകൊൾക. സംബോധനാ പ്രഥമൈകവചനത്തിങ്കൽ “സംബുദ്ധൌ വാഽവേഽദാതഃ” എന്നു പറഞ്ഞിരിക്കയാൽ ഉകാരത്തിന്നു ഒകാരം വരുന്നതായാൽ ഹേത്രപൊ എന്നും അല്ലാത്തപക്ഷം ഹേത്രപു എന്നും സിദ്ധിക്കുന്നു. ഊകാരാന്തം, ഖലപൂശബ്ദം. ഖലപൂ സു എന്നിരിക്കുമ്പോൾ “ഹ്രസ്വസ്സ്യാൽ” എന്നു തുടങ്ങിയുള്ള വചനപ്രകാരം ഊകാരത്തിന്നു ഹ്രസ്വവും “ലോപസ്സ്വമൊഃ” എന്നു തുടങ്ങിയുള്ള വചനപ്രകാരം സുപ്രത്യയത്തിന്നു ലോപവും വന്നിട്ടു ഖലപു എന്നു സിദ്ധിക്കുന്നു. ഇങ്ങിനെ ഹ്രസ്വവിധി ചെയ്തിട്ടു ശേഷിച്ചിരിക്കുന്ന വിഭക്തികളിൽ ത്രപുശബ്ദത്തിന്റെ പ്രക്രിയയെ കാണേണ്ടതാകുന്നു. ഈ ഖലപൂശബ്ദം ഊകാരാന്തമായിട്ടു പുല്ലിംഗത്തിലും ഉണ്ടാകകൊണ്ടു “വാപുംവട്ടാദ്യജാദിഷു” എന്നു പറഞ്ഞപ്രകാരം അതിന്നു തൃതീയാദ്യജാദി പ്രത്യയങ്ങളിൽ പുല്ലിംഗത്തിലെന്നപോലെയും രൂപം വന്നിട്ടു ഖലപ്വാ എന്നും മറ്റും സിദ്ധിക്കുന്നു. ഋകാരാന്തം കർത്തൃശബ്ദം കർത്തൃസു എന്നിരിക്കുമ്പോൾ ‘ലോപസ്സ്വമൊഃ’ എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം സുപ്രത്യയത്തിന്നു ലോപം വന്നിട്ടു കർത്തൃ എന്നു സിദ്ധിക്കുന്നു. ദ്വിവചനത്തിങ്കൽ ‘ഋതസ്യാൽ’ എന്നു തുടങ്ങിയുള്ള ശാസ്ത്രപ്ര

കാരം ഔകാരത്തിന്ന് ഈകാരവും 'ക്ലീബസ്യേദ്ദദന്തസ്യ' എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം നുഗാഗമവും ണത്വവും വന്നിട്ട കർത്തൃണീ എന്നും ബഹുവചനത്തിങ്കൽ "സ്വരാന്താജ്ജശ്ശസോഃ" എന്നുതുടങ്ങിയുള്ള ശാസ്ത്രപ്രകാരം നുഗാഗമത്തെ ബാധിച്ചിട്ട റി എന്നാദേശവും ണത്വവും അന്ത്യസ്വരത്തിന്ന ദീർഘവും വന്നിട്ട കർത്തൄണി എന്നു സിദ്ധിക്കുന്നു. ദ്വിതീയയിലും ഇങ്ങിനെതന്നെ തൃതീയൈകവചനത്തിങ്കൽ കർത്തൃടാ എന്നിരിക്കുമ്പോൾ നുഗാഗമവും ണത്വവും വന്നിട്ട കർത്തൃണാ എന്നും ചതുർത്ഥ്യേകവചനത്തിങ്കൽ കർത്തൃണെ എന്നും സിദ്ധിക്കുന്നു. പഞ്ചമീഷഷ്ഠ്യേകവചനങ്ങളിൽ നുഗാഗമവും ണത്വവും സകാരത്തിന്ന വിസർഗ്ഗവും വന്നിട്ട് കർത്തൃണഃ എന്നും സിദ്ധിക്കുന്നു. ഷഷ്ഠീസപ്തമീദ്വിവചനങ്ങളിൽ നുഗാഗമവും സകാരത്തിന്ന വിസർഗ്ഗവും വന്നിട്ട കർത്തൃണോഃ എന്നു സിദ്ധിക്കുന്നു. ഷഷ്ഠീബഹുവചനത്തിങ്കൽ കർത്തൃ ആമ് എന്നിരിക്കുമ്പോൾ നുഗാഗമത്തെ ബാധിച്ചിട്ട നുഡാഗമവും ദീർഘവും ണത്വവും വന്നിട്ട കർത്തൄണാം എന്നു സിദ്ധിക്കുന്നു. സപ്തമ്യേകവചനത്തിങ്കൽ നുഗാഗമവും ണത്വവും വന്നിട്ട കർത്തൃണി എന്നു സിദ്ധിക്കുന്നു. ഈ കർത്തൃശബ്ദം ഋകാരാന്തമായിട്ട പുല്ലിംഗത്തിലും ഉണ്ടാകകൊണ്ട് "വാച്യാവത്താദ്യജാദിഷു" എന്നു പറഞ്ഞ പ്രകാരം അതിന്നു തൃതീയാദ്യജാദിപ്രത്യയങ്ങളിൽ പുല്ലിംഗത്തിലെന്നപോലെയും രൂപത്തെ കാണേണ്ടതാകുന്നു.

അത്യാദയാസമസ്യന്തെ ക്രാന്താദ്യർത്ഥേദ്വിതീയയാ
അതീതംരായമതിരി ദ്യാമതീതമതിദ്യുച
സമാസശാസ്ത്രേപ്രഥമാ ന്തോക്തംപൂർവ്വംപ്രയുജ്യതേ
എദൈദ്ധ്രസ്വഇകാരസ്സ്യാ ദോദൌദ്ധ്രസ്വഉദിഷ്യതേ
അതിതംനാവമതിനു രൂപമേഷാംതുവാരിവൽ
അതിരാഭ്യാംഹലാദൌസ്യാ ദതിരീണാമപീഷ്യതേ

അത്യാദികൾ ക്രാന്താദ്യർത്ഥത്തിങ്കൽ ദ്വിതീയയോടുകൂടെ സമാസിക്കപ്പെടുന്നു. രൈയേ അതീതമായുള്ളത് അതിതിയും ദ്യോവ അതീതമായുള്ളത് അതിദ്യുവായിഭവിക്കും. സമാസശാസ്ത്രത്തിങ്കൽ പ്രഥമാന്തോക്തം പൂർവ്വമായിട്ട പ്രയോഗിക്കപ്പെടുന്നു, എ

ഐദ്ധ്രസ്വം ഇകാരമായിട്ടു ഭവിക്കും. ഔദൌ ധ്രസ്വം ഉകാരമായി ട്ടു ഇച്ഛിക്കപ്പെടുന്നു. നൌവെ അതിതമായുള്ളത് അതിന് ഇവ ററിന്നു വാരിശബ്ദത്തിനെന്നപോലെ രൂപം.ഹലാദിയിങ്കൽ അതി രാഭ്യാം എന്നു ഭവിക്കും. അതിരീണാം എന്നും ഇച്ഛിക്കപ്പെടുന്നു.

അത്യാദികളായിരിക്കുന്ന ഉപസൎഗ്ഗങ്ങൾക്കു ക്രാന്താദ്യൎത്ഥത്തി ങ്കൽ ദ്വിതീയയോടുകൂടി സമാസം വരുന്നു. ഇവിടെ ആദിശബ്ദം കൊണ്ടു 'അഭി, ഉൽ, പ്രതി, എന്നു തുടങ്ങിയുള്ളവയെയും ഗ്രഹി ക്കേണ്ടതാകുന്നു. സമാസശാസ്ത്രത്തിങ്കൽ പ്രഥമാന്തംകൊണ്ടു പറയ പ്പെട്ടിരിക്കുന്ന ശബ്ദം മുമ്പിൽ വരും. 'അത്യാദയസ്സമന്തെ' എ ന്നു തുടങ്ങിയേടത്ത് അതിശബ്ദം പ്രഥമാന്തോക്തമാകകൊണ്ട് അ ത്രു സമാസത്തിങ്കൽ പൂൎവ്വപദമായിട്ടിരിക്കുന്നു 'ഹ്രസ്വസ്സ്യാദന്ത്യ സ്യ നപുംസകെ' എന്നും 'ഏദൈദ്ധ്രസ്വഇകാരസ്സ്യാൽ' എ ന്നും പറഞ്ഞിരിക്കകൊണ്ടു ഇവിടെ രൈശബ്ദത്തിന്റെ ഐകാര ത്തിന്ന് ഇകാരംവന്നിട്ട് അതിരി എന്നിരിക്കുന്നു. ഇങ്ങിനെത ന്നെ 'അതിഭ്രു' എന്നുള്ളേടത്തും മററും കാണേണ്ടതാകുന്നു. വാരി ശബ്ദത്തിന്റെ പ്രക്രിയയിങ്കൽ ഉപയോഗിച്ചിരിക്കുന്ന വിധികളെ ഇ വാറിന്റെ രൂപനിഷ്പത്തിയിങ്കലും കാണേണ്ടതാകുന്നു. അതിരി ശബ്ദത്തിന്നു ഹലാദി വിഭക്തിയിങ്കൽ 'രായോന്ത്യസ്യ ഭവേദാത്വം ഹലാദിഷു വിഭക്തിഷു'എന്നു പറഞ്ഞപ്രകാരം ആത്വം വന്നിട്ട് അതിരാഭ്യാം എന്നും മററും സിദ്ധിക്കുന്നതാകുന്നു. ഷഷ്ഠീ ബഹുവ ചനത്തിങ്കൽഅതിരിആമ് എന്നിരിക്കുമ്പോൾആമിന്നനുഡാഗമം വന്നിട്ടു ഹലാദിത്വം സിദ്ധിക്കുന്നതായിരുന്നാലും അവിടെ ആത്വ ത്തിന്നു അവകാശമില്ലെന്നുള്ള അഭിപ്രായത്തെ 'അതിരീണാമപീ ഷ്യതേ' എന്നുള്ള അംശംകൊണ്ടു പ്രകാശിപ്പിച്ചിരിക്കുന്നു.

ഇത്യജന്തനപുംസകലിംഗപ്രകരണം.



## അഥ ഹലന്തപുല്ലിംഗപ്രകരണം.



അപ്രസിദ്ധാഃ കവൎഗ്ഗാന്താ ഷ്ടവൎഗ്ഗഛരധഞാന്തകാഃ
പഫബാന്താശ്ചതദ്വന്ത്യാൽ സൂവാക്ചാന്തൊവചെഃ ക്വിപി.

കവർഗ്ഗാന്തങ്ങളും ടവർഗ്ഗഥരധഞാന്തകങ്ങളും അപ്രകാരം പഫബാന്തങ്ങളും അപ്രസിദ്ധങ്ങൾ വചിക്കുകചിപ്പിങ്കൽ ചാന്തമായിരിക്കുന്ന സുവാക് ഭവിക്കും.

പ്രായോനേകാച് കഥാദിനാം ധാതൂനാമിൽ സ്വരോന്തിമഃ

അനേകാപ് കഥാദികളായിരിക്കുന്ന മിക്കവാറും ധാതുക്കളുടെ അന്തിമമായിരിക്കുന്ന സ്വരം ഇത്ത്.

അനേകാച് കഥാദികൾ, ഏകാച്ച്കളും കഥാദികളും അല്ലാത്തവ. അന്തിമം, അന്തത്തിങ്കൽ ഭവിച്ചത്.

ഏകസ്വരങ്ങളായും കഥാദികളായും ഇരിക്കുന്നവയെ ഒഴിച്ച് മാറുള്ള ധാതുക്കളുടെ അവസാനത്തിലിരിക്കുന്ന സ്വരം ഇത്താകുന്നു. അതുകൊണ്ടു വചിധാതുവിന്റെ അന്തത്തിലിരിക്കുന്ന ഇകാരം ലോപിക്കുന്നു. വച എന്നതിന്നു കിബ്വചി എന്നുതുടങ്ങിയുള്ള വചനപ്രകാരം കിപ്പും അച്ചിന്നു ദീഘവും 'ഉപസർഗ്ഗസമാസവും പൂർവ്വസുപ്പിന്നു ലോപവും വന്നിട്ടു സുവാച് എന്നായിത്തീരുന്നു. പ്രഥമൈകവചനത്തിങ്കൽ സുവാച്സ് എന്നിരിക്കുമ്പോൾ 'സംയോഗായഃ പദാന്തസ്യാൽ' എന്നു തുടങ്ങിയ ശാസ്ത്രപ്രകാരം സകാരത്തിന്നു ലോപംവന്നിട്ടു സുവാച് എന്നിരിക്കുന്നു.

ചോഃ കുത്വംസ്യാൽ പദാന്തസ്യധാതോഃ കിൻപ്രത്യയസ്യ ച.

പദാന്തമായിരിക്കുന്ന ചുവിന്നും കിൻപ്രത്യയത്തിന്റെ ധാതുവിന്നും കുത്വം ഭവിക്കും.

പദത്തിന്റെ അന്തത്തിലിരിക്കുന്ന ചവർഗ്ഗത്തിന്നു കവർഗ്ഗം വരും. കിൻപ്രത്യയം ചേർത്തിട്ടുള്ള ധാതുവിന്റെ അന്ത്യത്തിന്നും മേൽപ്രകാരം വരും.

ഇപ്പോൾ പറഞ്ഞപ്രകാരം പദാന്തത്തിലിരിക്കുന്ന ചകാരത്തിന്നു കകാരം വന്നിട്ടു സുവാക് എന്നു സിദ്ധിക്കുന്നു.

പദവൽ പ്രാതിപദികം ഹലാദൌ പ്രത്യയേ ഭവേൽ
സുവാക്സുവാചാവിത്യാദി സുവാഗ്ഭ്യാഞ്ചസുവാക്ഷു ച.

ഹലാദിയായിരിക്കുന്ന പ്രത്യയം പരമായിരിക്കും വിഷയത്തിങ്കൽ പ്രാതിപദികം പദമെന്നപോലെ ഭവിക്കും, സുവാക്സുവാ

ചൌ എന്നു തുടങ്ങിയും സുവാശ്ഭ്യാം എന്നും സുവാക്ഷു എന്നും ഉദാഹരണം.

അജാദിപ്രത്യയങ്ങളിൽ പ്രക്രിയാ ഗൌരവമില്ല. തൃതീയാദിവചനത്തിങ്കൽ സുവാച് ഭ്യാം എന്നിരിക്കുമ്പോൾ പദവൽ പ്രാതിപദികം എന്നു നടേ പറഞ്ഞപ്രകാരം ഭ്യാം, പ്രത്യയം പരമാകുമ്പോൾ മുൻപിലിരിക്കുന്നതിന്നു പദത്വമുണ്ടായിരിക്കയാൽ 'ചോഃ കുത്വം' എന്നു തുടങ്ങിയുള്ള വചനപ്രകാരം ചകാരത്തിന്നു കകാരവും അതിന്നു മൃദുവായ ശകാരവും വന്നിട്ടു 'സുവാശ്ഭ്യാം' എന്നു സിദ്ധിക്കുന്നു. സപ്തമീബഹുവചനം ഒഴികെ മററുള്ള ഹലാദിപ്രത്യയങ്ങളിൽ ഇങ്ങിനെതന്നെ പ്രക്രിയയെ കാണേണ്ടതാകുന്നു. അവിടെ 'സുവാച് സു' എന്നിരിക്കുമ്പോൾ കുത്വവും ഇവർണ്ണാദിസ്വരാൽ എന്നുതുടങ്ങിയ വചനപ്രകാരം സകാരത്തിന്നു ഷത്വവും വന്നിട്ടു സുവാക്ഷു എന്നു സിദ്ധിക്കുന്നു.

കിൻ സ്യാദഞ്ച്യുജിക്രുഞ്ചാം സ്പൃശേശ്ചോനുദകേ പദാൽ
ധൃഷേദ്വിത്വം സൃജേരമ് ച കനിഷ്ടൌ ചത്വഗുണൌ

അഞ്ച്യുജി ക്രുഞ്ചുകൾക്കും അനുദകമായിരിക്കുന്ന പദത്തിങ്കൽനിന്നു പരമായിരിക്കുന്ന സ്പൃശിക്കും കിൻ ഭവിക്കും. ധൃഷിക്കു ദ്വിത്വവും സൃജിക്കു അമും ഭവിക്കും. ഇത്വഗുണങ്ങൾക്കു കനിഷ്ടങ്ങൾ.

അഞ്ച്യുജി ക്രുഞ്ച്കൾ അഞ്ച് യുജ് ക്രുഞ്ച് എന്നീ ധാതുക്കൾ. കിന്നഷ്ടങ്ങൾ, കിന്നന്തങ്ങളെന്നു ഇഷ്ടങ്ങൾ.

'അഞ്ച്, യുജ്, ക്രുഞ്ച്, എന്നുള്ളവററിന്നു കിൻ പ്രത്യയം വരും. ഉദകശബ്ദം ഒഴികെയുള്ള ശബ്ദങ്ങൾ മുമ്പിലിരിക്കുമ്പോൾ സ്പൃശിധാതുവിന്നും കിൻവരും. ധൃഷധാതുവിൻെറ ധകാരത്തിന്നു കിൻപ്രത്യയത്തിങ്കൽ ദ്വിത്വവും 'തുല്യാദ്വിതീയാഃ' എന്നു തുടങ്ങിയുള്ള വചനപ്രകാരം ദകാരവും മററും വന്നിട്ടു ദധൃക് എന്നും സൃജിധാതുവിന്നു കിൻപ്രത്യയവും അമാഗമവും മററുംവന്നിട്ടു സ്രക് എന്നും സിദ്ധിക്കും.

ഹലന്താനാമനിദിതാ മുപധാന്ത്യായോനുനാസികഃ
ലോപസ്യാൽകിൻങിതോസ്യസ്യ നക്രുഞ്ചേഃപൂജനെഞ്ചതേഃ

ഹലന്തങ്ങളായി അനിദിത്തുകളായിരിക്കുന്ന ധാതുക്കൾക്കു ഉപാന്ത്യമായിരിക്കുന്ന അനുനാസികം യാതൊന്നു കിൻങിത്തുകൾ പരങ്ങളായിരിക്കുംവിഷയത്തിങ്കൽ അതിന്നു ലോപം ഭവിക്കും. ക്രുഞ്ചിക്കും പൂജനത്തിങ്കലെ അഞ്ചതിക്കും ഭവിക്കുകയില്ല. അനിദിത്തുകൾ=ഇദിത്തുകളല്ലാത്തവ.

ഇദിത്തുകളല്ലാത്ത ഹലന്തധാതുക്കളുടെ അന്ത്യവർണ്ണത്തിന്റെ സമീപത്തിലിരിക്കുന്ന അനുനാസികത്തിന്നു കിത്തുകളും ങിത്തുകളും പരങ്ങളാകുമ്പോൾ ലോപം വരും. എന്നാൽ ക്രുഞ്ച്ധാതുവിന്റേയും പൂജനാൎത്ഥകമായിരിക്കുന്ന അഞ്ച് ധാതുവിന്റേയും ഉപാന്തത്തിലിരിക്കുന്ന അനുനാസികത്തിന്നു ലോപംവരുന്നതല്ല.

അധാതവോയഉദിത ഋദിതശ്ചാഥയോഞ്ചതിഃ

ലുപ്തഞസ്സുടിതേഷാംനമ് പ്രാങ്പ്രാഞ്ചൗപ്രാഞ്ചഇത്യപി
പ്രാചാപ്രാഗ്ഭ്യാംഗത്യൎത്ഥേ പ്രാഞ്ചഃപ്രാങ്ഭ്യാഞ്ചപൂജനേ
ശഷഃസഷുപദാന്തസ്യങഃ കുക്സ്യാൽപ്രാങ്ക്ഷുപൂജനേ.

അധാതുക്കളായിരിക്കുന്ന ഉദിത്തുകളും ഋദിത്തുകളും യാവചിലവ അനന്തരം ലുപ്തഞമായിരിക്കുന്ന അഞ്ചതിയും യാതൊന്ന് അവററിന്നു സുട്പരമായിരിക്കുംവിഷയത്തിങ്കൽ നമ് ഭവിക്കും. ഗത്യൎത്ഥത്തിങ്കൽ പ്രാങ് പ്രാഞ്ചൗ പ്രാഞ്ചഃ എന്നിങ്ങിനേയും പ്രാചാ പ്രാഗ്ഭ്യാം എന്നിങ്ങിനേയും പൂജനത്തിങ്കൽ പ്രാഞ്ചാ പ്രാങ്ഭ്യാം എന്നിങ്ങിനേയും ഭവിക്കും. ശഷസങ്ങൾ പരങ്ങളായിരിക്കുംവിഷയത്തിങ്കൽ പദാന്തമായിരിക്കുന്ന ങകാരത്തിന്നു പൂജനത്തിങ്കൽ കുക് ഭവിക്കും. പ്രാങ്ക്ഷു എന്നുദാഹരണം.

അധാതുക്കൾ=ധാതുക്കളല്ലാത്തവ. ലുപ്തഞം=ലുപ്തമായിരിക്കുന്ന ഞകാരത്തോടുകൂടിയത്. കുക്=കുഗാഗമം.

നടേ പറഞ്ഞപ്രകാരം അഞ്ചു ധാതുവിന്നു ക്വിന്പ്രത്യയവും ധാതുവിന്റെ മുമ്പിൽ ഉപസൎഗ്ഗവും അതിന്നു പ്രഥമൈകവചനത്തിങ്കൽ സുപ്രത്യയവും ക്വിൻപ്രത്യയത്തിന്നു ലോപവും ഹലന്താനാം എന്നുതുടങ്ങി നടേ പറഞ്ഞപ്രകാരം ഞകാരത്തിന്നു ലോപവും സവൎണ്ണദീൎഘവും വന്നിട്ടു പ്രാച് എന്നിരിക്കുന്നു. പ്രഥമൈകവചനത്തിങ്കൽ പ്രാച് സു എന്നിരിക്കുമ്പോൾ അധാതവഃ എന്നു

ത്തുടങ്ങി നടേപറഞ്ഞപ്രകാരം നമാഗമവും മിത്ഥ്യാദന്ത്യസ്വരാദ്ദേശം എന്നു പറഞ്ഞിരിക്കയാൽ അന്ത്യസ്വരമായിരിക്കുന്ന ആകാരത്തിന്ന് ഊർദ്ധ്വമായും വന്നിട്ട പ്രാൻ ച് സ് എന്നായി തീരുന്നു. അവിടെ സംയോഗാന്തലോപം രണ്ടുവട്ടം വന്നിട്ടു പ്രാന് എന്നു ശേഷിക്കുന്നു. ധാതോഃകിൻ പ്രത്യയസ്യ ച എന്നു പറഞ്ഞിരിക്കയാൽ നകാരത്തിന്നു കുത്വവിധിയിങ്കൽ ങകാരം വരുന്നു. പ്രാങ് എന്നു സിദ്ധിക്കുന്നു. പ്രഥമാദ്വിവചനത്തിങ്കൽ നമാഗമവും സ്തോഃശ്ചുനാശ്ചുഃ എന്നുതുടങ്ങിയുള്ള വചനപ്രകാരം ശ്ചുത്വവിധിയിങ്കൽ നകാരത്തിന്നു ഞകാരവും വന്നിട്ടു പ്രാഞ്ചൌ എന്നു സിദ്ധിക്കുന്നു. ബഹുവചനത്തിൽ നമാഗമവും ശ്ചുത്വവും വിസർഗ്ഗവും വന്നിട്ടു പ്രാഞ്ചഃ എന്നു സിദ്ധിക്കുന്നു. ദ്വിതീയൈകവചനത്തിങ്കൽ നമാഗമം വന്നിട്ടു പ്രാഞ്ചം എന്നു സിദ്ധിക്കുന്നു. ദ്വിതീയാദ്വിവചനം പ്രഥമാദ്വിവചനംപോലെ ശേഷിപ്പിക്കുന്ന അജാദിപ്രത്യയങ്ങളിൽ പ്രക്രിയാഗൌരവമില്ല ഹലാദിപ്രത്യയങ്ങളിലാവട്ടെ 'പദവൽപ്രാതിപദികം' എന്നു പറഞ്ഞിരിക്കകൊണ്ടു ചകാരത്തിന്നു കുത്വവും അതിന്നു ഗകാരവും വന്നിട്ടു പ്രാഗ്ഭ്യാം എന്നും മററും സിദ്ധിക്കുന്നു. പൂജനാർത്ഥകമായിരിക്കുന്ന അഞ്ചു ധാതുവിന്നു കിൻപ്രത്യയവും ധാതുവിൻെറ മുമ്പിൽ പ്ര എന്നു ഉപസർഗ്ഗവും പ്രഥമൈകവചനത്തിങ്കൽ സുപ്രത്യയവും കിൻപ്രത്യയത്തിന്നു സർവ്വലോപവും ഉപസർഗ്ഗസമാസവും സുപ്രത്യയത്തിന്നു ലോപവും സ്വദീർഘവും വന്നിട്ടു പ്രാഞ്ച് എന്നായിത്തീരുന്നു. പ്രഥമൈകവചനത്തിങ്കൽ പ്രാഞ്ച് സ് എന്നിരിക്കുമ്പോൾ രണ്ടുവട്ടം സംയോഗാന്തലോപം വന്നിട്ടു പ്രാഞ് എന്നു ശേഷിക്കുന്നു; 'ധാതോഃകിൻപ്രത്യയസ്യ ച' എന്നു പറഞ്ഞിരിക്കയാൽ കുത്വവിധിയിങ്കൽ ഞകാരത്തിന്നു ങകാരം വരുന്നു. പ്രാങ് എന്നു രൂപം സിദ്ധിക്കുന്നു. അജാദികളിൽ പ്രക്രിയാഗൌരവമില്ല ഹലാദികളിൽ പ്രാതിപദികത്തിന്നു പദവത്ഭാവമുണ്ടാകകൊണ്ടു സംയോഗാന്തലോപവും കുത്വവിധിയും വന്നിട്ടു പ്രാങ്ഭ്യാം എന്നും മററും സിദ്ധിക്കുന്നു, സപ്തമീബഹുവചനത്തിങ്കൽ സംയോഗാന്തലോപവും കുത്വവിധിയും വന്നിട്ടു പ്രാങ്സു എന്നിരിക്കുമ്പോൾ 'ശഷ

ദേഷുപദാന്തസ്യ' എന്നുതുടങ്ങി നടേപറഞ്ഞപ്രകാരം ങകാരത്തിന്നു കുക് എന്നാഗമം വരുന്നു. 'കിന്മൂൎദ്ധനികിരീടവൽ' എന്നു പരിഭാഷയുണ്ടാകകൊണ്ടു അതു ങകാരത്തിന്നു മേല്പെട്ടിരിക്കുന്നു. ഇപ്പോൾ പ്രാങ് ക് സു എന്നായിതീരുന്നു. ഷത്വവിധിയിങ്കൽ പ്രാങ്ക്ഷു എന്നു സിദ്ധിക്കുന്നു.

സമഃസമിഃ സഹസ്യസ്യാൽ സധ്രിരഞ്ചൗകവിലോപിനി
തിരസസ്തിൎയ്യനല്ലോപേസമ്യങ്സധ്ര്യങ്തിൎയ്യങ്തഥാ

കവിലോപിയായിരിക്കുന്ന അഞ്ചു പരമായിരിക്കും വിഷയത്തിങ്കൽ സമിന്നു സമി എന്നും സഹശബ്ദത്തിന്നു സധ്രി എന്നും ഭവിക്കും. അനല്ലോപമായിരിക്കുന്ന അഞ്ചു പരമായിരിക്കും വിഷയത്തിങ്കൽ തിരസ് എന്നതിന്നു തിരി എന്നും ഭവിക്കും. സമ്യങ് എന്നുതുടങ്ങി ഉദാഹരണം. കവിലോപി=കവിലോപം ഉള്ളത്. അനല്ലോപം,=അല്ലോപത്തോടുകൂടാത്തത്.

കവിൻപ്രത്യയാന്തമായ അഞ്ചു ധാതുവിന്റെ മുമ്പിൽ വരുന്ന സം എന്നതിന്നു സമി എന്നും സഹശബ്ദത്തിന്നു സധ്രി എന്നും അകാരലോപത്തോടുകൂടാത്ത മേല്പറഞ്ഞ ധാതുവിന്റെ മുമ്പിൽ വരുന്ന തിരസ് എന്നതിന്നു തിരി എന്നും ആദേശം വരും.

കവിൽപ്രത്യയാന്തകമായിരിക്കുന്ന അച് എന്നതിന്നു മുമ്പിൽ സം എന്നു ഉപസൎഗ്ഗവും അതിന്നു 'സമസ്സമി' എന്നുതുടങ്ങി നടേപറഞ്ഞപ്രകാരം'സമി' എന്നാദേശവും വന്നിട്ടു സന്ധിയിങ്കൽ 'സമ്യച്' എന്നായിതീരുന്നു. ഇതിന്നു 'പ്രഥമൈകവചനംമുതൽ ദ്വിതിയാദ്വിവചനംവരെയും ഹലാദിപ്രത്യയങ്ങളിലും ഗത്യൎത്ഥകമായിരിക്കുന്ന പ്രാങ്ശബ്ദത്തിന്നെന്നപോലെ പ്രക്രിയയെ കാണേണ്ടതാകുന്നു.

അല്ലോപോപഞ്ചമസ്യാഞ്ചേഃ പ്രത്യയേസ്വരയാദികെ
പൂൎവ്വസ്യാചശ്ചദീൎഘസ്സ്യാ ദീത്വംസ്യാദുദചസ്തുതഃ
സ്യാൽസമീചസ്സധ്രീച സ്തിരശ്ചോദീചഇത്യപി

സ്വരയാദികമായിരിക്കുന്ന പ്രത്യയം പരമാകുമ്പോൾ അപഞ്ചമമായിരിക്കുന്ന അഞ്ചുവിന്നു അല്ലോപവും പൂൎവ്വമായിരിക്കുന്ന

അച്ചിന്നു ദീർഘവും ഭവിക്കും. ഉദച് എന്നതിന്റെ അത്തിന്ന് ഈത്തും ഭവിക്കും, സമീചസ്സധ്രീചഃ തിരശ്ചഃ ഉദീചഃ എന്നിങ്ങിനെ ഭവിക്കും,

സ്വരയാദികം സ്വരാദിയായും യകാരാദിയായും ഉള്ളത്. അപഞ്ചമം=പഞ്ചമത്തോട്ടു കൂടാത്തത്. അല്ലോപം=അകാരലോപം.

സ്വരാദിയായോ യകാരാദിയായോ ഇരിക്കുന്ന പ്രത്യയം പരമാകുമ്പോൾ ലുപ്തഞകാരമായിരിക്കുന്ന അഞ്ചു ധാതുവിന്റെ അകാരത്തിന്നു ലോപവും മുമ്പിലിരിക്കുന്ന സ്വരത്തിന്നു ദീർഘവും വരും. ഉദച് എന്നതിന്റെ അകാരം ലോപിക്കുന്നതല്ല. അതിന്ന് ഈകാരം വരും.

ദ്വിതീയാബഹുവചനത്തിങ്കൽ അമ് അച് അസ് എന്നിരിക്കുമ്പോൾ 'അല്ലോപോ പഞ്ചമസ്യ' എന്നുതുടങ്ങി ഇപ്പോൾ പറഞ്ഞിരിക്കുന്ന വചനപ്രകാരം അകാരലോപവും ഇകാരത്തിന്നു ഈകാരവും സകാരത്തിന്നു വിസർഗ്ഗവും വന്നിട്ടു സമീചഃ എന്നു സിദ്ധിക്കുന്നു. ടാപ്രത്യയം തുടങ്ങിയുള്ള അജാദികളിലും മേൽപ്രകാരം അകാരലോപവും പൂർവ്വസ്വരദീർഘവും വന്നിട്ടു സമീചാസമീചെ എന്നും മററും യഥാവസ്ഥം രൂപം സിദ്ധിക്കും. ഇവിടെ നിമിത്തഭൂതമായ അകാരം വിനാശോന്മുഖമാകകൊണ്ടു ഇകാരത്തിന്നു യകാരാദേശരൂപമായ കാര്യം വരുത്തുന്നില്ല. അവിടേക്കു ന്യായത്തെ കാണിക്കുന്നു.

നിമിത്തേസവിഘാതേത്തു ന നൈമിത്തികമിഷ്യതേ

നിമിത്തം സവിഘാതമായിരിക്കും വിഷയത്തിങ്കലാവട്ടെ നൈമിത്തികം ഇച്ഛിക്കപ്പെടുന്നില്ല

നിമിത്തം=കാരണം. സവിഘാതം= വിഘാതത്തോട്ടുകൂടിയത്. വിഘാതം=നാശം. നൈമിത്തികം=കാര്യം.

നിമിത്തം വിനാശോന്മുഖമായിരുന്നാൽ തൽപ്രയുക്തമായിരിക്കുന്ന കാര്യം പ്രവൃത്തിക്കുന്നതല്ലെന്നു താല്പര്യം.

കൂടെ ഗമിക്കുന്ന എന്നുള്ള അർത്ഥത്തിങ്കൽ സഹഅഞ്ച് എന്നിരുന്നേടത്തു മുമ്പെപ്പോലെ കിൻപ്രത്യയവും മററും 'സഹസ്യസ്യാൽ സധ്രിഃ' എന്നു പറഞ്ഞപ്രകാരം സഹശബ്ദത്തിന്നു സധ്രി

എന്നാദേശവും ഇകാരത്തിന്നു യകാരാദേശവും വന്നിട്ടു സധ്ര്യച് എന്നായിതീരുന്നു. പ്രക്രിയാ സമ്യക്ശബ്ദത്തിനെന്നപോലെ വിലങ്ങിൽ ഗമിക്കുന്നു എന്നുള്ള അൎത്ഥത്തിങ്കൽ തിരസ് അച് എന്നിരുന്നേടത്തു 'തിരസസ്തിൎയ്യല്ലോപെ' എന്നുപറഞ്ഞതുകൊണ്ടു അല്ലോപനിമിത്തങ്ങളായ ശസ്തുടങ്ങിയ അജാദിപ്രത്യയങ്ങളെ ഒഴിച്ചു മററുള്ളവ പരങ്ങളാകുമ്പോൾ തിരസ്എന്നതിന്നു തിരി എന്നാദേശത്തെ ചെയ്യേണ്ടതാകുന്നു. ശസ്സിങ്കൽ തിരസ് അച്അസ് എന്നിരിക്കുമ്പോൾ 'അല്ലോപോ ഽനശ്ചമസ്യാഞ്ചേഃ' എന്നുതുടങ്ങിയ ശാസ്ത്രപ്രകാരം അല്ലോപം വരുന്നു. പൂൎവ്വവൎണ്ണം അച്ചല്ലായ്കയാൽ ദീൎഘംവരുന്നില്ല പ്രത്യയസകാരത്തിന്നു വിസൎഗ്ഗം വന്നിട്ടു തിരശ്ചഃ എന്നു സിദ്ധിക്കുന്നു. ടാദ്യജാദികളിലും അല്ലോപംവന്നിട്ടു യഥാവസ്ഥം തിരശ്ചാ എന്നും മററും സിദ്ധിക്കുന്നു. ശേഷം സമ്യക്ശബ്ദത്തിനെന്നപോലെ. ഉദച് എന്നതിന്നു ശസാദിപ്രത്യയങ്ങളിൽ 'ഈൽസംസ്യാദുദച ഊൎദ്ധ്വതഃ' എന്നു പറഞ്ഞപ്രകാരം അകാരത്തിന്നു ഈകാരാദേശം വന്നിട്ടു ഉദീചഃ എന്നും മററും സിദ്ധിക്കുന്നു, മററുള്ളേടത്തു സമ്യക്ശബ്ദംപോലെ ഇങ്ങിനെ ചകാരാന്തങ്ങൾ.

> സ്യാട്ടത്വംശഷഹാന്താനാം വ്രശ്ചഭ്രസ്ജപരിവ്രജാം
> യജരാജ്യ ഭ്രാജ്മൃജാം ചാന്ത്യസ്യാന്തെപദസ്യച
> രാഡ്വിരാജൌചതഥാ സമ്രാണ്മോനുസ്വാരോത്രനേഷ്യതേ

ശഷഹാന്തങ്ങളുടേയും വ്രശ്ചഭ്രസ്ജപരിവ്രജകളുടേയും യജരാജ്ഭ്രാജ് മൃജ്കളുടെയും അന്ത്യത്തിന്നു പദത്തിന്റെ അന്തത്തിങ്കൽ ടത്വം ഭവിക്കും. രാട്‌രാജൌ എന്നിങ്ങിനെ ഉദാഹരണം. സമ്രാട്ടും അപ്രകാരം. ഇവിടെ മകാരത്തിന്നു അനുസ്വാരം ഇച്ഛിക്കപ്പെടുന്നില്ല.

ശഷഹാന്തങ്ങൾ=ശഷഹങ്ങൾ അന്തത്തിലുള്ളവ. വ്രശ്ച ഭ്രസ്ജപരിവ്രജ്കൾ, വ്രശ്ച, ഭ്രസ്ജ, പരിവ്രജ, എന്നിധാതുക്കൾ. യജരാജ്ഭ്രാജ്മൃജ്കൾ, യജ രാജ് ഭ്രാജ്മൃജ് എന്നിധാതുക്കൾ.

ശകാര ഷകാര ഹകാരാന്തങ്ങളുടെയും വ്രശ്ച എന്നു തുടങ്ങിയുള്ള ധാതുക്കളുടേയും അന്ത്യവൎണ്ണത്തിന്നു പദാന്തത്തിങ്കൽ ടകാരം

വരും. സമ്രാൾ എന്നിരുന്നേടത്തു പദാന്തമായിരിക്കുന്ന മകാരത്തിന്നു അനുസ്വാരോ മകാരസ്യ എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം അനുസ്വാരം വരുന്നതല്ല. രാജൃധാതുവിങ്കൽ ഋകാരം ഇത്ത്. 'അന്യസ്മാദപികചചിൽ' എന്നുള്ള വചനപ്രകാരം കിപ്പും അതിന്നു സർവ്വലോപവുംവിന്നിട്ടു രാജ് എന്നിരിക്കുമ്പോൾ പ്രഥമൈകവചനത്തിങ്കൽ സംയോഗാന്തലോപവും സ്വാട്ടത്വം എന്നു തുടങ്ങി നടേപറഞ്ഞപ്രകാരം അന്ത്യമായിരിക്കുന്ന ജകാരത്തിന്നു ടകാരവും വന്നിട്ടു രാട് എന്നു സിദ്ധിക്കുന്നു. അജാദികളിൽ പ്രക്രിയാഗൌരവമില്ല. ഹലാദികളിൽ പദവൽ പ്രാതിപദികം ഹലാദൌ എന്നുള്ള വചനപ്രകാരം പദാന്തമായിരിക്കുന്ന ജകാരത്തിന്നു സ്വാട്ടത്വം എന്നുതുടങ്ങിയ ശാസ്ത്രപ്രകാരം ടത്വവുംഅതിന്നു ഖരാസ്സ്യമൃദവഃ' എന്നുതുടങ്ങിയുള്ള വചനപ്രകാരം ഡകാരവും വന്നിട്ടു രാഡ്ഭ്യാം എന്നും മററും സിദ്ധിക്കുന്നു. സപ്തമീബഹുവചനത്തിങ്കൽ ജകാരത്തിന്നുടത്വംവന്നിട്ടു രാട് സു എന്നു സിദ്ധിക്കുന്നു. സമ് സു രാജൃ കിച് എന്നു നിൽക്കുമ്പോൾ ഋകാരത്തിന്നും കിപ്പിന്നും ലോപവും ഉപസർഗ്ഗസമാസവും പൂർവ്വസുപ്പിന്നു ലോപവുംവന്നിട്ടുസമ് രാജ് എന്നിരിക്കുന്നു. പിന്നെ സ്വരസ്ഥം എന്നു തുടങ്ങിയുള്ള വചനപ്രകാരം മകാരത്തിന്നു ദ്വിത്വവുംവരും. പിന്നെത്തതിൽ രാട് ശബ്ദംപോലെ നിഷ്പാദിക്കേണ്ടതാകുന്നു.

യുജസ്സുട്യസമാസേനുമ് യുങ് യുഞ്ജൌ ച തഥാശ്വയുക്.

യുജ് എന്നതിന്നു സുട് പരമായിരിക്കും വിഷയത്തിൽ അസമാസത്തിങ്കൽ നുമ് ഭവിക്കും. യുങ് യുഞ്ജൌ എന്നും അപ്രകാരം അശ്വയുക് എന്നും ഉദാഹരണം. അസമാസം=സമാസാഭാവം.

അസമാസത്തിങ്കൽ യുജ് എന്നതിന്നു പ്രഥമാദിദ്വിതീയാന്തങ്ങളായിരിക്കുന്ന പ്രത്യയങ്ങൾ പരങ്ങളാകുമ്പോൾ നുമാഗമം വരും.

യുജി ധാതുവിന്നു കിൻ പ്രത്യയം വന്നിട്ടു യുജ് എന്നിരിക്കുന്നു. പ്രഥമൈകവചനത്തിങ്കൽ സുപരമാകുമ്പോൾ 'യുജസ്സുട്യസമാസേനുമ്' എന്നു നടേ പറഞ്ഞപ്രകാരം നുമാഗമവും രണ്ടുവ

ട്ടം സംയോഗാന്തലോപവും നകാരത്തിന്നു കുത്വവും വന്നിട്ടു യു ങ് എന്നും ഔ മുതൽ ഔട് പ്രത്യയംവരെ നുമാഗമവും അതിന്നു ശ്ചുത്വവിധിയിങ്കൽ ഞകാരവും വന്നിട്ടു യുഞ്ജൗ എന്നും മററം' സിദ്ധിക്കുന്നു. മററുള്ള അജാദികളിൽ പ്രക്രിയാ ഗൌരവമില്ല. സ പ്തമ്യേകവചനത്തിങ്കൽ യുജ്, സുപ് എന്നിരിക്കുമ്പോൾ ജകാര ത്തിന്നു കുത്വവിധിയിങ്കൽ ഗകാരം വന്നിട്ടു യുഗ് സു എന്നിരി ക്കുന്നു.

അപഞ്ചമാനാം വർഗ്ഗ്യാണാം പദാന്താനാം ഖരാസ്സ്മൃതാഃ.

അപഞ്ചമങ്ങളായി പദാന്തങ്ങളായിരിക്കുന്ന വർഗ്ഗ്യങ്ങൾക്കു ഖരങ്ങൾ സ്മൃതങ്ങൾ. അനുനാസികങ്ങളെ ഒഴിച്ചുള്ള വർഗ്ഗ്യാക്ഷ രങ്ങൾ പദാവസാനത്തിങ്കൽ ഖരങ്ങളായിട്ടു മാറുന്നു.

ഈ ശാസ്ത്രപ്രകാരം ഗകാരത്തിന്നു കകാരവും സകാരത്തിന്നു ഷത്വവും വന്നിട്ടു യുക്ഷു എന്നു സിദ്ധിക്കുന്നു. മററുള്ള ഹലാദി കളിൽ കുത്വം വന്നിട്ടു യുഗ്ഭ്യാം എന്നും മററും സിദ്ധിക്കുന്നു. അ ശ്വയുക് എന്നെടത്തു സമാസമുണ്ടാകകൊണ്ടു നുമാഗമം വന്നിട്ടി ല്ലെന്ന് അറിയേണ്ടതാകുന്നു.

ഭവതാവുന്നമർത്ഥസ്യാ ദന്ത്യലോപോസ്യനേഷ്യതേ
അസംബുദ്ധൌസാവധാതോ രത്വസന്തസ്യദീർഘതാ
ഭവാൻഭവന്തൌചബ്വഹൻ ബ്വഹിമഹ്യോർഭവേദത്ര.

ഭവതുവിങ്കൽ ഉത്ത് നുമർത്ഥം ഇതിന്ന് അന്ത്യലോപം ഇച്ഛി ക്കപ്പെടുന്നില്ല. അസംബുദ്ധിയായിരിക്കുന്ന സു പരമായിരിക്കും വി ഷയത്തിങ്കൽ അധാതുവായിരിക്കുന്ന അത്വസന്തത്തിന്നു ദീർഘത ഭവിക്കും. ഭവാൻ ഭവന്തൌ എന്നിങ്ങിനെ ഉദാഹരണം. ബ്വഹിമ ഹികൾക്കു അതുഭവിക്കും. ബ്വഹൻ എന്നുദാഹരണം.

നുമർത്ഥം, നുമ് അർത്ഥമായുള്ളത്. അത്വസന്തം, അത്വന്ത വും അസന്തവും.

ഭവതു എന്നതിലെ ഉകാരം നുമാഗമത്തിന്നു വേണ്ടിയാകുന്നു. ഇതിന്നു 'പരേസുപ്യന്ത്യ ഹല്ലോപഃ' എന്നു പറഞ്ഞപ്രകാരം അ ന്ത്യലോപം വരുന്നതല്ല. അതു എന്നൊ അസു എന്നൊ അന്ത ത്തിലിരിക്കുന്ന ധാതു വല്ലാത്ത ശബ്ദത്തിന്നു സുപ്രത്യയം പരമാ

കുമ്പോൾ ദീൎഘം വരും. സംബുദ്ധിയിങ്കൽ അങ്ങിനെ വരുന്നത ല്ല. ഭവത് സു എന്നിരിക്കുമ്പോൾ അധാതുവായ ഉഗിതഃ എന്ന തുടങ്ങിയുള്ള ശാസ്ത്രപ്രകാരം നുമാഗമവും അത്വസന്തസ്യദീൎഘതാ എന്ന നടേ പറഞ്ഞപ്രകാരം ദീൎഘവും സംയോഗാന്തലോപവും വന്നിട്ടു ഭവാൻ എന്ന സിദ്ധിക്കുന്നു. ദ്വിതീയാദ്വിവചനംവരെ ഇങ്ങിനെ നുമാഗമം വന്നിട്ടു ഭവന്തൗ എന്നും മററും രൂപം സി ദ്ധിക്കുന്നു. സംബുദ്ധിയിങ്കൽ അസംബുദ്ധൌ എന്ന നിഷേധി ച്ചിരിക്കയാൽ ദീൎഘം വരാത്തതുകൊണ്ടു ഹേ ഭവൻ എന്നിരിക്കും. ബൃഹിമഹ്യോൎഭവേദതൃ എന്ന പറഞ്ഞപ്രകാരം ബൃഹിധാതുവിന്ന് അതൃപ്രത്യയം വന്നിട്ടു ബൃഹൽ എന്നിരിക്കുന്നു, അത് ഋദിത്താ കയാൽ നുമാഗമം വരും. പിന്നേ തം തൽഭവച്ഛബ്ദംപോലെ നി ഷ്പാദിക്കേണ്ടതാകുന്നു.

ദീൎഘസ്യാന്നമ്യസംബുദ്ധൌ സാന്താനാംമഹതോപ്യചഃ
മഹാൻമഹാന്തൌചഭവാൻ ഭവന്തൌചഭവെല്ലടി.

നമ് പരമായിരിക്കും വിഷയത്തിങ്കൽ സാന്തങ്ങളുടേയും മഹ ത്തിന്റേയും അച്ചിന്ന് അസംബുദ്ധിയിങ്കൽ ദീൎഘം ഭവിക്കും. മ ഹാൻ എന്നും മഹാന്തൌ എന്നും ഉദാഹരണം. ലട്ടിങ്കൽ ഭവാൻ എന്നും ഭവന്തൌ എന്നും ഭവിക്കും.

നമ്, നുമാഗമം സാന്തങ്ങൾ; സകാരാന്തങ്ങൾ.

സകാരാന്തങ്ങളുടേയും മഹച്ഛബ്ദത്തിന്റെയും അച്ചിന്ന ന മ്പരമാകുമ്പോൾ ദീൎഘം വരും.അതു സംബുദ്ധിയിങ്കൽ വരുന്നത ല്ല. ഭവൻ എന്ന തുടങ്ങിയതു ഭൂധാതുവിന്ന ലട്പ്രത്യയം ചേൎന്നി ട്ടുണ്ടായതാകുന്നു. മഹിധാതുവിൽ ഇകാരം ഇത്താകുന്നു. ബൃഹിമ ഹ്യോൎഭവേദതൃ എന്ന പറഞ്ഞപ്രകാരം മഹിധാതുവിന്ന് അതൃപ്ര ത്യയവും മററും വന്നിട്ടു മഹൽ എന്ന നിൽക്കുന്നു. ഇതിന്ന സം ബുദ്ധിയെ ഒഴിച്ചിട്ടുള്ള സുട്ടിങ്കൽ നുമാഗമം വരുമ്പോൾ ദീൎഘസ്യാ ന്നമ്യസംബുദ്ധൌ എന്ന തുടങ്ങി നടേ പറഞ്ഞപ്രകാരം നകാര ത്തിന്ന ദീൎഘം വന്നിട്ടു മഹാൻ എന്നും മററും സിദ്ധിക്കുന്നു.

ധാതോസ്യദ്വിത്വമാഃനലഡ്ലടോ വാ ശതൃശാനചൌ
ഭൂവാഃത്ര്യാശ്യന്തധാതുഭ്യഃ ശപ്സ്യാൽ കൎത്തരിതിങ്ശിതോഃ.

ധാതുവിങ്കൽ നിന്നപരമായിട്ട വത്തമാനത്തിങ്കൽ ലട് ഭവിക്കും. ലട്ടിന്ന ശതൃശാനച്കൾ ഭവിക്കുകയോ ചെയ്യും. കത്താവിങ്കൽ തിങ്ശിത്തുകൾ പരങ്ങളാമ്പോൾ ഭ്വാദ്യോശ്യന്തധാതുക്കളിൽനിന്ന പരമായിട്ട ശപ് ഭവിക്കും.

ശതൃശാനച്കൾ, ശതൃപ്രത്യയവും ശാനച് പ്രത്യയവും. തിങ്ശിത്തുകൾ, തിങും ശിത്തും. ഭ്വാദ്യോ ശ്യന്തധാതുക്കൾ ഭ്വാദികളായും ഒശ്യന്തങ്ങളായും ഇരിക്കുന്ന ധാതുക്കൾ.

വത്തമാനകാലവിവക്ഷയിങ്കൽ ധാതുവിന്റെ പിന്നാലെ ലട് വരുന്നു. അതിന്ന ശതൃശാനേച്കൾ ആദേശങ്ങളായിട്ട വരികയോ ചെയ്യും. കതൃവാചകമായിരിക്കുന്ന തിങ്പ്രത്യയമോ "ശിത് പ്രത്യയമോ പരമാകുമ്പോൾ ഭൂസത്തായാം എന്ന തുടങ്ങി 'ഒശിഗതി വൃദ്ധ്യോഃ എന്നുവരേയുള്ള ധാതുക്കളിൽ പരമായിട്ട ശപ് ഭവിക്കും. ശതൃ എന്നതിൽ ശകാരഋകാരങ്ങൾ ഇത്തുകളാകുന്നു. ധാതോസ്യാൽ എന്ന തുടങ്ങി നടേ പറഞ്ഞപ്രകാരം ഭൂധാതുവിന്ന ലട്ടും ലടോവാ ശതൃശാനചൌ എന്നുണ്ടാകയാൽ അതിന്ന ശത്രാദേശവും ഭ്വാദ്യ എന്ന തുടങ്ങി നടേ പറഞ്ഞപ്രകാരം ശിത്തായിരിക്കുന്ന ശതൃ എന്നതു പരമായതുകൊണ്ട ധാതുവിന്റെ പിന്നാലെ ശപ്പും ധാതൊന്ത്യാനാം എന്ന തുടങ്ങിയ വചനപ്രകാരം ഊകാരത്തിന്ന് ഒകാരവും അതിന്ന് അവാദേശവും വന്നിട്ട ഭവ് അ അത് എന്ന നിൽക്കുന്നു.

ധാതുജേപ്രത്യയേല്ലോപ സ്വരനിവൎണ്ണസ്വരാദികേ

അനിവൎണ്ണസ്വരാദികമായി ധാതുജമായിരിക്കുന്ന പ്രത്യയം പരമായിരിക്കും വിഷയത്തിങ്കൽ അല്ലോപം ഭവിക്കും.

അനിവൎണ്ണസ്വരാദികം, അനിവൎണ്ണമായിരിക്കുന്ന സ്വരം ആദിയായുള്ളത്. അനിവൎണ്ണം, ഇവൎണ്ണമല്ലാത്തത്. അല്ലോപം, അകാരലോപം.

ഇവൎണ്ണമല്ലാത്ത സ്വരം ആദിയിലുള്ള ധാതുപ്രത്യയം പിന്നിൽ വരുമ്പോൾ അകാരം ലോപിക്കും. ഈ ശാസ്ത്രപ്രകാരം അകാരലോപം വന്നിട്ട ഭവത് എന്നായി തീരുന്നു, പ്രഥമൈകവചനത്തിങ്കൽ ഭവത് സ് എന്നിരിക്കുമ്പോൾ അധാതവഃ എന്ന തുട

ങ്ങിയ ശാസ്ത്രപ്രകാരം നമാഗമവും സംയോഗാന്തലോപവും വന്നിട്ട ഭവൻ എന്ന സിദ്ധിക്കുന്നു. ദ്വിതീയാദ്വിവചനംവരെ നമാഗമം വന്നിട്ട ഭവന്തൌ എന്നും മററും സിദ്ധിക്കുന്നു. ശേഷം സുഗമം.

ജക്ഷിജാഗൃദരിദ്രാശാസ്ചകാസ്ഭ്യശ്ചദ്വിരുക്തതഃ

ശതുർന്നുമ്സ്യാജ്ജക്ഷച്ച ജക്ഷതൌമൽമഥൌമഥഃ.

ദ്വിരുക്തങ്ങളായിരിക്കുന്ന ജക്ഷിജാഗൃദരിദ്രാശാസ്ചകാസ്കളിൽനിന്ന പരമായിരിക്കുന്ന ശതൃപ്രത്യയത്തിന്ന നമ് ഭവിക്കുകയില്ല. ജക്ഷൽ എന്നുതുടങ്ങി ഉദാഹരണം.

ജക്ഷിജാഗൃദരിദ്രാ ശാസ്ചകാസ്കാം, ജക്ഷിജാഗൃദരിദ്രശാസ്ചകാസ് എന്നി ധാതുക്കാം.

ജക്ഷി എന്ന തുടങ്ങിയ ധാതുക്കളിൽനിന്ന പരമായിവരുന്ന ശതൃപ്രത്യയത്തിന്ന നമാഗമം വരുന്നതല്ല. ജക്ഷിയിങ്കൽ ഇകാരം ഇത്താകുന്നു. ജക്ഷിധാതുവിന്ന മുമ്പിൽ പറഞ്ഞപ്രകാരം ലട്ടും അതിന്ന ശത്രാദേശവും മററും വന്നിട്ട ജക്ഷ് അത് എന്നിരിക്കുന്നു. ഇതിന്ന സൂത്രിങ്കൽ അധാതവഃ എന്ന തുടങ്ങിയ ശാസ്ത്രപ്രകാരമുള്ള നമാഗമം ജക്ഷി ജാഗൃ എന്ന തുടങ്ങി നടേ പറഞ്ഞ ശാസ്ത്രംകൊണ്ട നിഷേധിക്കപ്പെട്ടിരിക്കുന്നു. പ്രഥമൈകവചനത്തിങ്കൽ ജക്ഷൽ സു എന്നിരിക്കുമ്പോൾ സംയോഗാന്തലോപം വന്നിട്ട ജക്ഷൽ എന്ന സിദ്ധിക്കുന്നു. ശേഷം സുഗമം. മഥധാതുവിങ്കൽ അകാരം ഇത്താകുന്നു. അതിന്ന കിപ്പും മററും വന്നിട്ട മഥ് എന്ന സിദ്ധിക്കുന്നു. പ്രഥമൈകവചനത്തിങ്കൽ സംയോഗാന്തലോപവും അപഞ്ചമാനാം എന്ന തുടങ്ങിയ വചനപ്രകാരം ഥകാരത്തിന്ന തകാരവും വന്നിട്ട മൽ എന്ന സിദ്ധിക്കുന്നു. അജാദികളിൽ പ്രക്രിയാഗൌരവമില്ല. സപ്തമീബഹുവചനം ഒഴികെയുള്ള ഹലാദികളിൽ ഥകാരത്തിന്ന പദാന്തത്വംനിമിത്തം തകാരവും അതിന്ന് ദകാരവും വന്നിട്ട മദ്ഭ്യാം എന്നും മററും സിദ്ധിക്കുന്നു.

തസ്യസഃസൌത്യദാദീനാം സതൌതേസ്യാദ്യഏഷ ച

സു പരമായിരിക്കും വിഷയത്തിങ്കൽ ത്യദാദികളുടെ തകാരത്തിന്ന സകാരം ഭവിക്കും. സഃ തൌ തേ എന്നും യഃ എന്നും ഏഷഃ എന്നും ഭവിക്കും.

സുപ്രത്യയം പരമാകുമ്പോൾ ത്യത് തത് മുതലായ സൎവ്വനാമ ങ്ങളുടെ തകാരത്തിന്നു സകാരം വരും.

തത് യത് എതത് എന്നിവററിന്റെ അന്ത്യത്തിലിരിക്കുന്ന തകാരത്തിന്നു പരെ സുപി എന്നു തുടങ്ങിയുള്ള വചനപ്രകാരം ലോപവും തസ്യസഃ സൌ എന്നു പറഞ്ഞിരിക്കയാൽ തച്ഛബ്ദത്തിന്റെയും എതച്ഛബ്ദത്തിന്റെയും തകാരത്തിന്നു സുപ്രത്യയം പരമാകുമ്പോൾ സകാരവും എതച്ഛബ്ദത്തിങ്കലെ ആ സകാരത്തിന്നു ഷത്വവും വരുന്നു. മററു വിഷയങ്ങളിൽ ഇവററിന്നു സൎവ്വശബ്ദത്തിന്റെ പ്രക്രിയയെ കാണേണ്ടതാകുന്നു.

എകാചാംഘോഷഹാന്താനാം ധാതുനാഞ്ചേൽപദാന്തതാ
സ്യാത്തദൈഷാംമൃദോഘോഷ സ്തത്വംബുദ്ധ്യതിതത്വഭുൽ.

എകാച്ചുകളായും ഘോഷഹാന്തങ്ങളായും ഇരിക്കുന്ന ധാതുക്കൾക്കു പദാന്തതാഭവിക്കുമെങ്കിൽ അപ്പോൾ ഇവററിന്റെ മൃദുവിന്നുഘോഷം ഭവിക്കും തത്വത്തെബോധിക്കുന്നു എന്നിങ്ങിനെ തത്വഭുൽ.

എകസ്വരമായെ ഘോഷാന്തമായൊ ഹകാരാന്തമായൊ ഇരിക്കുന്ന ധാതുപദാന്തമായിരുന്നാൽ അതിങ്കലിരിക്കുന്ന മൃദുവിന്നു ഘോഷം വരും. തത്വ അറ് ബുധ് എന്നിരിക്കുമ്പോൾ സുബന്തോപപദാൽ എന്നു തുടങ്ങിയ ശാസ്ത്രപ്രകാരം ക്വിപ്പും അതിന്നു സൎവ്വലോപവും സമാസവും പൂൎവ്വസുപ്പിന്നു ലോപവും പ്രഥമൈകവചനത്തിങ്കൽ സുപ്രത്യയവും സംയോഗാന്തലോപവും എകാചാം എന്നു തുടങ്ങി നടേ പറഞ്ഞപ്രകാരം പദാന്തമായിരിക്കുന്ന ബുധ് ധാതുവിങ്കലെ ബകാരത്തിന്നു ഭകാരാദേശവും അപഞ്ചമാനാം എന്നു തുടങ്ങിയ ശാസ്ത്രപ്രകാരം ധകാരത്തിന്നു തകാരവും വന്നിട്ടു തത്വഭുൽ എന്നു സിദ്ധിക്കുന്നു. അജാദികളിൽ പ്രക്രിയാ ഗൌരവമില്ല. ഹലാദികളിൽ പദാന്തത്വമുണ്ടായിരിക്കയാൽ ബകാരത്തിന്നു ഭകാരവും ധകാരത്തിന്നു തകാരവും ഭാദികളിൽ അതിന്നു ദകാരവും വന്നിട്ടു തത്വഭുദ്ഭ്യാം എന്നും മററും സിദ്ധിക്കുന്നു.

അജാദൌ സുട്യനോതസ്സ്യാദ്ദീൎഘോ ലോപശ്ശസാദ്യചി
നകാരഃ സുപ്രകൃത്യന്ത പദാന്തത്വേ വിലുപ്യതേ.

നസംബുദ്ധൌ നലോപസ്സ്യാദല്ലോപോണൌവികല്പതഃ
നലോപാദ പ്യദന്തത്വേതൽ കാൎയ്യം നാസ്യ സിദ്ധ്യതി.

രാജാ രാജാനൌച രാജ്ഞോരാജഭ്യാംരാജ്ഞിരാജനി

അന്നിന്റെ അത്തിന്ന് അജാദിയായിരിക്കുന്ന സുട് പരമായിരിക്കുംവിഷയത്തിങ്കൽ ദീൎഘവും ശസാദ്യച് പരമായിരിക്കുംവിഷയത്തിങ്കൽ ലോപവും ഭവിക്കും. നകാരാ സുപ്രകൃത്യന്ത പദാന്തത്വത്തിങ്കൽ ലോപിക്കപ്പെടുന്നു. സംബുദ്ധിയിങ്കൽ നലോപം ഭവിക്കയില്ല. നലോപത്തിങ്കൽനിന്നുള്ള അദന്തതാത്തിങ്കലും തല്ക്കാൎയ്യം ഇതിന്നു സിദ്ധിക്കുന്നില്ല രാജാ എന്നു തുടങ്ങി ഉദാഹരണം.

സുച് പ്രകൃത്യന്തപദാന്തത്വം, സുപ്രകൃത്യന്തമായിരിക്കുന്ന പദത്തിന്റെ അന്തത്വം. സുപ്രകൃത്യന്തം, സുപ്പ്രകൃതിയായിരിക്കുന്ന അന്തത്തോടുകൂടിയത്. അല്ലോപം, അകാരലോപം. തല്ക്കാൎയ്യം അദന്തകാൎയ്യം.

ഔ ജസ് അം-ഔട് എന്നിപ്രത്യയങ്ങൾ പരങ്ങളാമ്പോൾ അൻ എന്നതിന്റെ അകാരത്തിന്നു ദീൎഘംവരും. ശസാദ്യ ജാദികൾ പരങ്ങളാമ്പോൾ ലോപവും വരും. ഹലാദി പ്രത്യയങ്ങൾ പരങ്ങളാമ്പോൾ പ്രാതിപദികത്തിന്നു പദവൽ ഭാവം ഉണ്ടാകകൊണ്ട് അവിടെ പ്രാതിപദികം സുപ്രകൃതിയാണെന്നു വിചാരിക്കേണ്ടതാകുന്നു. ഇങ്ങിനെ യാതൊരു പ്രാതിപദികത്തെ പദമെന്നു വിചാരിക്കുന്നുവോ അതിന്റെ അന്തത്തിന്റെ അന്തത്തിലിരിക്കുന്ന നകാരത്തിന്നു ലോപം വരും. സംബുദ്ധിയിങ്കൽ അങ്ങിനെ വരുന്നതല്ല. ങിപ്രത്യയം പരമാമ്പോൾ അതിന്റെ അകാരത്തിന്നു പക്ഷേ ലോപം വരും. ലോപം വരുമ്പോൾ അകാരാന്തമായിരിക്കുന്നുണ്ടെങ്കിലും അതിങ്കൽ പറയപ്പെട്ട കാൎയ്യം വരുന്നതല്ല. നകാരാന്തമായ രാജശബ്ദത്തിന്റെ പ്രക്രിയയെ കാണിക്കുന്നു. രാജ ന്സ് എന്നിരിക്കുമ്പോൾ ഉദന്ത എന്നുതുടങ്ങിയുള്ള ശാസ്ത്രപ്രകാരം അന്ത്യത്തിന്ന് ആകാരവും സുപ്രത്യയത്തിന്നു ലോപവും വന്നിട്ടു രാജാ എന്നു സിദ്ധിക്കുന്നു. പ്രഥമാദ്വിതീയാ ദ്വിവചനങ്ങളിൽ അജാദൌസുടി എന്നുതുടങ്ങി നടേ പറഞ്ഞപ്രകാരം അന്നിന്റെ അകാരത്തിന്നു ദീൎഘം വന്നിട്ടു രാജാനൌ എന്നും മററം സിദ്ധിക്കു

ന്നു. ദ്വിതീയാബഹുവചനത്തിങ്കൽ രാജന് അസ് എന്നിരിക്കു മ്പോൾ ലോപശ്ചാസ്യാന്യതരസ്യാം എന്നു നടേ പറഞ്ഞപ്രകാരം അന്നി ന്റെ അകാരത്തിന്നു ലോപവും നകാരത്തിന്നു ശ്ചുത്വവിധിയിങ്കൽ ഞകാരവും സകാരത്തിന്നു വിസൎഗ്ഗവും വന്നിട്ടു രാജ്ഞഃ എന്നും ടാ ദ്യജാദികളിലും ഇങ്ങിനെതന്നെ അകാരലോപവും ഞകാരവും വ ന്നിട്ടു രാജ്ഞാ എന്നും മററും സിദ്ധിക്കുന്നു. ഹലാദികളിൽ പ്രാതി പദികത്തിന്നു പദവൽ ഭാവമുണ്ടാകകൊണ്ടു നകാരസ്സുപ് പ്രകൃത്യ ന്തപദാന്തത്വേ വിലുപ്യതെ എന്നു നടേ പറഞ്ഞപ്രകാരം നകാ രത്തിന്നു ലോപം വന്നിട്ടു രാജഭ്യാം എന്നും മററും സിദ്ധിക്കുന്നു.

ഇനഈസൌസുലോപശ്ച നസംബുദ്ധൌ കരീകരിൻ
ഹൻപൂഷന്നൎയ്മമന്നേഷാം നദീൎഘസ്സുടി പൂഷണൌ.

ബ്രഹ്മവൃത്രഭ്രൂണപൂൎവ്വാ ഹന്തേൎഭൂതേക്വിബിഷ്യതേ
ബ്രഹ്മഹാച ബ്രഹ്മഹണാവൎയ്മ മാൎയ്മണൌതഥാ.
നേഹോഘത്വ മണത്വഞ്ച ഹന്തേൎബ്രഹ്മഘ്ന ഇത്യപി

സുപരമായിരിക്കും വിഷയത്തിങ്കൽ ഇൻ എന്നതിന്നു ഈകാ രവും സുലോപവും ഭവിക്കും. സംബുദ്ധിയിങ്കൽ അല്ല കരീ എന്നും കരിൻ എന്നും ഉദാഹരണം. സുട് പരമായിരിക്കും വിഷയത്തിങ്ക ൽ ഹൻ പൂഷൻ അൎയ്മൻ എന്നിവററിന്നു ദീൎഘം ഭവിക്കുന്നില്ല. പൂഷണൌ എന്നുദാഹരണം. ബ്രഹ്മവൃത്രഭ്രൂണ പൂൎവ്വമായിരിക്കു ന്ന ഹന്തിക്കു ഭൂതത്തിങ്കൽ ക്വിപ് ഇച്ഛിക്കപ്പെടുന്നു. ബ്രഹ്മഹാ എന്നുതുടങ്ങി ഉദാഹരണം. നകാരം പരമായിരിക്കും വിഷയത്തി ങ്കൽ ഹന്തിയുടെ ഹകാരത്തിന്നു ഘത്വവും അണത്വവും ഭവിക്കും. ബ്രഹ്മഘ്നഃ എന്നിങ്ങിനെ ഉദാഹരണം.

ഇൻ എന്നതിന്നു സുപ്രത്യയം പരമാമ്പോൾ ഈകാരാദേശ വും സുപ്രത്യയത്തിന്നു ലോപവും വരും. സംബുദ്ധിയിങ്കൽ ഇപ്ര കാരം വരുന്നതല്ല. ഹൻ, പൂഷൻ, അൎയ്മൻ എന്നിവ അന്നന്ത ങ്ങളാണെന്നുണ്ടെങ്കിലും അജാദൌ സുട്യനോ നസ്സ്യാദ്ദീൎഘഃ എ ന്നുള്ള ശാസ്ത്രപ്രകാരം അവററിന്നു ദീൎഘം വരികയില്ല. ബ്രഹ്മ, വൃ ത്ര, ഭ്രൂണ, എന്നീ മൂന്നു ശബ്ദങ്ങളുടേയും പിന്നിൽ വരുന്ന ഹന്തി

ക്ക ഭ്രൂതാൎത്ഥത്തിങ്കൽ കിപ് പ്രത്യയംവരും. ഹന്തിയുടെ ഹകാരത്തിന്നു നകാരം പരമാമ്പോൾ ഘകാരാദേശം വരും. അവിടെ നകാരത്തിന്നു ണകാരം വരികയില്ല. കരിൻസു എന്നിരിക്കുമ്പോൾ ഇനഇൗസൌ സുലോപശ്ച എന്നു നടേ പറഞ്ഞപ്രകാരം ഈകാരവും സുപ്രത്യയത്തിന്നു ലോപവും വന്നിട്ടു കരീ എന്നു സിദ്ധിക്കുന്നു. അജാദികളിൽ നകാരത്തിന്നു ണത്വം വന്നിട്ടു കരിണൌ എന്നും മററും സിദ്ധിക്കുന്നു. ഹലാദികളിൽ പ്രാതിപദികത്തിന്നു പദവൽ ഭാവമുണ്ടാകകൊണ്ടു നകാരസ്സുപ്രകൃത്യന്ത എന്നു തുടങ്ങിയുള്ളശാസ്ത്രപ്രകാരം നകാരത്തിന്നു ലോപംവന്നിട്ടു കരിഭ്യാംഎന്നും മററും സിദ്ധിക്കുന്നു. പൂഷൻ അകാരത്തിന്നു ദീൎഘം വരുന്നില്ല. നകാരത്തിന്നു ണത്വം വന്നിട്ട് അജാദികളിൽ പൂഷണൌ എന്നും മററും സിദ്ധിക്കുന്നു. ദ്വിതിയാബഹുവചനംമുതല്ക്കുള്ള അജാദികളിൽ അകാരത്തിന്നു ലോപം വന്നിട്ടു പൂഷ്ണഃ എന്നും മററും സിദ്ധിക്കുന്നു. അൎയ്യമൻ എന്നുള്ളതും മേൽപ്രകാരംതന്നെ. ബ്രഹ്മാവെ ഹനിച്ചവൻ എന്നുള്ള അൎത്ഥത്തിങ്കൽ ബ്രഹ്മവൃത്ര ഭ്രൂണ എന്നു തുടങ്ങിയ വചനപ്രകാരം കിപ്പും അതിന്നു ലോപവും മററും വന്നിട്ടു ബ്രഹ്മഹൻ എന്നായിത്തീരുന്നു. പ്രഥമൈകവചനംമുതൽ ദ്വിതിയാദ്വിവചനംവരെ പൂഷൻ ശബ്ദംപോലെ. ദ്വിതീയാ ബഹുവചനത്തിങ്കൽ ശസ് പരമാമ്പോൾ ലോപശ്ശസാദ്യചി എന്നു പറഞ്ഞപ്രകാരം അകാരലോപവും നെഹോഘത്വം എന്നുള്ള വചനപ്രകാരം ഹകാരത്തിന്നു ഘകാരവും സകാരത്തിന്നു വിസൎഗ്ഗവും വന്നിട്ടു ബ്രഹ്മഘ്നഃ എന്നു സിദ്ധിക്കുന്നു. ടാദ്യജാദികളിലും ഇങ്ങിനെതന്നെ അകാരലോപവും ഘകാരവും വന്നിട്ടു യഥാവസ്ഥം രൂപം സിദ്ധിക്കുന്നു. ഹലാദികളിൽ വിശേഷമില്ല.

അൎവ്വണസ്സുട്യസൌതുക് സ്യാന്നസ്യ തത്വംശസാദിഷു
അൎവ്വന്തഃ വവ്തോവ്ദ്ഭ്യാമ്മഘോനസ്യൌ വികല്പതഃ.

അസുവായിരിക്കുന്ന സുട് പരമായിരിക്കും വിഷയത്തിങ്കൽ അൎവ്വൻശബ്ദത്തിന്നു തുക്കും ശസാദികൾ പരങ്ങളായിരിക്കും വിഷയത്തിങ്കൽ നകാരത്തിന്നു തത്വവും ഭവിക്കും. അൎവ്വന്തൌ എന്നുദാഹരണം. മഘവൻ ശബ്ദത്തിന്നു അവ വികല്പത്തിങ്കൽനിന്നു ഭവിക്കും.

അസു, സുപ്രത്യയത്തോടു കൂടാത്തത്. തുക്, തുഗാഗമം. തത്വം, തകാരദേശം.

ഔ, ജസ്, അം ഔട് എന്നീപ്രത്യയങ്ങൾ പരങ്ങളാകുമ്പോൾ അവ്ൻ എന്നതിന്നു തുഗാഗമം വരും ശസ് തുടങ്ങിയുള്ള പ്രത്യയങ്ങൾ പരങ്ങളാകുമ്പോൾ അന്തത്തിലിരിക്കുന്ന നകാരത്തിന്നു തകാരം വരും. അവ്ൻ ശബ്ദത്തിൻെറ പ്രഥമൈക വചനത്തിങ്കൽ വിശേഷമില്ല. ദ്വിതീയാ ദ്വിവചനംവരെ 'അവ്ണസ്സ്യ സൌതുക്' എന്നുള്ള വചനപ്രകാരം തുഗാഗമം വന്നിട്ട് അവ്ന്തൌ എന്നും മററും ശസാദികളിൽ 'നസ്യതത്വം ശസാദിഷു' എന്നു പറകകൊണ്ടു നകാരത്തിന്നു തകാരം വന്നിട്ട് അവ്ത്, അവ്ത്ഭ്യാം എന്നും മററും സിദ്ധിക്കുന്നു.

ശ്വൻ യുവൻ മഘവനോഷാം വസ്യോത്വം സ്യാച്ഛസാദ്യചി
ശ്വാശ്വാനൌ ശുനഃ ശ്വഭ്യാം മഘോനോ യൂത ഇത്യപി.

ശസാദ്യച് പരമായിരിക്കും വിഷയത്തിങ്കൽ ശ്വൻ, യുവൻ, മഘവൻ എന്നിവററിൻെറ വകാരത്തിന്നു ഉത്വം ഭവിക്കും. ശ്വാ എന്നു തുടങ്ങി ഉദാഹരണം.

ശസ് തുടങ്ങിയ അജാദിപ്രത്യയങ്ങൾ പരങ്ങളാകുമ്പോൾ ശ്വൻ എന്നു തുടങ്ങിയവററിൻെറ വകാരത്തിന്നു ഉകാരം വരും. മഘവൻ ശബ്ദത്തിന്നു ദ്വിതീയാ ദ്വിവചനംവരെ വിശേഷമില്ല. ദ്വിതീയാ ബഹുവചനത്തിങ്കൽ മഘവൻ 'ശസ്' എന്നിരിക്കുമ്പോൾ ശ്വൻ, യുവൻ ഇപ്പോൾ പറഞ്ഞപ്രകാരം വകാരത്തിന്നു ഉകാരം വന്നിട്ടു സന്ധിയിങ്കൽ മഘോനഃ എന്നു സിദ്ധിക്കുന്നു. അജാദികളായിരിക്കുന്ന മററ വിഭക്തികളിലും ഇങ്ങിനെ വകാരത്തിന്ന് ഉകാരത്തെ ആദേശിച്ചിട്ടു യഥാവസ്ഥം പ്രതിപാദിക്കേണ്ടതാകുന്നു. ശ്വൻ തുടങ്ങിയുള്ള മററ ശബ്ദങ്ങൾക്കും ഇങ്ങിനെതന്നെ പ്രക്രിയയെ കാണേണ്ടതാകുന്നു. ഉകാരാദേശം വരുമ്പോൾ അവിടെ സന്ധിയിങ്കൽ മാത്രം വിശേഷം വരുന്നു. 'മഘോനാം ണ്യൌ വികല്പതഃ' എന്നു പറഞ്ഞതുകൊണ്ടു പ്രഥമാദ്വിവചനം മുതൽ ദ്വിതീയാദ്വിവചനംവരെ തുഗാഗമവും ശസ്സാദികളിൽ ന-

കാരത്തിന്ന തകാരവും വന്നിട്ടു മഘവന്തൗ മഘവതഃ മഘവദ്ഭ്യാം എന്നും മററും സിദ്ധിക്കുന്നു.

വാമന്തസംയോഗസ്ഥസ്യ നാനൊല്ലോപസ്സുപര്‍വ്വണഃ

വാമന്തസംയോഗസ്ഥമായിരിക്കുന്ന അന്നിന്നു അല്ലോപം ഭവിക്കയില്ല. സുപര്‍വ്വണഃ എന്നുദാഹരണം.

വമാന്തസംയോഗാന്തസ്ഥാ=വമാന്തമായിരിക്കുന്ന സംയോഗത്തിങ്കല്‍ സ്ഥിതിചെയ്യുന്നത്. വമാന്തം=വകാരാന്തമായും മകാരാന്തമായും ഉള്ളത്.

വകാരാന്തമായോ മകാരാന്തമായോ ഇരിക്കുന്ന സംയോഗത്തെ ഗമിച്ചതായ അന്‍ എന്നതിന്ന 'ലോപശ്ശസാദ്യചി' എന്നുള്ള ശാസ്ത്രത്താല്‍ നിയമിപ്പിക്കപ്പെട്ടതായ അല്ലോപം വരുന്നതല്ല. സുപര്‍വശബ്ദത്തിങ്കലെ അന്‍ വകാരാന്തമായ സംയോഗത്തെ ഗമിച്ചതാകകൊണ്ടു അതിന്നു ശസാദ്യജാദിപ്രത്യയങ്ങളില്‍ അല്ലോപം വരാത്തതുകൊണ്ടു സുപര്‍വണഃ സുപര്‍വണാ എന്നും മററും സിദ്ധിക്കുന്നു. മററ വിഭക്തികളില്‍ വിശേഷമില്ല.

പഞ്ചനോജശ്ശസൊല്ലോപേ നലോപേ പഞ്ചപഞ്ചഭിഃ

പഞ്ചന്‍ എന്നതിന്നു ജശ്ശസ്സുകളുടെ ലോപവും നലോപവും വിഷയം പഞ്ചപഞ്ചഭിഃ എന്നിങ്ങനെ ഭവിക്കും.

'ഷ്ണാന്താ ഷട് സംഖ്യാഭ്യഃ' എന്നുതുടങ്ങിയ ശാസ്ത്രപ്രകാരം പഞ്ചന്‍ശബ്ദത്തിന്നു വരുന്ന ജശ്ശസ്സുകൾക്കും 'നകാരസ്സപ്രകൃത്യന്തഃ' എന്നുതുടങ്ങിയ ശാസ്ത്രപ്രകാരം നകാരത്തിന്നു ലോപംവന്നിട്ടു പഞ്ച എന്നും തൃതീയാ ചതുര്‍ത്ഥി പഞ്ചമീ ബഹുവചനങ്ങളില്‍ പദവല്‍ഭാവമുണ്ടായിരിക്കയാല്‍ നകാരത്തിന്നു ലോപംവന്നിട്ടു പഞ്ചഭിഃ പഞ്ചഭ്യഃ എന്നും ഷഷ്ഠിബഹുവചനത്തിങ്കല്‍ 'അതകാരാന്തസംഖ്യാഭ്യഃ' എന്നുതുടങ്ങിയ ശാസ്ത്രപ്രകാരം നുഡാഗമവും അപ്പോൾ പദത്വാഭാവംനിമിത്തം നകാരത്തിന്നു ലോപവും ദീര്‍ഘവും വന്നിട്ടു പഞ്ചാനാം എന്നും സിദ്ധിക്കുന്നു.

അഷ്ടഃനാജശ്ശസൊല്ലോപേ വാനസ്യൌദാല്‍ഭിസാദിഷു
അഷ്ടാവഷ്ടൗതഥാഷ്ടാഭി രഷ്ടഭിസ്സപ്തപഞ്ചവല്‍.

ജശ്ശസ്സുകളുടെ ലോപത്തിങ്കല്‍ അഷ്ടന്‍ എന്നതിന്‍റെ ഔ

കാരത്തിന്ന ഔത്ത്വം ഭിസാദികളിൽ ആത്ത്വം ഭവിക്കുകയോ ചെയ്യും. സപ്തൻശബ്ദം പഞ്ചൻശബ്ദംപോലെ.

അഷ്ടൻ എന്നതിന്നു മുൻപറഞ്ഞപ്രകാരം 'ജശ്ശസ്സ്'കളിൽ അവററിൻേറയും നകാരത്തിൻെറയും ലോപത്തിങ്കൽ അഷ്ട എന്നും രൂപം സിദ്ധിക്കുന്നു. 'വാനസ്യൌത്' എന്നു പറഞ്ഞിരിക്കയാൽ നകാരത്തിന്നു ഔകാരം വന്നിട്ടു സന്ധിയിങ്കൽ അഷ്ടൌ എന്നു സിദ്ധിക്കുന്നു. 'ഭിസ്', പ്രഭൃതികളിൽ നകാരത്തിന്നു ലോപംവന്നിട്ടു അഷ്ടഭിഃ. അഷ്ടഭ്യഃ എന്നും സിദ്ധിക്കുന്നു. ഷഷ്ഠീബഹുവചനത്തിങ്കൽ വിശേഷമില്ല.

പഥിന്മഥിന്നൃഭുക്ഷിന്നിത്യേ തേഷാം ഹ്രസ്യ്വന്തട് സുടി
ഇനസ്സ്വാവാസ്സ്വമൌജസ്യ്വാൻ ലോപസ്യാദ്യ്സ്സ്വരാദികേ
പന്ഥാമന്ഥാശ്ചപന്ഥാനൌ മന്ഥാനൌച പഥോമഥഃ.

സുട് പരമായിരിക്കുംവിഷയത്തിങ്കൽ പഥിൻ മഥിൻ ഋഭുക്ഷിൻ എന്നിവററിൻെറ ഥകാരത്തിന്നു നട്ടും സുപരമായിരിക്കുംവിഷയത്തിങ്കൽ ഇന്നിന്നു ആസ് എന്നാദേശവും അമൌജസ്സുകൾ പരങ്ങളായിരിക്കുംവിഷയത്തിങ്കൽ 'ആന' എന്നാദേശവും യസ്വരാദികം പരമായിരിക്കുമ്പോൾ ലോപവും ഭവിക്കും പന്ഥാഃ എന്നുദാഹരണം.

പഥിൻ എന്നുതുടങ്ങിയ ശബ്ദങ്ങളുടെ ഥകാരത്തിന്നു സുട് പരമാകുമ്പോൾ നന്ധാഗമം വരും. സുപ്രത്യയം പരമാകുമ്പോൾ അവററിൻെറ ഇൻ എന്നതിന്നു ആസ് എന്നാദേശവും അമൌജസ്സുകൾ പരങ്ങളാകുമ്പോൾ അതിന്നു ആൻ എന്നാദേശവും യകാരാദിയായോ സ്വരാദിയായോ ഇരിക്കുന്ന പ്രത്യയം പരമാകുമ്പോൾ അതിന്നു ലോപവും വരും. പഥിൻസു എന്നിരിക്കുമ്പോൾ മേൽപറഞ്ഞ ശാസ്ത്രപ്രകാരം ഥകാരത്തിന്നു നട്ടും ഇന്നിന്നു ആനാദേശവും സകാരത്തിന്നു വിസൎഗ്ഗവും വന്നിട്ടു പന്ഥാഃ എന്നും പഥിൻ ഔ എന്നിരിക്കുമ്പോൾ മേൽപ്രകാരം നന്ധാഗമവും ഇന്നിന്നു ആനാദേശവും വന്നിട്ടു പന്ഥാനൌ എന്നും പഥിൻഅം എന്നിരിക്കുമ്പോൾ നന്ധാഗമവും ആനാദേശവും വന്നിട്ടു പന്ഥാനം എന്നും പഥിൻശസ് എന്നിരിക്കുമ്പോൾ 'ലോപസ്യാദ്യ്സ്വരാ

ക്ക ഭൃതാൎത്ഥത്തിങ്കൽ കചിപ് പ്രത്യയംവരും. ഹന്തിയുടെ ഹകാരത്തിന്നു നകാരം പരമാമ്പോൾ ഘകാരാദേശം വരും. അവിടെ ന കാരത്തിന്നു ണകാരം വരികയില്ല. കരിൻസു എന്നിരിക്കുമ്പോൾ ഇനഈസൌ സുലോപശ്ച എന്നു നടേ പറഞ്ഞപ്രകാരം ഈകാരവും സുപ്രത്യയത്തിന്നു ലോപവും വന്നിട്ടു കരീ എന്നു സിദ്ധിക്കുന്നു. അജാദികളിൽ നകാരത്തിന്നു ണത്വം വന്നിട്ടു കരിണൌ എന്നും മററും സിദ്ധിക്കുന്നു. ഹലാദികളിൽ പ്രാതിപദികത്തിന്നു പദവൽ ഭാവമുണ്ടാകകൊണ്ടു നകാരസ്സുപ്രകൃത്യന്ത എന്നു തുടങ്ങിയുള്ളശാസ്ത്രപ്രകാരം നകാരത്തിന്നു ലോപംവന്നിട്ടു കരിഭ്യാംഎന്നും മററും സിദ്ധിക്കുന്നു. പൂഷൻ അകാരത്തിന്നു ദീൎഘം വരുന്നില്ല. നകാരത്തിന്നു ണത്വം വന്നിട്ട് അജാദികളിൽ പൂഷണൌ എന്നും മററും സിദ്ധിക്കുന്നു. ദ്വിതിയാബഹുവചനംമുതല്ക്കുള്ള അജാദികളിൽ അകാരത്തിന്നു ലോപം വന്നിട്ടു പൂഷ്ണഃ എന്നും മററും സിദ്ധിക്കുന്നു. അൎയ്യമൻ എന്നുള്ളതും മേൽപ്രകാരംതന്നെ. ബ്രഹ്മാവെ ഹനിച്ചവൻ എന്നുള്ള അൎത്ഥത്തിങ്കൽ ബ്രഹ്മവൃത്ര ഭ്രൂണ എന്നു തുടങ്ങിയ വചനപ്രകാരം കചിപ്പും അതിന്നു ലോപവും മററും വന്നിട്ടു ബ്രഹ്മഹൻ എന്നായിതീരുന്നു. പ്രഥമൈകവചനംമുതൽ ദ്വിതിയാദ്വിവചനംവരെ പൂഷൻ ശബ്ദംപോലെ. ദ്വിതീയാ ബഹുവചനത്തിങ്കൽ ശസ് പരമാമ്പോൾ ലോപശ്ശസാദ്യചി എന്നു പറഞ്ഞപ്രകാരം അകാരലോപവും നെഹോഘത്വം എന്നുള്ള വചനപ്രകാരം ഹകാരത്തിന്നു ഘകാരവും സകാരത്തിന്നു വിസൎഗ്ഗവും വന്നിട്ടു ബ്രഹ്മഘ്നഃ എന്നു സിദ്ധിക്കുന്നു. ടാദ്യജാമികളിലും ഇങ്ങിനെതന്നെ അകാരലോപവും ഘകാരവും വന്നിട്ടു യഥാവസ്ഥം രൂപം സിദ്ധിക്കുന്നു. ഹലാദികളിൽ വിശേഷമില്ല.

> അൎവ്വണസ്സുട്യസൌത്തുക് സ്യാന്നസ്യ തത്വംശസാദിഷു
> അൎവ്വന്തഃ വവ്തോവ്ദ്ഭ്യാ മ്മഘോനസ്യൌ വികല്പതഃ.

അസുവായിരിക്കുന്ന സുട് പരമായിരിക്കും വിഷയത്തിങ്കൽ അൎവ്വൻശബ്ദത്തിന്നു തുക്കും ശസാദികൾ പരങ്ങളായിരിക്കും വിഷയത്തിങ്കൽ നകാരത്തിന്നു തത്വവും ഭവിക്കും. അൎവ്വന്തൌ എന്നുദാഹരണം. മഘവൻ ശബ്ദത്തിന്നു അവ വികല്പത്തിങ്കൽനിന്നു ഭവിക്കും.

അനു, സുപ്രത്യയത്തോടു കൂടാത്തത്. നുക്, നുഗാഗമം. ത ത്വം, തകാരാദേശം.

ഔ, ജസ്, അം ഔട് എന്നീ പ്രത്യയങ്ങൾ പരങ്ങളാകുമ്പോൾ അവൻ എന്നതിന്നു നുഗാഗമം വരും ശസ് തുടങ്ങിയുള്ള പ്രത്യയങ്ങൾ പരങ്ങളാകുമ്പോൾ അന്തത്തിലിരിക്കുന്ന നകാരത്തിന്നു തകാരം വരും. അവൻ ശബ്ദത്തിന്റെ പ്രഥമൈക വചനത്തിങ്കൽ വിശേഷമില്ല. ദ്വിതീയാ ദ്വിവചനംവരെ 'അവ്ണസ്സ്ത്ര്യ സൌനുക്' എന്നുള്ള വചനപ്രകാരം നുഗാഗമം വന്നിട്ട് അവന്തൌ എന്നും മററും ശസാദികളിൽ 'നസ്യതത്വം ശസാദിഷു' എന്നു പറകകൊണ്ടു നകാരത്തിന്നു തകാരം വന്നിട്ട് അവത്, അവത്ഭ്യാം എന്നും മററും സിദ്ധിക്കുന്നു.

ശ്വൻ യുവൻ മഘവന്നേഷാം വസ്യോത്വം സ്യാച്ഛസാദ്യചി
ശ്വാശ്വാനൌ ശുനഃ ശ്വഭ്യാം മഘോനോ യൂതഇത്യപി.

ശസാദ്യച് പരമായിരിക്കും വിഷയത്തിങ്കൽ ശ്വൻ, യുവൻ, മഘവൻ എന്നിവററിന്റെ വകാരത്തിന്നു ഉത്വം ഭവിക്കും. ശ്വാ എന്നു തുടങ്ങി ഉദാഹരണം.

ശസ് തുടങ്ങിയ അജാദിപ്രത്യയങ്ങൾ പരങ്ങളാകുമ്പോൾ ശ്വൻ എന്നു തുടങ്ങിയവററിന്റെ വകാരത്തിന്നു ഉകാരം വരും. മഘവൻ ശബ്ദത്തിന്നു ദ്വിതീയാ ദ്വിവചനംവരെ വിശേഷമില്ല. ദ്വിതീയാ ബഹുവചനത്തിങ്കൽ മഘവൻ 'ശസ്' എന്നിരിക്കുമ്പോൾ ശ്വൻ, യുവൻ ഇപ്പോൾ പറഞ്ഞപ്രകാരം വകാരത്തിന്നു ഉകാരം വന്നിട്ടു സന്ധിയിങ്കൽ മഘോനഃ എന്നു സിദ്ധിക്കുന്നു. അജാദികളായിരിക്കുന്ന മററ വിഭക്തികളിലും ഇങ്ങിനെ വകാരത്തിന്ന് ഉകാരത്തെ ആദേശിച്ചിട്ടു യഥാവസ്ഥം പ്രതിപാദിക്കേണ്ടതാകുന്നു. ശ്വൻ തുടങ്ങിയുള്ള മററ ശബ്ദങ്ങൾക്കും ഇങ്ങിനെതന്നെ പ്രക്രിയയെ കാണേണ്ടതാകുന്നു. ഉകാരാദേശം വരുമ്പോൾ അവിടെ സന്ധിയിങ്കൽ മാത്രം വിശേഷം വരുന്നു. 'മഘോനാന്യൌ വികല്പതഃ' എന്നു പറഞ്ഞതുകൊണ്ടു പ്രഥമാദ്വിവചനം മുതൽ ദ്വിതീയാദ്വിവചനംവരെ നുഗാഗമവും ശസാദികളിൽ ന

കാരത്തിന്നു തകാരവും വന്നിട്ടു മഘവന്തൌ മഘവതഃ മഘവദ്ഭ്യാം എന്നും മററും സിദ്ധിക്കുന്നു.

വാമന്ത സംയോഗസ്ഥസ്യ നാനൊല്ലോപസ്സുപർവ്വണഃ

വാമന്ത സംയോഗസ്ഥമായിരിക്കുന്ന അന്നിന്നു അല്ലോപം ഭവിക്കയില്ല. സുപർവ്വണഃ എന്നുദാഹരണം.

വമാന്ത സംയോഗാന്തസ്ഥം=വമാന്തമായിരിക്കുന്ന സംയോഗത്തിങ്കൽ സ്ഥിതിചെയ്യുന്നത്. വമാന്തം=വകാരാന്തമായും മകാരാന്തമായും ഉള്ളത്.

വകാരാന്തമായോ മകാരാന്തമായോ ഇരിക്കുന്ന സംയോഗത്തെ ഗമിച്ചതായ അൻ എന്നതിന്നു 'ലോപശ്ശസാദ്യചി' എന്നുള്ള ശാസ്ത്രത്താൽ നിയമിപ്പിക്കപ്പെട്ടതായ അല്ലോപം വരുന്നതല്ല. സുപർവ്വശബ്ദത്തിങ്കലെ അൻ വകാരാന്തമായ സംയോഗത്തെ ഗമിച്ചതാകകൊണ്ടു അതിന്നു ശസാദ്യജാദിപ്രത്യയങ്ങളിൽ അല്ലോപം വരാത്തതുകൊണ്ടു സുപർവ്വണഃ സുപർവ്വണാ എന്നും മററും സിദ്ധിക്കുന്നു. മററ വിഭക്തികളിൽ വിശേഷമില്ല.

പഞ്ചനോജശ്ശസൊല്ലോപേ നലോപേ പഞ്ചപഞ്ചഭിഃ

പഞ്ചൻ എന്നതിന്നു ജശ്ശസ്സുകളുടെ ലോപവും നലോപവും വിഷയം പഞ്ചപഞ്ചഭിഃ എന്നിങ്ങനെ ഭവിക്കും.

'ഷ്ണാന്താഷട്' 'ക്തേഷ്ണ നാന്ത സംഖ്യാഭ്യഃ' എന്നുതുടങ്ങിയ ശാസ്ത്രപ്രകാരം പഞ്ചൻശബ്ദത്തിന്നു വരുന്ന ജശ്ശസ്സുകൾക്കും 'നകാരസ്സപ്രകൃത്യന്തഃ' എന്നുതുടങ്ങിയ ശാസ്ത്രപ്രകാരം നകാരത്തിന്നു ലോപംവന്നിട്ടു പഞ്ച എന്നും തൃതീയാ ചതുർത്ഥി പഞ്ചമീ ബഹുവചനങ്ങളിൽ പദവൽഭാവമുണ്ടായിരിക്കയാൽ നകാരത്തിന്നു ലോപംവന്നിട്ടു പഞ്ചഭിഃ പഞ്ചഭ്യഃ എന്നും ഷഷ്ഠിബഹുവചനത്തിങ്കൽ 'അതകാരാന്തസംഖ്യാഭ്യഃ' എന്നുതുടങ്ങിയ ശാസ്ത്രപ്രകാരം നുഡാഗമവും അപ്പോൾ പദവത്ഭാവംനിമിത്തം നകാരത്തിന്നു ലോപവും ദീർഘവും വന്നിട്ടു പഞ്ചാനാം എന്നും സിദ്ധിക്കുന്നു.

അഷ്ടനോജശ്ശസൊല്ലോപേ വാനസ്യൌദാൽഭിസാദിഷു
അഷ്ടാവഷ്ടൌ തഥാഷ്ടാഭി രഷ്ടഭിസ്സപ്തപഞ്ചവൽ.

ജശ്ശസ്സുകളുടെ ലോപത്തിങ്കൽ അഷ്ടൻ എന്നതിൻെറ അ

കാരത്തിന്ന ഔത്ത്വം ഭിസാദികളിൽ ആത്ത്വം ഭവിക്കുകയോ ചെയ്യും. സപ്തൻശബ്ദം പഞ്ചൻശബ്ദംപോലെ.

അഷ്ടൻ എന്നതിന്ന മുൻപറഞ്ഞപ്രകാരം 'ജശ്ശസ്സ'കളിൽ അവററിൻേറയും നകാരത്തിൻെറയും ലോപത്തിങ്കൽ അഷ്ട എന്നും രൂപം സിദ്ധിക്കുന്നു. 'വാനസ്യൌത്' എന്നു പറഞ്ഞിരിക്കയാൽ നകാരത്തിന്ന ഔകാരം വന്നിട്ടു സന്ധിയിങ്കൽ അഷ്ടൌ എന്നു സിദ്ധിക്കുന്നു. 'ഭിസ്', പ്രഭൃതികളിൽ നകാരത്തിന്ന ലോപംവന്നിട്ടു അഷ്ടഭിഃ. അഷ്ടഭ്യഃ എന്നും സിദ്ധിക്കുന്നു. ഷഷ്ഠീബഹുവചനത്തിങ്കൽ വിശേഷമില്ല.

പഥിന്മഥിന്നൃഭുക്ഷിന്നിത്യേ തേഷാം ഥസ്യന്ഥട് സ്വടി
ഇനസ്സ്വാവാസ്സമൌജസ്സ്യാൻ ലോപസ്സ്യാദ്ഭസ്സ്വരാദികേ
പന്ഥാമന്ഥാശ്ച പന്ഥാനൌ മന്ഥാനൌ ച പഥോമഥഃ.

സ്വട് പരമായിരിക്കുംവിഷയത്തിങ്കൽ പഥിൻ മഥിൻ ഋഭുക്ഷിൻ എന്നിവററിൻെറ ഥകാരത്തിന്ന നട്ടും സുപരമായിരിക്കുംവിഷയത്തിങ്കൽ ഇന്നിന്ന ആസ് എന്നാദേശവും അമൌജസ്സുകൾ പരങ്ങളായിരിക്കുംവിഷയത്തിങ്കൽ 'ആന' എന്നാദേശവും യസ്വരാദികം പരമായിരിക്കുമ്പോൾ ലോപവും ഭവിക്കും പാന്ഥാഃ എന്നുദാഹരണം.

പഥിൻ എന്നുതുടങ്ങിയ ശബ്ദങ്ങളുടെ ഥകാരത്തിന്ന സ്വട് പരമാകുമ്പോൾ ന്ധാഗമം വരും. സുപ്രത്യയം പരമാകുമ്പോൾ അവററിൻെറ ഇൻ എന്നതിന്ന ആസ് എന്നാദേശവും അമൌജസ്സുകൾ പരങ്ങളാകുമ്പോൾ അതിന്ന ആൻ എന്നാദേശവും യകാരാദിയായോ സ്വരാദിയായോ ഇരിക്കുന്ന പ്രത്യയം പരമാകുമ്പോൾ അതിന്ന ലോപവും വരും. പഥിൻസു എന്നിരിക്കുമ്പോൾ മേൽപറഞ്ഞ ശാസ്ത്രപ്രകാരം ഥകാരത്തിന്ന നട്ടും ഇന്നിന്ന ആനാദേശവും സകാരത്തിന്ന വിസർഗ്ഗവും വന്നിട്ടു പന്ഥാഃ എന്നും പഥിൻ ഔ എന്നിരിക്കുമ്പോൾ മേൽപ്രകാരം ന്ധാഗമവും ഇന്നിന്ന ആനാദേശവും വന്നിട്ടു പന്ഥാനൌ എന്നും പഥിൻഅം എന്നിരിക്കുമ്പോൾ ന്ധാഗമവും ആനാദേശവും വന്നിട്ടു പന്ഥാനം എന്നും പഥിൻശസ് എന്നിരിക്കുമ്പോൾ 'ലോപസ്സ്യാദ്ഭസ്വരാ

ദിഃകേ’ എന്നു പറഞ്ഞപ്രകാരം ഇന്നിന്നു ലോപവും സകാരത്തിന്നു വിസൎഗ്ഗവും വന്നിട്ടു പഥഃ എന്നും സിദ്ധിക്കുന്നു. ശേഷം സുഗമം മഥിൻ ഋഭുക്ഷിൻ എന്നിവറ്റിന്റെയും പ്രക്രിയ മേൽപ്രകാരംതന്നെ.

ഇദമോന്ത്യലോപസ്സൌ പുംസീതോദസ്യയോപ്യയം
ദസ്യമത്വം ശസന്തേഷു ന്നിദഷ്ടൌ സൊൎല്ലുബന്യതഃ
ഇമാവിമാനനേ നത്ഭ്യാമേഭി രേത്വം ഭിസിത്വതഃ.

ഇദമിന്നു സുപരമായിരിക്കുംവിഷയത്തിങ്കൽ അന്ത്യഹല്ലോപം ഭവിക്കയില്ല. പുമാങ്കൽ ഇത്തിന്നു അത്തും ദകാരത്തിന്നു യകാരവും വരും. അയം എന്നുദാഹരണം. ശസന്തങ്ങൾ പരങ്ങളായിരിക്കുംവിഷയത്തിങ്കൽ ദകാരത്തിന്നു മത്വവും ടൌസ്സുകൾ പരങ്ങളായിരിക്കുംവിഷയത്തിങ്കൽ ഇദ് എന്നതിന്നു അൻ എന്നാദേശവും അന്യങ്ങൾ പരങ്ങളായിരിക്കുംവിഷയത്തിങ്കൽ ലുപ്പും ഭവിക്കും. ഇമൌ എന്നുതുടങ്ങി ഉദാഹരണം.

ഇദമ് സു എന്നിരിക്കുമ്പോൾ അന്ത്യലോപം വരുന്നതല്ല. പുംസഃതാത് എന്നു പറഞ്ഞപ്രകാരം ഇകാരത്തിന്നു അകാരവും ‘ദസ്യഃയോപി’ എന്നുണ്ടായിരിക്കയാൽ ദകാരത്തിന്നു യകാരവും സകാരത്തിന്നു സംയോഗാന്തലോപവും വന്നിട്ടു അയാ എന്നു സിദ്ധിക്കുന്നു. ഇദമ് ഔ എന്നിരിക്കുമ്പോൾ ‘ദസ്യമത്വം ശസന്തേഷു’ എന്നു പറഞ്ഞിരിക്കയാൽ ദകാരത്തിന്നു മകാരവും അന്ത്യഹല്ലോപവും വന്നിട്ടു സന്ധിയിങ്കൽ ഇമൌ എന്നു സിദ്ധിക്കുന്നു. ഇദമ് ജസ് എന്നിരിക്കുമ്പോൾ മേൽപ്രകാരം അന്ത്യലോപവും ദകാരത്തിന്നു മകാരവും ‘സൎവ്വാദ്യാസ്സൎവ്വനാമാഖ്യാഃ’ എന്നുതുടങ്ങിയുള്ള ശാസ്ത്രപ്രകാരം ജസ്സിന്നു ഈകാരവും വന്നിട്ടു സന്ധിയിങ്കൽ ഇമേ എന്നു സിദ്ധിക്കുന്നു. ഇദമ് ടാ എന്നിരിക്കുമ്പോൾ അന്ത്യലോപവും ഇദമഷ്ടൌസോഃ എന്നു പറഞ്ഞപ്രകാരം ഇദ് എന്നതിന്നു അനാദേശവും അതഃസ്താ എന്നുതുടങ്ങിയുള്ള വചനപ്രകാരം ടാപ്രത്യയത്തിന്നു ഇനാദേശവും വന്നിട്ടു സന്ധിയിങ്കൽ അനേന എന്നു സിദ്ധിക്കുന്നു. ഇദമ് ഭ്യാം എന്നിരിക്കുമ്പോൾ അന്ത്യലോപവും ലുബന്യതഃ എന്നു പറഞ്ഞപ്രകാരം ഇദ് എന്നതിന്നു ലോപവും ‘അതോഭ്യാമ്യാത്വം’ എന്നു പറഞ്ഞപ്രകാരം അകാരത്തിന്നു

ആകാരവും വന്നിട്ട ആഭ്യാം എന്ന സിദ്ധിക്കുന്നു. ഇദമ് ഭിസ് എന്നിരിക്കുമ്പോൾ അന്ത്യലോപവും ഇദ് എന്നതിന്നു ലോപവും എത്വം ഭിസിതൃതഃ എന്നു പറഞ്ഞപ്രകാരം അകാരത്തിന്നു എകാരവും വിസൎഗ്ഗവും വന്നിട്ട എഭിഃ എന്നു സിദ്ധിക്കുന്നു. ഷഷ്ഠീസപ്തമീ ദ്വിവചനങ്ങളിൽ അന്ത്യലോപവും 'അന്നിദമ്ഷ്ഠൗസോഃ' എന്നു പറഞ്ഞിരിക്കയാൽ അനാദേശവും 'എത്വന്തുഭ്യാന്നൊസി' എന്നു പറഞ്ഞിരിക്കയാൽ അകാരത്തിന്നു എകാരവും അയാദേശവും വിസൎഗ്ഗവും വന്നിട്ട അനയോഃ എന്നു സിദ്ധിക്കുന്നു, ങിത്തുകളിൽ അന്ത്യത്തിന്നും ഇദ് എന്നതിന്നും ലോപം വന്നിട്ട അസ്മൈ എന്നും മററും സിദ്ധിക്കുന്നു. ശേഷിച്ചിരിക്കുന്ന വിഭക്തികളിൽ മേൽപ്രകാരം ലോപവിധിചെയ്തിട്ട കൃഷ്ണശബ്ദംപോലെ പ്രതിപാദിക്കേണ്ടതാകുന്നു.

കഥിതസ്യാനുകഥനേ സ്യാദേനമിദമേതദോഃ
ദ്വിതീയാടൌസ്സ്വേനമേനാ വേനാനേനേനമൈനയോഃ.

കഥിതത്തിന്റെ അനുകഥനത്തിങ്കൽ ഇദമേതത്തുകൾക്ക ദ്വിതീയാ ടൌസ്സുകൾ പരങ്ങളായിരിക്കുംവിഷയത്തിങ്കൽ എനദ് ഭവിക്കും. എനം എന്നുതുടങ്ങി ഉദാഹരണം.

അനാദേശത്തിങ്കൽ അമ് ഔട് ശസ് ടാ ഒസ് എന്ന പ്രത്യയങ്ങൾ പരങ്ങളാകുമ്പോൾ ഇദമ് എതദ് എന്നവററിന്നു എനത് എന്നാദേശം വരും.

ആമാഗമസ്യാച്ചതുര സ്സുടിചത്വാരഇത്വിജഃ
സുപിരോനവിസൎഗ്ഗസ്യാ ച്ചതുൎണ്ണാഞ്ച ചതുഷ്ഷ്വച.

സുട് പരമായിരിക്കുംവിഷയത്തിങ്കൽ ചതുര എന്നതിന്നു ആമാഗമം ഭവിക്കും. ചത്വാരഃ എന്നുദാഹരണം. സുപ് പരമായിരിക്കുംവിഷയത്തിങ്കൽ രേഫത്തിന്നു വിസൎഗ്ഗം ഭവിക്കയില്ല. ചതുൎണ്ണാമെന്നുതുടങ്ങി ഉദാഹരണം.

സുട്ടിങ്കൽ ചതുശ്ശബ്ദത്തിന്നു ആമാഗമം വരുന്നു. 'മിത്സ്യാദന്ത്യസ്വരാദൂൎദ്ധ്വം' എന്നുണ്ടായിരിക്കയാൽ ആമ് ഉകാരത്തിന്നു മേല്പെട്ടിരിക്കേണ്ടതാകുന്നു. ചതുആര് എന്നിരുന്നിട്ട സന്ധിയിങ്കൽ ചത്വാരഃ എന്നു സിദ്ധിക്കുന്നു. ദ്വിതീയാബഹുവചനത്തിങ്കൽ

ചതുർശസ് എന്നിരുന്നിട്ടു വിസൎഗ്ഗം വിഷയം ചതുരഃ എന്നു സിദ്ധിക്കുന്നു. ഹലാദികളിൽ പ്രാതിപദികത്തിന്നു പദവൽഭാവമുണ്ടാകകൊണ്ടു രേഫം പദാന്തത്തിങ്കലാണെന്നുണ്ടെങ്കിലും അതിന്നു 'പദാന്തയോസ്സ്യാൽസരയോൎവ്വിസൎഗ്ഗഃ' എന്നുള്ള ശാസ്ത്രപ്രകാരം വരുന്നതായ വിസൎഗ്ഗം 'സുചിരോനവിസൎഗ്ഗഃ' എന്നുള്ള അംശത്താൽ നിഷേധിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ടു അവിടെ ചതുൎഭ്യാം എന്നും മററും സിദ്ധിക്കുന്നു.

ദിവോദ്യൌസൌഹലിദ്യുസ്സ്യാൽ ;സുദ്യൌസ്സുദ്യുഭിരിത്യപി

ദിവ് എന്നതിന്നു സു പരമായിരിക്കുംവിഷയത്തിങ്കൽ ദ്യൌ എന്നും ഹല് പരമായിരിക്കുംവിഷയത്തിങ്കൽ ദ്യു എന്നും ഭവിക്കും സുദ്യൌഃ എന്നുതുടങ്ങി ഉദാഹരണം.

ദിവ് എന്നതിന്നു പ്രഥമൈകവചനത്തിങ്കൽ ദ്യൌ എന്നും ഭ്യാം മുതലായ ഹലാദിപ്രത്യയങ്ങളിൽ ദ്യു എന്നും ആദേശം വരും. സുദിവ് സു എന്നിരിക്കുമ്പോൾ മുമ്പിൽ പറഞ്ഞപ്രകാരം ദ്യൌ എന്നാദേശവും വിസൎഗ്ഗവും വന്നിട്ടു സുദ്യൌഃ എന്നും സു ദിവ് ഭ്യാം എന്നിരിക്കുമ്പോൾ ദ്യു എന്നാദേശം വന്നിട്ടു സുദ്യുഭ്യാം എന്നും സിദ്ധിക്കുന്നു. ശേഷം സുഗമം.

ഛസ്യശത്വംസ്യാന്നങികൌചപ്രാട് പ്രാശൌപ്രാശഇത്യപി

നങ്ങും കിയും പരമായിരിക്കുംവിഷയത്തിങ്കൽ ഛകാരത്തിന്നു ശത്വം ഭവിക്കും. പ്രാട് എന്നുതുടങ്ങി ഉദാഹരണം.

നങ് എന്നോ കി എന്നോ പിന്നിലിരിക്കുമ്പോൾ ഛകാരത്തിന്നു ശകാരം വരും. പ്രച്ഛ ധാതുവിൽ പരമായിട്ടു കിബ്വചി എന്നു തുടങ്ങിയുള്ള ശാസ്ത്രപ്രകാരം കിപ്പും അച്ചിന്നു ദീൎഘവും ഛകാരത്തിന്നു ശകാരവും വന്നിട്ടു പ്രാശ് എന്നിരിക്കുമ്പോൾ പ്രഥമൈകവചനത്തിങ്കൽ സ്യാട്ടത്വം ശഷഹാന്താനാം എന്നുണ്ടായിരിക്കയാൽ ശകാരത്തിന്നു ടത്വംവന്നിട്ടു പ്രാട് എന്നു സിദ്ധിക്കുന്നു. അജാദികളിൽ പ്രക്രിയാ ഗൌരവമല്ല. ഹലാദികളിൽ ടത്വവും ഭകാരാദികളിൽ അതിന്നു ഡകാരവും വന്നിട്ടു യഥാവസ്ഥം രൂപം സിദ്ധിക്കുന്നതാകുന്നു.

വിശപ്രവേശനേവിട്സ്യാ ദ്ദൃതംമൃഷ്ടാതിരതാമൃട്

വിശപ്രവേശനത്തിങ്കൽ ഇതിങ്കൽനിന്നു വിൾ എന്നു ഭവിക്കും. രത്നത്തെ മോഷിക്കുന്നു എന്നിങ്ങിനെ രത്നമുട് പ്രവേശനാൎത്ഥകമായിരിക്കുന്ന വിശ് ധാതുവിങ്കൽ പരമായിട്ടു ക്വിപ്പും അതിന്നു സൎവ്വലോപവും വന്നിട്ടു വിശ് എന്നു സിദ്ധിക്കുന്നു. സ്വാദികളിൽ പ്രാട്ശബ്ദംപോലെ രത്ന അം മുഷ എന്നിരിക്കുമ്പോൾ ക്വിപ്പും അതിന്നു സൎവ്വലോപവും വന്നിട്ടു രത്നമുഷ് എന്നായിത്തീരുന്നു. ഇതിന്നു സ്കോഃസംയോഗാദ്യോരന്തേ ച, ഷഢോഃകസിഃ എന്നുണ്ടായിരിക്കയാൽ ടത്വവിധിയിങ്കൽ രത്നമുൾ എന്നു സിദ്ധിക്കുന്നു. ശേഷിച്ചിരിക്കുന്ന ഹലാദികളിൽ ടത്വവും അതിന്നു ഡകാരവും വന്നിട്ടു രത്നമുഡ്ഭ്യാം എന്നും മററും സിദ്ധിക്കുന്നു.

നഗരീനവനാമാണ്ടോ ന്നോണഷ്ണാംഭവേദിതി

ടുവിങ്കൽനിന്നു പരമായിരിക്കുന്ന നഗരീനവനാമകളുടെ നകാരത്തിന്നു ണകാരം ഭവിക്കും. ഷണ്ണാം എന്നിങ്ങിനെ ഭവിക്കും. ടു ടവൎഗ്ഗം നഗരിനവനാമ്കൾ=നഗരിശബ്ദവും നവശബ്ദവും നാമും.

ഷഷ് ജസ് എന്നിരിക്കുമ്പോൾ കതേഷനാന്ത സംഖ്യാഭ്യഃ എന്നു തുടങ്ങിയ ശാസ്ത്രപ്രകാരം ഷാന്തമായിരിക്കുന്ന ഷഷ് എന്നതിങ്കൽനിന്നു പരമായിരിക്കുന്ന ജസ്സിന്നു ലോപവും പദാന്തമായിരിക്കുന്ന ഷകാരത്തിന്നു ടത്വവും വന്നിട്ടു ഷൾ എന്നു സിദ്ധിക്കുന്നു. ഹലാദികളിൽ ടത്വവും മററും നടേപോലെ. ഷൾആമ എന്നിരിക്കുമ്പോൾ അതകാരാന്തസംഖ്യാഭ്യഃ എന്നു തുടങ്ങിയ ശാസ്ത്രപ്രകാരം നട്ടും പദവൽ ഭാവമുണ്ടാകകൊണ്ടു ടത്വവും നഗരീനവനാമാം എന്നു തുടങ്ങി നടേ പറഞ്ഞപ്രകാരം നാമിന്റെ നകാരത്തിന്നും വൎഗ്ഗപഞ്ചമയോഗേതു എന്നു തുടങ്ങിയ ശാസ്ത്രപ്രകാരം ടകാരത്തിന്നും ണത്വംവന്നിട്ടു ഷണ്ണാം എന്നും സിദ്ധിക്കുന്നു.

അസോദീൎഘഃസുവച്ചസ്യാ ച്ചീരംവസ്തേസചീരവഃ

അസ്സിന്നു ദീൎഘം കൃതമായിരിക്കുംവിഷയത്തിങ്കൽ സുവച്ചാഃ എന്നു ഭവിക്കും. ചീരത്തെ വസിക്കുന്നവൻ ചീരവസ് വസിക്ക ആച്ഛാദിക്ക. സുവച്ചസ് സു എന്നിരിക്കുമ്പോൾ അസംബുദ്ധൌ സാവകാരോഃ എന്നു തുടങ്ങിയ ശാസ്ത്രപ്രകാരം ദീൎഘവും സംയോഗാന്തലോപവും വിസൎഗ്ഗവും വന്നിട്ടു സുവച്ചാഃ എന്നുസിദ്ധിക്കുന്നു.

സംബുദ്ധിയിങ്കൽ ദീൎഘം വരുന്നില്ല. ഹേസുവച്ച് എന്നിരിക്കുന്നു. ഭാദികളിൽ പദാന്തത്വംനിമിത്തം സകാരത്തിന്നു വിസൎഗ്ഗവും ഒത്വ. മകാരസ്ഥഃ എന്നു തുടങ്ങിയ ശാസ്ത്രപ്രകാരം അകാരവിസൎഗ്ഗങ്ങൾക്കു ഒത്വവും വന്നിട്ടു സുവച്ചോഭിഃ എന്നും മററും സിദ്ധിക്കുന്നു. ശേഷം സുഗമം.

വസ ആച്ഛാദനേ എന്നു ധാതു. ചിര അം വസ് എന്നിരിക്കുമ്പോൾ കിബാദികളും പ്രഥമൈകവചനത്തിങ്കൽ സംയോഗാന്തലോപവും വിസൎഗ്ഗവും വന്നിട്ടു ചിരവഃ എന്നു സിദ്ധിക്കുന്നു. അധാതോഃ എന്നു നിഷേധിച്ചിരിക്കയാൽ ഇവിടെ ദീൎഘം വരുന്നതല്ല. ശേഷം സുവച്ശബ്ദംപോലെ.

> വിദജ്ഞാനേലടോവാസ്സാൽ കൃസുർവ്വിദ്വാൻഭവേദിതി
> യിദ്വാംസൌനോപദാന്തസ്യ മശ്ചാനുസ്വാരഊഷ്മസു
> വസോവ്വസ്യശസാദാവ ച്യുത്വംസ്യാദ്വിദുഷോഭജ
> പദാന്തസ്യവുസുസ്രംസുദ്ധ്വംസാംസസ്യദതാഭവേൽ
> വിദ്വത്ഭ്യാമഥവിദ്വദ്ഭി വൎണ്ണദ്ധ്വൽദ്ധ്വംസതേഃകിപി.

വിദജ്ഞാനത്തിങ്കൽ ഇതിങ്കൽനിന്നു പരമായിരിക്കുന്ന ലട്ടിന്നു കൃസു വരികയോ ചെയ്യും. വിദ്വാൻ എന്നും വിദ്വാംസൌ എന്നും ഇങ്ങിനെ ഭവിക്കും. ഊഷ്മാക്കൾ പരങ്ങളായിരിക്കും വിഷയത്തിങ്കൽ അപദാന്തമായിരിക്കുന്ന നകാരത്തിന്നും മകാരത്തിന്നും അനുസ്വാരം ഭവിക്കും. ശസാദിയായിരിക്കുന്ന അച്ച പരമായിരിക്കും വിഷയത്തിങ്കൽ വസുവിന്റെ വകാരത്തിന്ന് ഉത്വവും ഭവിക്കും. വിദുഷഃ എന്നുദാഹരണം. പദാന്തമായിരിക്കുന്ന വസു സ്രംസു ദ്ധ്വംസ്കളുടെ സകാരത്തിന്നു ദതാ ഭവിക്കും. വിദ്വത്ഭ്യാം എന്നു തുടങ്ങി ഉദാഹരണം. ദ്ധ്വംസതിക്കു കിപ് വിഷയം വൎണ്ണദ്ധ്വൽ എന്നും ഭവിക്കും.

ജ്ഞാനാൎത്ഥകമായിരിക്കുന്ന വിദധാതുവിന്നു വിധിക്കപ്പെടുന്ന ലട്ടിന്നു വികല്പിച്ചു കൃസു എന്നാദേശം വരും. അപദാന്തത്തിലിരിക്കുന്ന നകാരമകാരങ്ങൾക്ക് ഊഷ്മാക്കൾ പരങ്ങളാകുമ്പോൾ അനുസ്വാരം വരും. ശസാദ്യച്ചുകൾ പരങ്ങളാകുമ്പോൾ വസുവിന്റെ വകാരത്തിന്ന് ഉകാരം വരും. വസുസ്രംസു ദ്ധ്വംസ് എന്നിവററി

ന്റെ സകാരത്തിന്നു പദാന്തത്തിൽ ദകാരം വരും. പൎണ്ണധ്വൽ എന്നുള്ളതു ധ്വംസതിക്കു ക്വിപ് വിധിക്കപ്പെട്ടിട്ടുണ്ടായതാകുന്നു. ക്വസു എന്നതിൽ കകാരം ഇത്താകുന്നു. ഉകാരം നുമൎത്ഥവുമാകുന്നു. വിദ് ലട് എന്നേടത്തു മേല്പറഞ്ഞപ്രകാരം ലട്ടിന്നു ക്വസുവന്നിട്ടു വിദ്വസ് എന്നു നില്ക്കുമ്പോൾ പ്രഥമൈകവചനത്തിങ്കൽ നുമും ദീൎഘസ്യാന്മൃസംബുദ്ധൌ സാന്താനാം മഹതോപ്യചഃ എന്നുള്ള ശാസ്ത്രപ്രകാരം ദീൎഘവും സംയോഗാന്തലോപവും വന്നിട്ടു വിദ്വാൻ എന്നും സംബുദ്ധിയിങ്കൽ ദീൎഘം ഇല്ലാത്തതുകൊണ്ടു ഹേ വിദ്വൻ എന്നും സിദ്ധിക്കുന്നു. ദ്വിതീയാദ്വിവചനംവരെ നുമാഗമവും ദീൎഘവും നോപദാന്തസ്യമശ്ചാനുസ്വാര ഊഷ്മസു എന്നു പറഞ്ഞപ്രകാരം നകാരത്തിന്ന് അനുസ്വാരവും വന്നിട്ടു വിദ്വാംസൌ എന്നും മറ്റും സിദ്ധിക്കുന്നു. വിദ്വസ് ശസ് എന്നിരിക്കുമ്പോൾ വസോൎവ്വ്യശസാദാവച്യുതഃ എന്നു പറഞ്ഞപ്രകാരം വകാരത്തിന്ന് ഉകാരവും സകാരത്തിന്നു ഷത്വവും വിസൎഗ്ഗവും വന്നിട്ടു വിദുഷഃ എന്നു സിദ്ധിക്കുന്നു. വിദ്വസ് ഭ്യാം എന്നിരിക്കുമ്പോൾ പദവൽഭാവം നിമിത്തം പദാന്തമായിരിക്കുന്ന സകാരത്തിന്നു പദാന്തസ്യ വസു എന്നു തുടങ്ങിയ ശാസ്ത്രപ്രകാരം ദകാരവും വന്നിട്ടു വിദ്വദ്ഭ്യാം എന്നു സിദ്ധിക്കുന്നു. ശേഷിച്ചിരിക്കുന്ന ഹലാദികളിലും ഇങ്ങിനെതന്നെ. പൎണ്ണ അമ് ധ്വമ് സ് എന്നിരിക്കുമ്പോൾ ക്വിബാദിയും ഹലന്താനാം എന്നു തുടങ്ങിയ ശാസ്ത്രപ്രകാരം അനുനാസികമായിരിക്കുന്ന മകാരത്തിന്നു ലോപവും സംയോഗാന്തലോപവും പദാന്തമായിരിക്കുന്ന സകാരത്തിന്നു ദകാരവും അതിന്നു തകാരവും വന്നിട്ടു പൎണ്ണധ്വൽ എന്നായിത്തീരുന്നു. 'അജാദികളിൽ പ്രക്രിയാ ഗൌരവമില്ല. ഹലാദികളിൽ ദകാരവും മറ്റും വന്നിട്ടു പൎണ്ണധ്വദ്ഭ്യാം എന്നു സിദ്ധിക്കുന്നു.

സുടിപുംസഃപുമസുതാ പുമാൻപുംഭ്യാമിപുംസു ച

സുട് പരമായിരിക്കുംവിഷയത്തിങ്കൽ പുംസിന്നു പുമസുതാ ഭവിക്കും. പുമാൻ എന്നു തുടങ്ങി ഉദാഹരണം. പുമസുതാ=പുമസു എന്നതിന്റെ ഭാവം. ഉകാരം നുമൎത്ഥമാകുന്നു.

പുംസു എന്നതിന്നു സുട്ടിങ്കൽ പുമസു എന്നാദേശവും നുമാ

ഗമവും ദീൎഘവും സംയോഗാന്തലോപവും വന്നിട്ടു പുമാൻ എന്നു സിദ്ധിക്കുന്നു. ദ്വിതീയാദ്വിവചനംവരെ നടെത്തെപോലെ. സംബുദ്ധിയിങ്കൽ ദീൎഘം വരുന്നില്ല. ശസ്മുതൽക്കുള്ള അജാദികളിൽ പുംസ് എന്നതിനോടു പ്രത്യയങ്ങളെ ചേൎത്തിട്ടു പുംസഃ എന്നും മറ്റും സിദ്ധിക്കുന്നു. ഹലാദികളിൽ സകാരത്തിന്നു സംയോഗാന്തലോപവും മകാരത്തിന്ന് അനുസ്വാരവും വന്നിട്ടു പുംഭ്യാം എന്നും മറ്റും സിദ്ധിക്കുന്നു.

പുംസ്ത്രീയോരദസസ്സോരൌ ദസ്സതസ്ത്വേഭവദസൌ
ദസ്സമസ്സുപ്പുമൂഭ്യാമി മീതശസ്ബഹുവാചിഷു
അദന്തവജ്ജസ്ങസിങേങസാമ്ഭിഷ്വമുഗോസിച
അമൂഅമീസ്യാദമുഗാ ചാമുഷ്മിന്നമുയോരപി.

പുംസ്ത്രീകളിൽ അദസ്സിങ്കൽനിന്നു പരമായിരിക്കുന്ന സുവിന്നു ഔകാരവും ദകാരത്തിന്നു സത്വവും ഭവിക്കും. അസൌ എന്നു ഉദാഹരണം. സുപ്പുകൾ പരങ്ങളാകുമ്പോൾ ദ എന്നതിന്നു മ എന്നും ഭ്യാമ് പരമായിരിക്കുംവിഷയത്തിൽ മൂ എന്നും അശസ് ബഹുവാചികൾ പരങ്ങളായിരിക്കുംവിഷയത്തിൽ മീ എന്നും ആദേശം ഭവിക്കും. ജസ്ങസിങേങസാമ്ഭികൾ പരങ്ങളായിരിക്കുംവിഷയത്തിങ്കൽ അദസ് അദന്തംപോലെ ഭവിക്കും. ഒസ് പരമായിരിക്കുംവിഷയത്തിങ്കൽ യുഗാഗമവും ഭവിക്കും. അശസ്ബഹുവാചികൾ= ശസ് അല്ലാത്ത ബഹുവാചികൾ.

അദസ് സു എന്നിരിക്കുമ്പോൾ അന്ത്യലോപവും പുംസ്ത്രീയോരദസ്സോരൌ എന്നു നടേ പറഞ്ഞപ്രകാരം സുപ്രത്യയത്തിന്ന് ഔകാരവും ദകാരത്തിന്നു സകാരവും വന്നിട്ടു സന്ധിയിങ്കൽ അസൌ എന്നു സിദ്ധിക്കുന്നു. അദസ് ഔ എന്നിരിക്കുമ്പോൾ അന്ത്യലോപവും ദസ്സമസ്സുപ്പു എന്നു പറഞ്ഞപ്രകാരം ദ എന്നതിന്നു മ എന്നാദേശവും ഇദുത്ഭ്യാമുത്തരസ്യൌഷ ഊൎദ്ദതൌ എന്നുള്ള വചനപ്രകാരം ഔ പ്രത്യയത്തിന്ന് ഊകാരാദേശവും സവൎണ്ണദീൎഘവും വന്നിട്ട് അമൂ എന്നു സിദ്ധിക്കുന്നു. അദസ് അസ് എന്നിരിക്കുമ്പോൾ അന്ത്യലോപവും മീതശസ്ബഹുവാചിഷു എന്നു പറഞ്ഞപ്രകാരം മീ എന്നാദേശവും അദന്തവജ്ജസങസിങേ എന്നു തു

ടങ്ങിയുള്ള ശാസ്ത്രപ്രകാരം അദസ്സിന്ന അദന്തവൽ ഭാവമുണ്ടാകയാൽ സൎവ്വാദ്യാസ്സൎവ്വനാമാഖ്യാഃ എന്ന തുടങ്ങിയ ശാസ്ത്രപ്രകാരം ജസ്സിന്ന് ഈകാരവും സ്വദീൎഘവും വന്നിട്ടു അമീ എന്ന സിദ്ധിക്കുന്നു. അദസ് അം എന്നേടത്തു സുസ്സുമു എന്ന പറഞ്ഞപ്രകാരം മു എന്നാദേശവും അവൎണ്ണാദിത്രയാൽ എന്ന തുടങ്ങിയുള്ള വചനപ്രകാരം അമ് പ്രത്യയത്തിന്റെ അകാരത്തിന്ന ലോപവും വന്നിട്ടു അമും എന്ന സിദ്ധിക്കുന്നു. ദ്വിതീയാബഹുവചനത്തിങ്കൽ അദസ് അസ് എന്നിരിക്കുമ്പോൾ അന്ത്യലോപവും മു എന്നാദേശവും ശസോതഃ എന്ന തുടങ്ങിയുള്ള വചനപ്രകാരം ശസ്സിന്റെ അകാരത്തിന്ന ഉകാരവും സവൎണ്ണദീൎഘവും ശസസ്സോനഃ എന്നുണ്ടായിരിക്കയാൽ സകാരത്തിന്ന നകാരവും വന്നിട്ടു അമൂൻ എന്ന സിദ്ധിക്കുന്നു. അദസ് ടാ എന്നിരിക്കുമ്പോൾ മു എന്നാദേശവും ഇദുത്ത്വാ മസ്ത്രിയാം ടാനാ എന്ന പറഞ്ഞപ്രകാരം ടാ പ്രത്യയത്തിന്ന നാ എന്നാദേശവും വന്നിട്ട് അമുനാ എന്ന സിദ്ധിക്കുന്നു. അദസ് ഭ്യാമ് എന്നിരിക്കുമ്പോൾ മൂഭ്യാമി എന്ന പറഞ്ഞപ്രകാരം മൂ എന്നാദേശം വന്നിട്ട് അമൂഭ്യാം എന്ന സിദ്ധിക്കുന്നു. ങിത്തുകളിൽ മു എന്നാദേശവും ജസ് ങസി എന്ന തുടങ്ങി പറഞ്ഞപ്രകാരം അദന്തവൽ ഭാവമുണ്ടായിരിക്കയാൽ സൎവ്വനാമകാൎയ്യവും സകാരത്തിന്ന ഷത്വവും വന്നിട്ട് അമുഷ്മൈ എന്നും മററും ഷഷ്ഠീബഹുവചനത്തിങ്കൽ മീ എന്നാദേശവും സൎവ്വനാമകാൎയ്യവും ഷത്വവും വന്നിട്ട് അമീഷാം എന്നും സിദ്ധിക്കുന്നു. ഭസ്സിങ്കൽ മു എന്നാദേശവും യുഗാഗമവും വന്നിട്ട് അമുയോഃ എന്ന സിദ്ധിക്കുന്നു. ശേഷം വിഭക്തികളിൽ മീത്വശസ് ബഹുവാചിഷു എന്ന പറഞ്ഞിരിക്കയാൽ മീ എന്നാദേശിക്കേണ്ടതാകുന്നു.

ദാദേൎധാതോഃ പദാന്തേഹഃ കത്വംഗോധുക്ച ഗോദുഹൌ
കത്വം വികല്പേന ഭവേ ദ്രുഹസ്നുഹ മുഹസ്നിഹാം
മിത്രധ്രുഗപി മിത്രധ്രുൾ പുഷ്പം ലെഢീതി പുഷ്പലിൾ.

ദാദിയായിരിക്കുന്ന ധാതുവിന്റെ ഹകാരത്തിന്ന പദാന്തത്തിങ്കൽ കത്വം ഭവിക്കും. ഗോധുക് ഗോദുഹൌ എന്നുദാഹരണം. ദ്രുഹസ്നുഹ മുഹസ്നിഹ്കളുടെ ഹകാരത്തിന്ന് പദാന്തത്തിങ്ക

ൽ കത്വം വികല്പംകൊണ്ടു ഭവിക്കും. മിത്രധ്രുക്, മിത്രധ്രുൾ എന്നു ദാഹരണം. പുഷ്പത്തെ ലേഹിക്കുന്നു എന്നിങ്ങിനെ പുഷ്പലിട്. ദാദി, ദകാരാദി.

ദുഹ, പൂരണെ. ഗോ–അം–ദുഹ് എന്നിരിക്കുമ്പോൾ കിബാദികൾ വന്നിട്ട് ഗോദുഹ് എന്നായിത്തീരുന്നു. ഗോദുഹ് സ് എന്നിരിക്കുമ്പോൾ സംയോഗാന്തലോപവും ദാദെഃ എന്നതുടങ്ങി നേരെപറഞ്ഞ പ്രകാരം ഹകാരത്തിന്നു കകാരവും ഏകാചാം എന്നു തുടങ്ങിയുള്ള വചനപ്രകാരം ദകാരത്തിന്നു ഗകാരവും വന്നിട്ട് ഗോധുക് എന്നു സിദ്ധിക്കുന്നു. ഹലാദികളിൽ പദവൽ ഭാവമുണ്ടാകകൊണ്ട് കകാരവും ഭാദികളിൽ അതിന്നു ഗകാരവും ദകാരത്തിന്നു ഗകാരവും വന്നിട്ട് ഗോധുഗ്ഭ്യാം എന്നും മറ്റും സിദ്ധിക്കുന്നു. ദ്രുഹ ജിഘാംസായാം, മിത്രദ്രുഹ് എന്നിരിക്കുമ്പോൾ കിപ്പും സുപ്രത്യയവും മറ്റും വന്നിട്ട് മിത്രധ്രുക് എന്നായിത്തീരുന്നു. പിന്നത്തതിൽ ധകാരത്തിന്നു ദ്വിത്വവും തുഷ്ഠാദചിതിയാ എന്നു തുടങ്ങിയുള്ള വചനപ്രകാരം ദകാരവും വന്നിട്ട് മിത്രധ്രുക് എന്നു സിദ്ധിക്കുന്നു. കത്വം വൈകല്പികമാകയാൽ ഹകാരത്തിന്നു ടകാരം വന്നിട്ട് മിത്രധ്രുൾ എന്നും സിദ്ധിക്കുന്നു. ഹലാദികളിൽ കത്വവിധിയിങ്കൽ മിത്രധ്രുഗ്ഭ്യാം എന്നും അല്ലാത്തപക്ഷം മിത്രധ്രുഡ്ഭ്യാം എന്നും മറ്റും സിദ്ധിക്കുന്നു. ലിഹ ആസ്വാദെ. പുഷ്പഅം ലിഹ് എന്നിരിക്കുമ്പോൾ കിബാദികൾ വന്നിട്ട് പുഷ്പലിഹ് എന്നായിത്തീരുന്നു. ഇതിന്നു ഹലാദികളിൽ ഹകാരത്തിന്നു ടത്വം വന്നിട്ട് പുഷ്പലിൾ പുഷ്പലിഡ്ഭ്യാം എന്നും മറ്റും സിദ്ധിക്കുന്നു.

സാവാനുമ് സ്യാദനഡുഹ സംബുദ്ധൌ വനുമാമ് സ്യടി
ഹസ്യ ദോ ഹല്യനഡുഹാൻ സ്യാദനഡുദ്ഭ്യാമിതീദൃശം.

അനഡുഹുവിന്ന് സുപരമായിരിക്കും വിഷയത്തിങ്കൽ ആനുമും സാംബുദ്ധിയിങ്കൽ അനുമും സ്യടികൾ ആമും ഹല്പരമായിരിക്കും വിഷയത്തിങ്കൽ ഹകാരത്തിന്ന് ദകാരവും ഭവിക്കും. അനഡ്വാൻ അനഡുദ്ഭ്യാം എന്നിപ്രകാരം ഭവിക്കും. അനഡുഹ്സ് എന്നിരിക്കുമ്പോൾ സാവാനുമ് എന്നു പറഞ്ഞപ്രകാരം ആനുമാ

ഗമവും ഉകാരത്തിന്നു വകാരാദേശവും സംയോഗാന്തലോപവും വ ന്നിട്ട് അനഡ്വാൻ എന്നും അനഡുഹ് ഔ എന്നിരിക്കുമ്പോൾ ആൾസ്തടി എന്നു പറഞ്ഞപ്രകാരം ആമാഗമവും വകാരവും വന്നി ട്ടു അനഡ്വാഹൌ എന്നും സംബുദ്ധിയിങ്കൽ സംബുദ്ധാവനമ് എന്നു പറഞ്ഞിരിക്കയാൽ അനമാഗമവും വകാരാദേശവും വന്നി ട്ടത്രെ അനഡ്വാൻ എന്നും അനഡുഹ് അസ് എന്നിരിക്കു മ്പോൾ ആമാഗമവും വകാരാദേശവും വിസൎഗ്ഗവും വന്നിട്ട് അന ഡ്വാഹഃ എന്നും സിദ്ധിക്കുന്നു. ശസാദ്യജാദികളിൽ വിശേഷമി ല്ല. ഹലാദികളിൽ ഹസ്വദോഹലി എന്നു പറഞ്ഞിരിക്കയാൽ ഹ കാരത്തിന്നു ദകാരം വന്നിട്ടു അൻഡുദ്ഭ്യാം എന്നും മററും സിദ്ധി ക്കുന്നു.

ഇതി ഹലന്തപുല്ലിംഗപ്രകരണം.

ശ്രീരസ്തു.



## അഥ ഹലന്തസ്ത്രീലിംഗപ്രകരണം.



സ്ത്രീയാംവാഗാദയോനേയാ സ്സുവാഗാദിവദേവഹി
ത്യദാദിനാമന്ത്യലോപേ സത്യാപ്സ്യാദഥസൎവ്വവൽ.

സ്ത്രീയിങ്കൽ വാഗാദികൾ സുവാഗാദികൾപോലെനെയങ്ങ ൾ. ത്യദാദികൾക്കു അന്ത്യലോപം സത്തായിരിക്കും വിഷയത്തിങ്ക ൽ ആപ് ഭവിക്കും. അനന്തരം സൎവ്വംപോലെ.

സ്ത്രീലിംഗത്തിങ്കൽ വാഗാദിശബ്ദങ്ങളെ സുവാദികളെപ്പോ ലെ പ്രതിപാദിക്കേണ്ടതാകുന്നു. ത്യദാദികൾക്കു അന്ത്യലോപം വ ന്നാൽ ആപ് വരേണ്ടതാകുന്നു. പിന്നെത്തതിൽ സൎവ്വശബ്ദം പോലെ.

ഇദമസ്സ്യൌസ്ത്രീയാംദസ്യ യസ്സ്യാദിയമിമേഇമാഃ

സു പരമായിരിക്കും വിഷയത്തിങ്കൽ ഇദമിൻെറ ദകാരത്തിന്നു യകാരം ഭവിക്കും. ഇയം എന്നുദാഹരണം.

ഇദമ് സ് എന്നിരിക്കുമ്പോൾ ദകാരത്തിന്നു യകാരവും സം യോഗാന്തലോപവും വന്നിട്ടു ഇയം എന്നു സിദ്ധിക്കുന്നു. ദ്വിവച നത്തിങ്കൽ അന്ത്യലോപവും ആപ്പും സവൎണ്ണദീൎഘവും ദകാരത്തിന്നുമ കാരവും ഔ പ്രത്യയത്തിന്നു ഈകാരവും വന്നിട്ടു ഇമെ എന്നും തൃ തീയൈകവചനത്തിങ്കൽ അന്ത്യലോപവും ആപ്പും അനാദേശ വും ആപ്പിന്നു എകാരവും അയാദേശവും വന്നിട്ടു അനയാ എ ന്നും സിദ്ധിക്കുന്നു. മററുള്ളേടത്ത് ലുബന്ത്യതഃ എന്നു പറഞ്ഞപ്ര കാരം ലോപം വരുത്തീട്ടു സൎവ്വശബ്ദംപോലെ പ്രതിപാദിക്കെണം.

ഗൃശബ്ദസംപദാദിഭ്യഃ ക്തിന്നൎത്ഥേവാക്വിബിഷ്യതേ

ഗൃശബ്ദത്തിങ്കൽ സംപദാദികളിൽനിന്നു ക്തിന്നൎത്ഥത്തിങ്കൽ ക്വിപ് ഇച്ഛിക്കപ്പെടുകയൊ ചെയ്യുന്നു.

ധാതോരൃത ഇരാദേശസ്സ്യാദോഷ്ഠ്യസ്ഥസ്യതദ്വദുര്

ധാതുവിന്റെ ഋത്തിന്നു ഇരാദേശവും ഒഷ്ഠ്യസ്ഥമായിരിക്കു ന്ന ഋത്തിന്നു അതുപോലെ ഉരാദേശവും ഭവിക്കും. ഓഷ്ഠ്യസ്ഥം ഓഷ്ഠ്യങ്ങളിൽ സ്ഥിതിചെയ്യുന്നത്.

ദീൎഘഃഹലിപദാന്തേച ധാത്വന്ത്യരവപൂൎവ്വയൊഃ
ഇദുതൊസ്സ്യാൽനിൎഗ്ഗിരൌച പൂഃപുരൌഗീഷ്പൂഷ്ച.

ഹല് പരമായിരിക്കും വിഷയത്തിങ്കലും പദാന്തത്തിങ്കലും ധാത്വന്ത്യരവപൂൎവ്വങ്ങളായിരിക്കുന്ന ഇദുത്തുകൾക്കു ദീൎഘം ഭവിക്കും. ധാത്വന്ത്യരവപൂൎവ്വങ്ങൾ, ധാത്വന്ത്യങ്ങളായിരിക്കുന്ന രവങ്ങളിൽ നിന്നു പൂൎവ്വങ്ങളായുള്ളവ. രവങ്ങൾ, രേഫവകാരങ്ങൾ.

ഗൃധാതുവിന്നു ക്വിപ്പും ധാതോരൃത ഇര് എന്നു പറഞ്ഞിരി ക്കയാൽ ഇരാദേശവും വന്നിട്ടു ഗിര് എന്നായിത്തീരുന്നു. സുപ്ര ത്യയത്തിങ്കൽ ദീൎഘഃഹലി എന്നു തുടങ്ങിയ വചനപ്രകാരം ദീൎഘ വും രേഫത്തിന്നു വിസൎഗ്ഗവും വന്നിട്ടു ഗീഃ എന്നും ഫലാദികളിൽ സുപിരോന വിസൎഗ്ഗഃ എന്നുണ്ടായിരിക്കയാൽ രേഫത്തിന്നു വിസ ൎഗ്ഗം വരാത്തതുകൊണ്ടു ഗീൎഭ്യാം എന്നും മററും സിദ്ധിക്കുന്നു. പ്രഥ മാദ്വിവചനാദികളിൽ പദാന്തത്വമില്ലാത്തതുകൊണ്ടു ഇകാരത്തി ന്നു ദീൎഘം വരുന്നതല്ല. ഗിരൌ എന്നും മററും ഗ്രഹിക്കേണ്ടതാകുന്നു

ണം. പൃധാതുവിന്നു കപിപ്പും ഒഷ്ഠ്യസ്ഥസ്യതദപദൂർ് എന്നു പറഞ്ഞപ്രകാരം ഉത്വാദേശവും ദീർഘവും മററം വന്നിട്ടു പൂഃ എന്നു സിദ്ധിക്കുന്നു. മററുള്ള വിഷയങ്ങളിൽ വിശേഷമില്ല.

സുമനസ്സികതാബ്വർഷാ സ്വഭാവാൽസ്ത്രീബഹുത്വഗാഃ
ദീർഘോപ്യുജസ്യഭേപസ്യ ദസ്സ്യാദാപോദ്ഭിരപ്സു ച.

സുമനസ്സികയാബ് വർഷകൾ സ്വഭാവത്തിങ്കൽനിന്നു സ്ത്രീബഹുത്വഗൾ ജസ്സിങ്കൽ ആപ്പിന്നു ദീർഘവും ഭകാരത്തിങ്കൽ പകാരത്തിന്നു ദകാരവും ഭവിക്കും. ആപഃ എന്നും മററം ഉദാഹരണങ്ങൾ.

സുമനസ്, സികതാ, അപ്, വർഷം ഈ ശബ്ദങ്ങൾ നിത്യസ്ത്രീലിംഗങ്ങളായി ബഹുവചനത്തിലിരിക്കുന്നവയാകുന്നു. അപ് ജസ് എന്നിരിക്കുമ്പോൾ ദീർഘോപ്യ ജസി എന്നിരിക്കയാൽ ദീർഘം വന്നിട്ട് ആപഃ എന്നും ഭകാരാദികളിൽ പകാരത്തിന്നു ദകാരം വന്നിട്ടു അദ്ഭി എന്നും മററം സിദ്ധിക്കുന്നു.

അദസഃകൃതകാർയ്യസ്യ ദേദാമൂർദ്ധ്വസ്യ ചേദ്വൽ
അമൂരമൂരമൂയാചാ മൂനൈഷ്യാമൈവമാദയഃ.

കൃതകാർയ്യമായിരിക്കുന്ന അദസ്സിന്റെ ദേദാ എന്നവററിന്ന് അമൂ എന്നും ദകാരത്തിന്നു മൂ എന്നും ഭവിക്കും. അമൂഃ എന്നുതുടങ്ങി ഉദാഹരണം.

പ്രഥമൈകവചനത്തിങ്കൽ പുല്ലിംഗംപോലെ. പ്രഥമാദി വചനത്തിങ്കൽ അന്ത്യലോപവും ആപ്പും ഔദെ ഈ എന്നു പറഞ്ഞപ്രകാരം ഈകാരവും സ്വരങ്ങൾക്കു രണ്ടിന്നുംകൂടി എകാരവും വന്നിട്ട് അദെ എന്നിരിക്കുമ്പോൾ ദേദാമൂഃ എന്നു പറഞ്ഞപ്രകാരം അമൂ എന്നും ബഹുവചനത്തിങ്കൽ മേൽപ്രകാരം അന്ത്യലോപവും മാറം വന്നിട്ടു അദാസ് എന്നിരിക്കുമ്പോൾ മൂഭാവം വന്നിട്ട് അമൂഃ എന്നും സിദ്ധിക്കുന്നു.

ഇങ്ങിനെ അന്ത്യലോപവും മററം ചെയ്തിട്ട് അദെ എന്നോ അദാ എന്നോ ഇരിക്കുമ്പോൾ മൂ എന്നും അദ എന്നിരിക്കുമ്പോൾ മു എന്നും ആദേശിച്ചിട്ടു യഥാവസ്ഥം മററുള്ളേടത്തു രൂപസിദ്ധിയെ കാണേണ്ടതാകുന്നു.

ദീഘഃ കൃദന്തേഷു നഹി വൃദൃഷിവ്യധിസഹാദിഷു
നഹോഹസ്യപദാന്തേതഃ സ്യാദുപാനദുപാനഹൌ.

കൃദന്തങ്ങളായിരിക്കുന്ന നഹിവൃദൃഷിവ്യധി സഹാദികൾ പരങ്ങളായിരിക്കും വിഷയത്തിങ്കൽ ദീഘം ഭവിക്കും. നഹിന്റെ ഹകാരത്തിന്നു പദാന്തത്തിങ്കൽ തകാരം ഭവിക്കും. ഉപാനൽ എന്നുതുടങ്ങി ഉദാഹരണം. കൃദന്തങ്ങൾ=കിപ്രത്യയാന്തങ്ങൾ.

ണഹ ബന്ധനേ എന്ന ധാതുവിന്റെ ണകാരത്തിന്ന് നകാരവും മുമ്പിൽ ഉപ എന്നുപസൎഗ്ഗവും കിപ്പും സമാസവും പൂൎവ്വസുപ്പിന്നു ലോപവും ഉപ എന്നതിങ്കലെ അകാരത്തിന്നു ദീഘവും ഹസ്യപദാന്തേതഃ എന്നുണ്ടായിരിക്കയാൽ പ്രഥമൈകവചനത്തിങ്കൽ സംയോഗാന്തലോപവും ഹകാരത്തിന്നു തകാരവും അതിന്നു ദകാരവും വന്നിട്ട് ഉപാനദ് എന്നു സിദ്ധിക്കുന്നു. അജാദികളിൽ പ്രക്രിയാഗൌരവമില്ല. ഹലാദികളിൽ പദവൽഭാവം നിമിത്തം പദാന്തത്വം ഉണ്ടാകകൊണ്ട് ഹകാരത്തിന്നു തകാരവും അതിന്നു ദകാരവും വന്നിട്ട് ഉപാനദ്ഭ്യാം എന്നും മററും സിദ്ധിക്കുന്നു.

ഇതി ഹലന്തസ്ത്രീലിംഗപ്രകരണം.

---

## അഥ ഹലന്തനപുംസകലിംഗപ്രകരണം.

സ്വമോല്ലോപശ്ചൌങഈച ക്ലീബാൽസ്യാദിസ്തു ജശ്ശസൊഃ
ഹലന്താൽ പ്രകൃതെന്നഞ്ച രനവാന്താൻ വിനാഭവേൽ.
ശസ്യകതഃമേവതിതിസ്യാദല്ലോപോ നസ്തു വാ ഭവേൽ
സമ്യക് സമീചി സമ്യഞ്ചി ധാമധാമ്നീച ധാമനി.

ക്ലീബത്തിങ്കൽനിന്നു പരങ്ങളായിരിക്കുന്ന സ്വമ്കൾക്ക് ലോപവും ഔങിന്ന് ഈകാരവും ഭവിക്കും. ഹലന്തത്തിങ്കൽനിന്നു പരങ്ങളായിരിക്കുന്ന ജശ്ശസ്സുകൾക്കാവട്ടെ ഇകാരവും രനവാന്തങ്ങളെ ഒഴിച്ച് പ്രകൃതിക്ക് നമ്മും ഭവിക്കും. ഈത് പരമായിരിക്കും വി

ഷയത്തിങ്കൽ ശസ്സിങ്കൽ ഉക്തമായതു തന്നെ ഭവിക്കും. അന്നിന്നാ വട്ടെ അല്ലോപം ഭവിക്കുകയോ ചെയ്യും. സമ്യക് എന്നതുടങ്ങി ഉദാഹരണം.

ഹലന്തനപുംസകത്തിങ്കൽ സു-അം- എന്നീ പ്രത്യയങ്ങൾക്കു ലോപം വരും. ഔകാരവിഭക്തിക്ക് ഈകാരം വരും. ജശ്ശസ്സുകൾക്ക് ഇ എന്നാദേശവും പ്രാതിപദികത്തിന്നു രേഫനകാരവകാരാന്തങ്ങളെ ഒഴിച്ചു നുമാഗമവും വരും. ഈകാരം പരമാകുമ്പോൾ ശസ്സിങ്കൽ പറയപ്പെട്ട അല്ലോപാദികാര്യം വന്ന അന്നന്തത്തിന്നു അതു വികല്പിച്ചും വരും മുമ്പിൽ പറഞ്ഞപ്രകാരം അന്നന്തമായ തുവിന്ന് കിൻപ്രത്യയവും മറം വന്നിട്ട് സിദ്ധിച്ചതായ സമ്യക് എന്ന പ്രഥമൈകവചനത്തിങ്കൽ സ്വമൊല്ലോപഃ എന്നു പറഞ്ഞപ്രകാരം സുപ്രത്യയം ലോപിച്ചിട്ട് സമ്യക് എന്നായിത്തീരുന്നു. ദ്വിവചനത്തിങ്കൽ ഔകാരത്തിന്ന് ഈകാരവും ശസ്യുക്ത മേവതീതി എന്നു പറഞ്ഞിരിക്കയാൽ അകാരലോപവും ദീർഘവും വരുന്നു. നുമ് വരുന്നില്ല. സീചീ എന്നു സിദ്ധിക്കുന്നു. പ്രഥമാ ദ്വിതീയാ ബഹുവചനങ്ങളിൽ അവററിന്നു ഇകാരവും പ്രകൃതിക്ക് നുമ്മും വന്നിട്ട് സമ്യഞ്ചി എന്നു സിദ്ധിക്കുന്നു. ധാമൻ ശബ്ദം അന്നന്തമായിരിക്കയാൽ അതിന്നു ഔകാരവിഭക്തികളിൽ അല്ലോപോനസ്സ്വാ ഭവേൽ എന്നു പറഞ്ഞിരിക്കയാൽ അകാരലോപം വികല്പിച്ചുവരുന്നതാകകൊണ്ട് ധാമ്നി എന്നും ധാമനി എന്നും രൂപം സിദ്ധിക്കുന്നു.

സുടി യദ്വിഹിതം തൽ സ്യാൽ സർവ്വം ക്ലീബേപി ജിശ്ശസോഃ
ധാമാനി പശ്യ ചത്വാരി മഹാന്തി ച പയാംസി ച.

സുട്ടിങ്കൽ യാതൊന്നു വിഹിതമായി അതസർവ്വം ക്ലീബത്തിങ്കൽ ജശ്ശസ്സുകൾക്ക് ഭവിക്കും.

നുമാഗമാദിയായിരിക്കുന്ന യാതൊരു കാര്യം മുമ്പിൽ സുട്ടിങ്കൽ വിഹിതമായി അതെല്ലാം നപുംസകത്തിങ്കൽ ജശ്ശസ്സുകൾക്കു മാത്രമേ വരും. ജസ്സിങ്കലും ശസ്സിങ്കലും അവററിന്ന് ഇകാരവും സുടി

യദ്വിഹിതം എന്നു തുടങ്ങി നടേ പറഞ്ഞപ്രകാരം അത്തിന്നു ദീർഘവും വന്നിട്ട് ധാമാനി എന്നും ചതുശ്ശബ്ദത്തിന്ന് ഇകാരവും ആമാഗമവും വന്നിട്ടു ചത്വാരി എന്നും മഹച്ഛബ്ദത്തിന്ന് ഇകാരവും നമ്മും ദീർഘവും വന്നിട്ടു മഹാന്തി എന്നും പയശ്ശബ്ദത്തിന്ന് ഇകാരവും നമ്മും നകാരത്തിന്ന് അനുസ്വാരവും ദീർഘവും വന്നിട്ടു പയാംസി എന്നും സിദ്ധിക്കുന്നു. ഈ സ്ഥലങ്ങളിലെല്ലാം ഔങിന്നു ശസ്സിന്റെ കാര്യം മാത്രം വരുന്നതാകുന്നു.

ജക്ഷാദിഭ്യശ്ശതുർവ്വാനമ് സ്യാജ്ജക്ഷന്തിച ജക്ഷതി
അവർണ്ണാച്ഛതുരീതിസ്യാദ്വാനമ് യാന്തീചയാത്യപി
ശപ്ശ്യനഭ്യാം നമ് ശതുർന്നിത്യം ഭയന്തീലോചനേ ശ്രുതേ.

ജക്ഷാദികളിൽനിന്നു പരമായിരിക്കുന്ന ശതൃപ്രത്യയത്തിന്നു നമ് ഭവിക്കുകയോ ചെയ്യും. അവർണ്ണത്തിങ്കൽനിന്നു പരമായിരിക്കുന്ന ശതൃപ്രത്യയത്തിന്ന് ഈത് പരമായിരിക്കും വിഷയത്തിങ്കൽ നട് ഭവിക്കുകയോ ചെയ്യും. ശപ് ശ്യന്കളിൽനിന്നു പരമായിരിക്കുന്ന ശതൃപ്രത്യയത്തിന്ന് നമ് നിത്യമായിട്ടു ഭവിക്കും.

മുമ്പജശ്ശസ്സുകളിൽ വിധിക്കപ്പെട്ടിരിക്കുന്ന നമ് ജക്ഷിജാഗൃ തുടങ്ങിയുള്ളവാറിന്റെയും ഔങിൽ അവർണ്ണാന്തധാതുവിന്റെയും ശതൃപ്രത്യയത്തിന്നു വികല്പിച്ചുവരും. ജക്ഷന്തിജക്ഷതിയാന്തി യാതി എന്ന് അവിടെക്കുദാഹരണം. ശപ് ശ്യൻ എന്നീ വികരണപ്രത്യയങ്ങളിൽനിന്നു പരമായിരിക്കുന്ന ശതൃപ്രത്യയത്തിന്നു നിയമേന നമാഗമം വരും. ഭവന്തി എന്നുദാഹരണം.

അഹ്നഃപദത്വേനൊരസ്സ്യാദ്വിസർഗ്ഗോനസ്യവൈസുപി
അഹരത്രാഹനീഅഹ്നീ അഹോഭ്യാം സ്യാഹദസ്സുച.

പദത്വത്തിങ്കൽ അഹൻ ശബ്ദത്തിന്റെ നകാരത്തിന്നു രേഫം ഭവിക്കും. സുപ് പരമായിരിക്കും വിഷയത്തിങ്കൽ നകാരത്തിന്നു വിസർഗ്ഗം ഭവിക്കും. അഹൻസു എന്നിരിക്കുമ്പോൾ പദത്വം നിമിത്തം നകാരത്തിന്നു രേഫവും സകാരത്തിന്നു സംയോഗാന്തലോപവും രേഫത്തിന്നു വിസർഗ്ഗവും വന്നിട്ട് അഹഃ എന്നും ദ്വി

വചനത്തിങ്കൽ അഹൻ ഔ എന്നിരിക്കുമ്പോൾ മുൻപറഞ്ഞപ്രകാരം ശസ്സിങ്കലെ കാൎയ്യം വന്നിട്ട് അഹ്നീ എന്നും പക്ഷത്തിങ്കൽ അഹ്നി എന്നും ബഹുവചനത്തിങ്കൽ സുട്ടിങ്കലെ കാൎയ്യം വന്നിട്ട് അഹാനി എന്നും സിദ്ധിക്കുന്നു. ഹലാദികളിൽ നകാരത്തിന്നു വിസൎഗ്ഗവും അതിന്ന് ഉത്വവും വന്നിട്ട് അഹോഭ്യാം എന്നുംമറ്റും സിദ്ധിക്കുന്നു.

യദ്ത്ര്യയാനിത്വിദമിമേ സ്യാദദോമൂ അമൂനിച.

യദാദികൾക്ക് പ്രഥമാദ്വിതീയൈകവചനങ്ങളിൽ സ്വമല്ലോപഃ എന്നു പറഞ്ഞപ്രകാരം ലോപം വന്നിട്ടു യൽ എന്നും മറ്റും സിദ്ധിക്കുന്നു. യച്ഛബ്ദത്തിന്റെ പ്രഥമാ ദ്വിതീയാദ്വിവചനങ്ങളിൽ അന്ത്യലോപം വന്നാൽ പത്മശബ്ദംപോലെയും ഇദമ് എന്നതിന്ന് അന്ത്യലോപവും ദകാരത്തിന്നുമകാരവും ഔകാരത്തിന്ന് ഈകാരവും വന്നിട്ട് ഇമെ എന്നും അദസ് എന്നതിന്ന് അന്ത്യലോപവും ഔകാരത്തിന്ന് ഈകാരവും സന്ധിയിങ്കൽ ഏകാരവും വന്നിട്ട് അമൂ എന്നും സിദ്ധിക്കുന്നു. യത് എന്നതിന്നു പ്രഥമാദ്വിതീയാ ബഹുവചനങ്ങളിൽ അന്ത്യലോപവും നി എന്നാദേശവും ദീൎഘവും വന്നിട്ടു യാനി എന്നും ഇദമ് എന്നതിന്ന് അന്ത്യലോപവും നി എന്നാദേശവും ദകാരത്തിന്നു മകാരവും ദീൎഘവും വന്നിട്ട് ഇമാനി എന്നും അദസ് എന്നതിന്ന് അന്ത്യലോപവും നീ എന്നാദേശവും ദീൎഘവും ദദാമുഃ എന്നു പറഞ്ഞപ്രകാരം മുഭാവവും നിന്നിട്ട് അമൂനി എന്നു സിദ്ധിക്കുന്നു. ശേഷം പുല്ലിംഗം പോലെ.

ഇതി ഹലന്തനപുംസകലിംഗപ്രകരണം



